# മുഖവുര.

---

'ദുൎഗ്ഗാദാസ'ന്റെ മൂലം വംഗഭാഷയിലാണ്. മൂലഗ്രന്ഥകൎത്താവായ ദ്വിജേന്ദ്രലാൽറായി വംഗസാഹിത്യലോകത്തിൽ സുപ്രസിദ്ധനായ ഒരു കവിയത്രെ. ഡി. എൽ. റായി എന്ന സംക്ഷിപ്തനാമത്താലാണ് ഇദ്ദേഹം സാധാരണ അറിയപ്പെടുന്നതു്. കൃഷ്ണനഗരത്തിലെ മഹാരാജാവിന്റെ മന്ത്രിയായിരുന്ന കാൎത്തികേയ ചന്ദ്രറായിയുടെ കനിഷ്ഠപുത്രനും കുറെക്കാലത്തേയ്ക്കു വംഗവാസി എന്ന പത്രത്തിന്റെ പ്രസാധകനായിരുന്ന ജ്ഞാനേന്ദ്രലാൽ റായിയുടെ കനിഷ്ഠസഹോദരനുമായ ഈ കവി ക്രിസ്തുവൎഷം 1863-ജൂലായിമാസത്തിൽ ഭൂലോകജാതനായി. തന്റെ ഇരുപത്തൊന്നാമത്തെ വയസ്സിൽ കൽക്കത്താ പ്രസിഡൻസി കോളേജിൽ നിന്നും എം. എ. ബിരുദം സമ്പാദിച്ചു് ഗവൎമ്മെണ്ടു സ്കോളർഷിപ്പോടുകൂടി കൃഷിശാസ്ത്രസംബന്ധമായ ഉപരിവിദ്യാഭ്യാസത്തിനായി ഇദ്ദേഹം ഇംഗ്ലണ്ടിലേക്കുപോയി. താമസിയാതെ അവിടത്തെ പരീക്ഷയിൽ വിജയം സമ്പാദിച്ചു് ഇൻഡ്യയിലേക്കു മടങ്ങിവരികയും കൽക്കത്തായിൽ താമസിച്ചു സെറ്റിൽമെന്റു ജോലികൾ പരിശീലിക്കയും ചെയ്തു. ആദ്യം കുറെക്കാലത്തേക്കു് ഒരു സെറ്റിൽമെന്റു ആഫീസറായി ജോലിനോക്കിയതിനുശേഷം ഡിപ്പൂട്ടി മജിസ്ട്രേട്ടായി നിയമിക്കപ്പെട്ടു. പിന്നീടു അബ്കാരി വകുപ്പിലെ ഒന്നാമത്തെ ഇൻസ്പെക്ടരായും ഒടുവിൽ ബാങ്കുറാ ജില്ലയിലെ ഡിപ്പൂട്ടി മജിസ്ട്രേട്ടാ-

യും ജോലിനോക്കുകയുണ്ടായി. മജിസ്ത്രേട്ടുദ്യോഗത്തിൽ ഇരിക്കുന്ന അവസരത്തിൽ ദേഹാസ്വാസ്ഥ്യം മൂലം അവധിയിൽ പ്രവേശിക്കുകയും ക്രിസ്തുവൎഷം 1913 മെമാസം 17-ാംനു- ഹൃദ്രോഗത്താൽ പരലോകപ്രാപ്തനാവുകയും ചെയ്തു.

ദ്വിജേന്ദ്രബാബുവിന്നു ഇംഗ്ലീഷു ഭാഷയിൽ അസാമാന്യമായ പാണ്ഡിത്യമുണ്ടായിരുന്നു. ഇംഗ്ലണ്ടിൽ താമസിക്കുന്നകാലത്തു അദ്ദേഹം (Lyrics of Ind) എന്ന ഒരു ഇംഗ്ലീഷ് കവിത എഴുതി പ്രസിദ്ധപ്പെടുത്തുകയുണ്ടായി. ഇംഗ്ലണ്ടിലെ അന്നത്തെ കവികളിൽ ഒരാളായ സർ എഡ്വിൻ ആർനോൾഡ് ആ കവിത വായിച്ചു് അതിനെ മുക്തകണ്ഠം പ്രശംസിക്കയും ഒരു വിദേശീയന്നു് ഇംഗ്ലീഷുഭാഷയിൽ ഇത്രമാത്രം സ്വാധീനശക്തിയുണ്ടായതിനെപ്പററി അത്യധികം അത്ഭുതപ്പെടുകയും ചെയ്തു. ആ കവിതയുടെ ഗുണോൽകൎഷത്താൽ മുഗ്ദ്ധചിത്തരായിത്തീൎന്ന റായിയുടെ ചില സ്നേഹിതന്മാർ അദ്ദേഹത്തിന്റെ ഭാവനാമാധുൎയ്യവും ഉൽകൃഷ്ടവുമായ ആ കവിതാവാസനയെ മാതൃഭാഷയുടെ ആരാധനത്തിന്നായി വിനിയോഗിക്കണമെന്നു് അദ്ദേഹത്തോടു ആവശ്യപ്പെട്ടു. സ്നേഹിതന്മാരുടെ അപേക്ഷ വിഫലമായില്ല. അവരുടെ ആ സ്നേഹപൂൎവ്വമായ പ്രേരണയുടെ ഫലമായി അദ്ദേഹം തന്റെ ചുമതലയേറിയ ഗവൎമ്മെണ്ടു ജോലികൾക്കിടയിലും മാതൃഭാഷയെ പലപ്രകാരത്തിലും ആരാധിക്കുവാൻ തുടങ്ങി. ഭാരതി, നവ്യഭാരതം, പ്രഭ, പ്രവാസി മുതലായി വംഗഭാഷയിലെ പ്രസിദ്ധങ്ങളായ പത്രങ്ങളിലും മാസികകളിലും അനവധി വിലയേറിയ ലേഖനങ്ങൾ എഴുതിയതിനു പുറമേ, അദ്ദേ

ഹം നാടകം, പ്രഹസനം, കാവ്യം എന്നീ വിവിധ ശാഖകളിലായി ഇരുപത്തഞ്ചിലധികം ഉൽകൃഷ്ടങ്ങളായ ഗ്രന്ഥങ്ങളെ രചിച്ച് വംഗസാഹിത്യത്തിനു ഗണനീയമായ പുഷ്ടി വരുത്തുകയും സ്വയം ശാശ്വതമായ യശസ്സിനെ സമ്പാദിക്കുകയും ചെയ്തു.

നമ്മുടെ കവി ഒരു നല്ല സംഗീതവിദഗ്ദ്ധൻ ആയിരുന്നു. പാശ്ചാത്യസംഗീതത്തിലും അദ്ദേഹം ധാരാളം പരിചയം സമ്പാദിച്ചിരുന്നു. അനവധി ഗാനങ്ങൾ അദ്ദേഹം രചിച്ചിട്ടുണ്ട്. ശ്രോതാക്കളുടെ മനസ്സിൽ സന്ദർഭാനുസൃതമായ വികാരങ്ങളെ ജനിപ്പിക്കുന്നതിനു പര്യാപ്തമായ ഒരു അപൂർവ്വശക്തി അദ്ദേഹത്തിന്റെ ഗാനങ്ങൾക്കുണ്ട്. ഡി. എൽ. റായിയുടെ ഗാനങ്ങൾ ബംഗാളത്തിൽ സുപ്രസിദ്ധങ്ങളാണ്. മഹാകവി രവീന്ദ്രനാഥ ടാഗോറിനുപോലും അവയെക്കുറിച്ചു അസാമാന്യമായ ബഹുമാനമുണ്ട്. 'എന്റെ ദേശം,' 'എന്റെ ഭാഷ,' 'എന്റെ ജന്മഭൂമി', 'ഭാരതവർഷം' എന്നീ വിഷയങ്ങളെ അധികരിച്ചു അദ്ദേഹം എഴുതീട്ടുള്ള അമൂല്യഗാനങ്ങൾ വംഗസാഹിത്യം ഉള്ളിടത്തോളം കാലം അദ്ദേഹത്തിന്റെ യശസ്സിനെ നിലനിറുത്തുവാൻ പര്യാപ്തങ്ങളാണ്.

ഒരു നാടകകാരൻ എന്ന നിലയിലാണ് ദ്വിജേന്ദ്രബാബു സാഹിത്യലോകത്തിൽ അധികം പ്രസിദ്ധനായിത്തീർന്നിട്ടുള്ളതു്. അദ്ദേഹം ആകെ പതിന്നാലു നാടകങ്ങൾ എഴുതിയിട്ടുണ്ട്. അവയിൽ ചിലതു പദ്യമയങ്ങളും ചിലതു ഗദ്യമയങ്ങളുമാണ്. ഭാവോന്നതം, ഉൽകൃഷ്ടവും നൂതനവുമായ ആദർശം അത്ഭുതകരവും തന്മയത്വപൂർണ്ണവുമായ പാത്രരചനാകൗശലം, ഉജ്ജ്വലവും സ്തോഭജനകവുമാ

യ ഭാഷ, എന്നിവയാൽ ആപാദചൂഡം ഹൃദയംഗമങ്ങളായി പരിലസിക്കുന്നു. ഉന്നതവിദ്യാഭ്യാസത്താൽ ഉൽകൃഷ്ടമായ മനസ്സംസ്കാരം സിദ്ധിച്ചിട്ടുള്ള കവിയുടെ അസാധാരണമായ ഹൃദയവിശാലത അദ്ദേഹത്തിന്റെ ഓരോ കൃതികളിലും പ്രത്യക്ഷപ്പെടുന്നുണ്ട്. "ഹിന്ദിഗ്രന്ഥരത്നാകര" (ഗ്രന്ഥാവലി)ത്തിന്റെ പ്രസാധകനായ ശ്രീയുത് നാഥൂരാമ് പ്രേമി എന്ന മാന്യൻ അവയെപ്പററി ഇങ്ങനെ പറയുന്നു:—"ദ്വിജേന്ദ്രബാബുവിന്റെ ഉത്തമങ്ങളായ നാടകങ്ങൾ മിക്കവാറും എല്ലാംതന്നെ ഞാൻ വായിച്ചിട്ടുണ്ട്. അപൂർവ്വമായ ആനന്ദം അവയിൽനിന്നും എനിക്കു അനുഭവിക്കുവാൻ ഇടയായി. ബൊംബായിലെ പ്രസിദ്ധങ്ങളായ നാടകശാലകളിൽ ഉർദ്ദു, ഹിന്ദി, ഗുജരാത്തി, മറാട്ടി എന്നിഭാഷകളിലുള്ള അനേകം നാടകങ്ങൾ അഭിനയിക്കപ്പെട്ടിട്ടുള്ളതു ഞാൻ കണ്ടിട്ടുണ്ട്. എന്നാൽ ഇപ്രകാരമുള്ള സ്വർഗ്ഗീയവും, ഉൽകൃഷ്ടവും, പരിശുദ്ധവുമായ വിചാരം അവയിലൊന്നിലും എനിക്കു കാണ്മാൻ സാധിച്ചിട്ടില്ല. മനസ്സിനെ ക്ഷോഭങ്ങളെക്കൊണ്ടു ഇളക്കുകയും ഹൃദയതന്ത്രിയെ മധുരമായി മീട്ടുകയും ചെയ്യത്തക്കവിധത്തിലുള്ള തൂലികയുടെ അത്ഭുതകരമായ ലേഖനശക്തിയും ഇതുപോലെ മറെറാരിടത്തും ഞാൻ കണ്ടിട്ടില്ല. അഭിനന്ദനീയമായ കുടുംബപ്രേമം, അഭിലഷണീയമായ ജാതീയപ്രേമം, എന്നിവയാൽ അദ്ദേഹത്തിന്റെ രചനകളെല്ലാം പരിപൂർണ്ണങ്ങളാണ്. മനുഷ്യസ്വഭാവത്തിന്റെ ചിത്രണം അദ്ദേഹത്തിന്റെ നാടകങ്ങളിൽ ഏററവും ഹൃദയംഗമമായി പ്രത്യക്ഷപ്പെട്ടിട്ടുണ്ട്. ഏതു കഥാപാത്രത്തെ എടുത്തുനോക്കിയാലും അതിനു നിശ്ചിതമായ ഒരു സ്വഭാവവിശേഷം

ഒരു പ്രത്യേകസീമകളിലായി കഥയുടെ ആദി മുതൽ അവസാനംവരെ വ്യാപരിച്ചുകിടക്കുന്നതായി കാണാവുന്നതാണ്. അസ്വാഭാവികതയുടെ ലേശംപോലും ഒരിടത്തും ഉണ്ടായിരിക്കുന്നതല്ല. അദ്ദേഹം ആദൎശചരിത്രങ്ങളെ ചിത്രണം ചെയ്യുന്നതിൽ പ്രദൎശിപ്പിച്ചിട്ടുള്ള പാടവം പ്രശംസനീയമാണ്. "അഹല്യ"യിലെ ആദൎശവും, ബ്രാഹ്മണചരിത്രവും, "റാണാപ്രതാപസിംഹ"നിലെ ആദൎശക്ഷത്രിയചരിത്രവും "ദുൎഗ്ഗാദാസ"നിലെ ആദൎശപുരുഷചരിത്രവും, 'സീത'യിലെ ആദൎശസ്ത്രീചരിത്രവും കാണുമ്പോൾ നമ്മുടെ മനസ്സുകൾ അന്നത്താൻ അപൂൎവമായ ഏതോ ഒരു ആദൎശലോകത്തിൽ സഞ്ചരിച്ചുതുടങ്ങുന്നതായി അനുഭവപ്പെടുന്നതാണ്. അദ്ദേഹത്തിന്റെ നാടകങ്ങളിലെ സ്ത്രീപാത്രങ്ങൾ ഒരു പ്രത്യേകസൃഷ്ടിതന്നെ എന്നുവേണം പറയുവാൻ. സ്ത്രീജാതിക്കു ഇത്രമാത്രം പവിത്രതയും മഹത്വവും ബഹുമാനവും കല്പിച്ചുകൊടുത്തിട്ടുള്ള കവികൾ മറ്റധികംപേർ ഉണ്ടെന്നു തോന്നുന്നില്ല."

ദ്വിജേന്ദ്രലാൽ റായിയുടെ നാടകങ്ങളിൽ അത്യുൽകൃഷ്ടമായ ഒന്നാണ് ദുൎഗ്ഗാദാസൻ. നിസ്വാൎത്ഥമായ സ്വാമിഭക്തിയുടെയും കഠിനമായ കൎത്തവ്യനിഷ്ഠയുടെയും ഒരാദൎശചിത്രമാണ് അതു്. അതിന്റെ ആവിൎഭാവകാലത്തു വംഗദേശത്തിലെ പത്രലോകം അതിനെപ്പറ്റി പ്രശംസിച്ചിട്ടുള്ളതിനു കയ്യും കണക്കുമില്ല. അതു രംഗത്തിൽ അഭിനയിക്കപ്പെട്ട അവസരത്തിൽ കാണികൾ നാടകകൎത്താവിനെ പ്രശംസിച്ചുകൊണ്ടു വീണ്ടും വീണ്ടും പുറപ്പെടുവിച്ച ജയധ്വനികളാൽ നാടകശാല മുഴുവൻ മുഖരിതമായിത്തീൎന്നുവത്രെ. "ദുൎഗ്ഗാദാസനും" "ഷാജഹാനും" ദ്വിജേന്ദ്ര

ലാല്‌റായിയുടെ കീൎത്തിസ്തംഭങ്ങളാണു്", എന്നു ശ്രീമാൻ പ്രഫുല്ലകുമാരസൎക്കാർ ബി. എ., ബി. എലും "ദുൎഗ്ഗാദാസൻ, ഷാജിഹാൻ, റാണാപ്രതാപസിംഹൻ, മേവാർപതനം എന്നീ നാടകങ്ങളിൽ നാം രാഷ്ട്രീയജീവിതത്തിന്റെ ഭേരീനിനാദമാണു് കേൾക്കുന്നതു്" എന്നു പ്രസിദ്ധ നിബന്ധകൎത്താവായ സുബലചന്ദ്രമിത്രനും അഭിപ്രായപ്പെട്ടിട്ടുണ്ടു്. നവ്യഭാരതം എന്ന മാസിക ദുൎഗ്ഗാദാസനെ നിരൂപണം ചെയ്ത അവസരത്തിൽ പറഞ്ഞിട്ടുള്ളതു് ഇങ്ങിനെയാണു്:—"ദ്വിജേന്ദ്രലാല്‌റായിയുടെ തൂലിക ഒരു സ്വൎഗ്ഗീയപ്രഭയുടെ പ്രസരണത്താൽ വംഗസാഹിത്യത്തെസ്സിനെ പ്രകാശമാനമാക്കിത്തീൎത്തിരിക്കുന്നു. ആ സ്വൎഗ്ഗീയപ്രഭ ദുൎഗ്ഗാദാസൻ എന്ന നാടകമാണു്. . . . . . നമ്മുടെ നാട്ടിൽ അനേകം ഗ്രന്ഥങ്ങൾ ഉണ്ടായിട്ടുണ്ടു്, ഇനി ഉണ്ടാവുകയും ചെയ്യും. അവയിൽ അധികഭാഗവും നിൎജ്ജീവരായ മനുഷ്യരുടെ ദുൎഗ്ഗന്ധമയമായ ഭാഷകളെക്കൊണ്ടു നിറഞ്ഞിട്ടുള്ളവയാണു്. പ്രേമകഥകളും, പ്രണയഗാഥകളും, ശത്രുക്കളുടെ ഉൽപീഡനങ്ങളും എന്നിങ്ങനെ വംഗസാഹിത്യം മുഴുവനും പാരതന്ത്ര്യത്തിന്റെയും പുരുഷത്വത്തിന്റെയും നികൃഷ്ടചിത്രങ്ങളാൽ വ്യാപ്തമായിട്ടാണു് ഇരിക്കുന്നതു്. ഇന്നിതാ, വളരെക്കാലത്തിനുശേഷം ദ്വിജേന്ദ്രബാബുവിന്റെ ഹൃദയത്തിൽനിന്നും ദിവ്യമായ ഒരു തേജസ്സ് പൊട്ടിപ്പുറപ്പെട്ടിരിക്കുന്നു. റൂസോ (Rousseau) വാൾട്ടെയർ (Voltaire) എന്നിവരെപ്പോലെ റായി വംഗദേശത്തിൽ ശാശ്വതപ്രതിഷ്ഠയെ പ്രാപിക്കുവാൻ യോഗ്യനത്രെ.

"ഈ നാടകത്തിൽ യാതൊരു ദോഷവുമില്ലെ എന്നു

ചിലർ ചോദിക്കുമായിരിക്കാം. "റസിയാ പാടിപ്പാടി അജിതന്റെ വക്ഷസ്സിൽ ചാഞ്ഞു" ആലിംഗനത്തിന് മുഴുകുന്നു" എന്നൊരു ഭാഗം ഇതിൽ കാണുന്നുണ്ട്. കഴിഞ്ഞു; പുസ്തകത്തെ ആദ്യംമുതൽ അവസാനംവരെ പരിശോധിക്കുന്നപക്ഷം വല്ല ദോഷവും പറയുവാനുണ്ടെങ്കിൽ അതു ഇതുമാത്രമാണ്. മററു സ്ഥലങ്ങളിലെല്ലാം സംസ്കൃതമായ സന്മാർഗ്ഗനിഷ്ഠ, വിശുദ്ധമായ ഭാവം, സുന്ദരമായ രചനാകൌശലം, അസാധാരണമായ കവിത്വം എന്നിവ തെളിഞ്ഞു പ്രകാശിക്കുന്നുണ്ട്. നാടകം വായിക്കുമ്പോൾ നാം ഏതോ ഒരു ധർമ്മഗ്രന്ഥം പാരായണം ചെയ്യുകയാണെന്നും സ്വാർത്ഥത്യാഗമന്ത്രത്തിന്റെ സജീവമായ ഒരു ചരിത്രം പഠിക്കുകയാണെന്നും, സ്വദേശഭക്തിയുടെ ഉജ്ജ്വലമായ ഒരാഖ്യായിക വായിക്കുകയാണെന്നും തോന്നിപ്പോകുന്നതാണ്. വായന കഴിയുന്നതോടുകൂടി "അഹോ! എന്തൊരു അത്ഭുതകരമായ കഥയാണു ഞാൻ വായിച്ചതു്! എത്ര മനോഹരമായ ഒരു ചിത്രമാണു ഞാൻ കണ്ടതു്!" എന്നിങ്ങനെ നാം തന്നെത്താനറിയാതെ പറഞ്ഞുപോകുന്നതുമാണ്. ഇത്രമാത്രം ഉജ്ജ്വലവും സർവ്വാംഗസുന്ദരവുമായ ഒരു നാടകം വംഗഭാഷയിൽ ഇതുവരെ ഞങ്ങൾ വായിച്ചിട്ടില്ല; മേലാൽ വായിക്കുവാൻ സാധിക്കുമോ എന്നു സംശയവുമാണ്.

"കവിത്വം സ്വദേശസ്നേഹം, സ്വാർത്ഥത്യാഗം, പവിത്രത, ദയ, ക്ഷമ മുതലായ സകല ഗുണങ്ങളുടേയും ഒരാദർശചിത്രമാണ് ഈ നാടകം. നാം എന്താവശ്യപ്പെടുന്നുവോ അതെല്ലാം ഇതിൽ കാണ്മാൻ കഴിയും. വാസ്തവത്തിൽ ഈ ഒരൊററ പുസ്തകം രചിച്ചതുകൊണ്ടുതന്നെ ദ്വിജേന്ദ്രലാല്‍റായി അമരത്വം പ്രാപിച്ചുകഴിഞ്ഞിരിക്കുന്നു."

മൂലഗ്രന്ഥത്തിന്റെ മുഖവുരയിൽ കവിതന്നെ ഈ നാടകത്തെപ്പററി പ്രസ്താവിച്ചിട്ടുള്ള ഭാഗംകൂടി ഇവിടെ ഉദ്ധരിക്കുന്നതു് അനുചിതമായിരിക്കുകയില്ലെന്നു വിശ്വസിക്കുന്നു.

“കഴിഞ്ഞ കൊല്ലത്തിൽ എന്റെ പ്രിയമിത്രമായ ശ്രീയുത് പ്രമഥനാഥവന്ദ്യോപാദ്ധ്യായൻ റാഠോർവീരനായ ദുർഗ്ഗാദാസന്റെ ചരിത്രത്തെ വിഷയമാക്കി ഒരു നാടകം എഴുതിയാൽകൊള്ളാമെന്നു് എന്നോടു് ആവശ്യപ്പെടുകയുണ്ടായി. അതിന്റെ ഫലമായി ‘രാജസ്ഥാന’ത്തിൽ വിവരിക്കപ്പെട്ട ദുർഗ്ഗാദാസന്റെ ചരിത്രത്തെ വീണ്ടും ഞാനൊന്നു വായിച്ചുനോക്കുവാനിടയായി. സ്വർണ്ണത്തകിടിൽ എഴുതി സാദരം സൂക്ഷിച്ചുവെയ്ക്കത്തക്കവിധം അത്രമേൽ പവിത്രവും ദേവദുർല്ലഭവുമായ ഒന്നാണു ദുർഗ്ഗാദാസന്റെ ചരിത്രമെന്നു് എനിക്കപ്പോഴാം ബോദ്ധ്യമായി. അതേ അവസരത്തിൽതന്നെ ആ ഉൽകൃഷ്ടചരിത്രത്തെ ആസ്പദമാക്കി ഒരു നാടകം എഴുതുവാൻ ഞാൻ മനസ്സുകൊണ്ടു സങ്കല്പിക്കുകയുംചെയ്തു.”

“വംഗഭാഷയിലുള്ള ചരിത്രസംബന്ധമായ ദുഃഖപര്യവസായിനാടകങ്ങളിലെ കഥാവസ്തുവിന്റെ ഭിത്തി വിജാതീയരുടെ കൈകൊണ്ടു സ്വജാതീയ വീരർക്കു നേരിടുന്ന പരാജയത്തിലും മൃത്യുവിലുമാണു് ഉറപ്പിക്കപ്പെട്ടിട്ടുള്ളതായി കാണുന്നതു്. എന്നാൽ ദുർഗ്ഗാദാസൻ ആ ഇനത്തിൽപ്പെട്ട ഒരു ‘ട്രാജഡി’ അല്ല. ദുർഗ്ഗാദാസൻ ഔരംഗസീബുമായിട്ടുള്ള ഓരോ യുദ്ധത്തിലും വിജയിയായിത്തീരുകയും അദ്ദേഹവും രാജസിംഹനുംകൂടി ആ മുഗൾചക്രവർത്തിയെ രാജസ്ഥാനത്തിൽനിന്നും കുറുനരിയെപ്പോലെ ആട്ടിയോടിച്ചു

കളുയുകയുമാണു ചെയ്തിട്ടുള്ളതു്. ദുർഗ്ഗാദാസന്റെ ദുഃഖപര്യവസായിത്വം (ഇതിനെ ഒരു ദുഃഖപര്യവസായിയായ നാടകം — അഥവാ 'ട്രാജഡി'—എന്നു പറയാമെങ്കിൽ) യവനരാജാവിന്റെ കൈകൊണ്ടു ഹിന്ദുവീരനു നേരിടുന്ന നിഗ്രഹത്തിലല്ല പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നതു്. അതുപോലെതന്നെ ഒരു ഹിന്ദുരാജാവിന്റെ കൈകൊണ്ടു അദ്ദേഹത്തിന്റെ ഭക്തനായ ഒരു വീരനു നേരിടുന്ന അധഃപതനത്തിലുമല്ല ഇതിന്റെ ദുഃഖപര്യവസായിത്വം അടങ്ങിയിരിക്കുന്നതു്. എന്തുകൊണ്ടെന്നാൽ അജിതസിംഹന്റെ കൃതഘ്നതയ്ക്കു ദുർഗ്ഗാദാസന്റെ ഹൃദയത്തിൽ അത്രവളരെ അഗാധമായ ഒരു മുറിവേല്പിക്കുവാൻ സാധിച്ചിട്ടില്ല. ഇതിന്റെ ദുഃഖപര്യവസായിത്വം ജീവിതത്തിലെ ദീർഘകാലോപാസനയുടെ നിഷ്ഫലതയിലും, ആജീവനാന്തമുള്ള തീവ്രസാധനയുടെ അസിദ്ധിയിലും, സ്വാഭാവികനിയമങ്ങൾക്കു വിരുദ്ധമായ വ്യക്തിഗതപ്രയത്നത്തിന്റെ പരാജയത്തിലുമാണു് അടങ്ങിയിരിക്കുന്നതു്. "കഷ്ടം! എന്റെ ശ്രമമെല്ലാം നിഷ്ഫലമായിത്തീർന്നു; ഈ ജാതിയെ ഉയർത്തുവാനുള്ള എന്റെ മോഹം സാധിച്ചില്ല." എന്നുള്ള ഒരൊററ വാക്യത്തിൽ ഒതുങ്ങി ഇതിന്റെ ദുഃഖപര്യവസായിത്വം.

"ഇത്രയും കാലമായിട്ടു ഹിന്ദുക്കൾ നാടകങ്ങളിലും ആഖ്യായികകളിലും (രാജസിംഹനെ — മലയാളത്തിൽ ചഞ്ചലകുമാരിയെ — ഒഴിച്ചു്) വിജാതീയരുടെ കൈകൊണ്ടു എപ്പോഴും സ്വജാതീയർതന്നെ നേരിട്ടുകൊണ്ടിരിക്കുന്ന പരാജയത്തിന്റെ പരിതാപകരമായ വൃത്താന്തത്തെ വിവരിക്കുന്ന കഥകളാണു വായിച്ചു വന്നിട്ടുള്ളതു്. ദീർഘ

കാലവ്യാപിയായ ആ പരാജയവൃത്താന്തശ്രവണത്തിനു ശേഷം നൂതനമായി കേൾക്കപ്പെടുന്ന ദുർഗ്ഗാദാസന്റെ ഈ വിജയദുന്ദുഭി അവരുടെ കർണ്ണങ്ങളിൽ അമൃതവർഷണം ചെയ്യുകയില്ലേ? രാജസ്ഥാനചരിത്രത്തിലെ ഈ അദ്ധ്യായത്തിൽ രാജപുത്രരുടെ വീര്യഗൗരവം നിർവ്വാണോന്മുഖമായ പ്രദീപംപോലെ ഉജ്ജ്വലതരമായി പ്രകാശിക്കുന്നതു് ഏവനും ദൃഷ്ടിഗോചരമാകുന്നതാണു്. ചരിത്രത്തിന്റെ ആ ഭാസുരമായ ഭാഗത്തെ ആസ്പദമാക്കിയാണു ദുർഗ്ഗാദാസൻ രചിക്കപ്പെട്ടിട്ടുള്ളതു്. എന്റെ ഈ നാടകം ഏതു തരത്തിലുള്ളതായാലും അതിലെ വിഷയം ഏററവും ഉൽകൃഷ്ടമാണു്.

"ഈ കൃതിയിലെ ഇതിവൃത്തത്തിനു ആധാരമായ മൂലചരിത്രാംശങ്ങളെ രാജസ്ഥാനത്തിൽനിന്നു മാത്രമല്ല ഞാൻ സ്വീകരിച്ചിട്ടുള്ളതു്. മററു ചരിത്രകാരന്മാരുടെ ഗ്രന്ഥങ്ങളിൽനിന്നുകൂടി പല ഭാഗങ്ങളും അംഗീകരിച്ചിട്ടുണ്ടു്. എന്നാൽ ടോഡ് മുതലായവർ ചെയ്തിട്ടുള്ളതുപോലെ അറംഗസീബിനെ ശുദ്ധ രാക്ഷസനായി കല്പിക്കുവാൻ ഞാൻ ഉദ്യമിച്ചിട്ടില്ല. "മായമററ മനസ്സുറച്ച മതനിഷ്ഠയുള്ള ഒരു മുസൽമാനാ"യിട്ടാണു ഞാൻ അദ്ദേഹത്തെ വർണ്ണിച്ചിരിക്കുന്നതു്. അദ്ദേഹം ചെയ്തിട്ടുള്ള അക്രമങ്ങളെല്ലാം അദ്ദേഹത്തിന്റെ അതിർകവിഞ്ഞ മതഭ്രാന്തിന്റെയും ഇസ്‌ലാം മതപ്രചരണത്തിലുള്ള ദൃഢനിശ്ചയത്തിന്റെയും ഫലങ്ങൾ മാത്രമാണു്."

വംഗസാഹിത്യനഭസ്സിലെ ഉജ്ജ്വല നക്ഷത്രമായി പ്രശോഭിച്ചിരുന്ന ദ്വിജേന്ദ്രലാലറായി ലോകത്തിൽനിന്നു അന്തർദ്ധാനം ചെയ്തിട്ടു് ഇപ്പോൾ പതിനേഴു സംവത്സര

ത്തിലധികമായി. അദ്ദേഹത്തിന്റെ കൃതികളിൽ മിക്കവയും ഹിന്ദിമുതലായ പല ഭാഷകളിലും വിവർത്തിതങ്ങളാവുകയും ചെയ്തുകഴിഞ്ഞു. എന്നാൽ കൈരളിക്കാകട്ടെ ഭാവനാഭാസുരങ്ങളായ ആ കാവ്യതല്ലജങ്ങളുടെ ഗുണഗണങ്ങളെ സാമഗ്ര്യേണ അനുഭവിച്ചറിവാനുള്ള ഭാഗ്യം ഇനിയും ഉണ്ടായിട്ടില്ല. മാതാവിന്റെ ഈ ഭാഗ്യദോഷത്തിനു് ഉത്തരവാദികൾ ആ ദേവിയുടെ പാദസേവകരായ നാമല്ലാതെ മററാരാണു്?

അഞ്ചെട്ടു കൊല്ലങ്ങൾക്കു മുമ്പു പ്രസ്തുത കവിയുടെ നാടകങ്ങളിൽ ചിലതു വായിച്ചുനോക്കുവാനുള്ള ശുഭാവസരം എനിക്കു ലഭിച്ചപ്പോൾ അവയുടെ അസാധാരണഗുണങ്ങളെക്കണ്ടിട്ടു് ആ കൃതികളെ മലയാളത്തിലേക്കു തർജ്ജമചെയ്യാൻ കൊള്ളാമെന്നുള്ള മോഹം അശക്തനാണെങ്കിലും എന്റെ മനസ്സിൽ അന്നുതന്നെ അങ്കുരിച്ചിരുന്നു. പക്ഷെ പലകാരണങ്ങളാലും ആ മോഹം മനോരാജ്യത്തിൽതന്നെ ലയിച്ചതല്ലാതെ പ്രവൃത്തിരൂപത്തിൽ പരിണമിക്കുവാൻ ഇടയായില്ല. അന്നു മുളച്ച ആ മോഹവൃക്ഷം, ഒരു ദീർഘകാലത്തിനുശേഷം ഇന്നാണു് ഫലിച്ചുതുടങ്ങുന്നതു്. അതിന്റെ പ്രഥമഫലമാണു് ഈ ദുർഗ്ഗാദാസൻ. ഫലത്തിന്റെ ഭംഗിയും ഗുണവും എത്തരത്തിലുള്ളതാണെന്നു നിർണ്ണയിക്കുവാൻ ഞാൻ മുതിരുന്നില്ല. ഉടമസ്ഥനായ എനിക്കു് അതിനു അധികാരമില്ലല്ലൊ. എന്നാൽ പക്വമായാലും അപക്വമായാലും, മധുരമായാലും തിക്തമായാലും, സഗുണമായാലും നിർഗ്ഗുണമായാലും ഇതിനെ കൈരളിയുടെ പാദകമലങ്ങളിൽ ഉപഹാരമായി അർപ്പിക്കുന്നതിൽ എനിക്കു് അശേഷം അധൈര്യമില്ല.

ദുൎഗ്ഗാദാസന്റെ ഭാഷ അഭിപ്രായോചിതമാക്കുവാൻ ഞാൻ കഴിയുന്നതും ശ്രമിച്ചിട്ടുണ്ടു്. എന്റെ ശ്രമം എത്രമാത്രം ഫലിച്ചിട്ടുണ്ടെന്നു നിൎണ്ണയിക്കേണ്ടതു സഹൃദയരായ വായനക്കാരാണു്. ആശയങ്ങൾക്കും അൎത്ഥത്തിനും അശേഷം ഏറ്റക്കുറച്ചിൽ കൂടാതെ അന്യഭാഷാഗ്രന്ഥങ്ങളെ മലയാളത്തിലേയ്ക്കു തൎജ്ജമചെയ്യുന്നതു, ഭാഷയുടെ ഇന്നത്തെ നിലയ്ക്കു വിശേഷിച്ചും എത്രമേൽ ശ്രമസാദ്ധ്യമാണെന്നു് അതിൽ പരിചയിച്ചിട്ടുള്ളവൎക്കു അറിയാകുന്നു. ആ സ്ഥിതിക്കു് എന്റെ ഈ ശ്രമത്തിനിടയിൽ വല്ല വൈകല്യങ്ങളും വന്നുപോയിട്ടുണ്ടെങ്കിൽ അവ ക്ഷന്തവ്യങ്ങളായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. ഈ പരിഭാഷമൂലം മൂലഗ്രന്ഥകൎത്താവിന്റെ ഉൽകൃഷ്ടങ്ങളായ ആദൎശങ്ങളെക്കുറിച്ചു വായനക്കാരുടെ മനസ്സിൽ അല്പമെങ്കിലും ബഹുമാനം ഉദിക്കുവാൻ ഇടയാകുന്നപക്ഷം അതു് എന്റെ ഈ ശ്രമത്തിനുള്ള വലിയൊരു പ്രതിഫലമായി ഞാൻ കരുതുന്നതാണു്.

---

# ദുർഗ്ഗാദാസൻ

## ഒന്നാം അങ്കം

---

### രംഗം ൧.

സ്ഥലം—ഡെൽഹിയിൽ മുഗൾചക്രവർത്തിയുടെ ആസ്ഥാനമണ്ഡപം.

സമയം—പൂർവാഹ്നം.

(രാജസിംഹാസനത്തിന്മേൽ ഭാരതചക്രവർത്തിയായ ഔറംഗസീബും അദ്ദേഹത്തിന്റെ ഇടത്തുഭാഗത്തുള്ള ഒരു പീഠത്തിന്മേൽ ബിക്കാനീർ മഹാരാജാവായ ശ്യാമസിംഹനും ഇരിക്കുന്നു. വലത്തുഭാഗത്തു മുഗൾസേനാപതിയായ തഹബർഖാനും രണ്ടു ഭടന്മാരും അധോമുഖരായി നില്ക്കുന്നു. പുരോഭാഗത്തിൽ രഠോർ സേനാപതിയായ ദുർഗ്ഗാദാസനും അദ്ദേഹത്തിന്റെ ജ്യേഷ്ഠഭ്രാതാവായ സമരദാസനും ചക്രവർത്തിക്കഭിമുഖരായി നില്ക്കുന്നു.)

ഔറംഗസീബ്—ദുർഗ്ഗാദാസ്! യശോവന്തസിംഹന്റെ മരണം മുഗൾസാമ്രാജ്യത്തിന്റെ ദൌർഭാഗ്യമാണ്.

ദുർഗ്ഗാദാസൻ—തിരുമേനി! സാമ്രാജ്യത്തിന്റെ നന്മയ്ക്കുവേണ്ടി—രാജകല്പനയെ നിറവേറ്റുന്നതിനായി—ജീവനെ വെടിയുന്നതു പ്രജകൾക്കു അഭിമാനജനകമാണല്ലോ.

ഔറംഗസീബ്—നിങ്ങൾ പറഞ്ഞതു യഥാർത്ഥംതന്നെ. അജയ്യരും വിദ്രോഹികളുമായ കാബൂളികളെ അമർച്ച

ചെയ്യാൻ യശോവന്തസിംഹനല്ലാതെ മററാൎക്കാണു സാദ്ധ്യമാവുക? അദ്ദേഹത്തിനു നാം അത്യന്തം കടപ്പെട്ടിരിക്കുന്നു. ഈ ജീവിതത്തിൽ ആ കടം വീട്ടുവാൻ നാം ശക്തനല്ല. (ശ്യാമസിംഹനോട്) അങ്ങിനെയല്ലേ?

ശ്യാമസിംഹൻ — അക്കാൎയ്യത്തിൽ സംശയമില്ല.

സമരദാസൻ — അങ്ങിനെയല്ല. യശോവന്തസിംഹന്റെ പുത്രനായ പൃഥ്വീസിംഹനെ വധിച്ചിട്ടു തിരുമേനി കൊണ്ടു് ആ കടം വീട്ടിക്കഴിഞ്ഞിരിക്കുന്നു!

ഔറംഗസീബ് — എന്തു്? നാം അവനെ വധിക്കുകയോ! യുവാവേ! നിങ്ങൾ സംസാരിക്കുന്നതെന്താണെന്നു നിങ്ങൾ അറിയുന്നില്ല. നാം അവനെ വധിച്ചു എന്നോ! പൃഥ്വീസിംഹനെ നാം സ്വന്തം പുത്രനെപ്പോലെയാണു സ്നേഹിച്ചിരുന്നതു്. നാം അവനു സമ്മാനിച്ച ഉടുപ്പുകൾ സ്വന്തം കൈകൊണ്ടുതന്നെ നാം അവനെ അണിയിക്കുകകൂടി ചെയ്തിട്ടുണ്ടു്.

സമരദാസൻ — തിരുമേനി! ബോധമില്ലാത്ത ആ കുട്ടിയും അങ്ങനെതന്നെയാണു വിചാരിച്ചതു്. പക്ഷെ ആ സമ്മാനവസ്ത്രങ്ങളിൽ വിഷദ്രാവകം പുരട്ടിയിരുന്നു എന്നുള്ളതു് ശുദ്ധഹൃദയനായ പൃഥ്വീസിംഹൻ, പാവം അറിഞ്ഞിരുന്നില്ല.

ശ്യാമസിംഹൻ — യുവാവേ! ആരോടാണു നിങ്ങൾ സംസാരിക്കുന്നതെന്നു നിങ്ങൾക്കു് അറിയാമോ?

സമരദാസൻ — ബിക്കാനീർ മഹാരാജാവേ! എനിക്കറിയാം. ഞാൻ സംസാരിക്കുന്നതു് അങ്ങയുടെ യജമാനനോടാണു്! എന്റെ യജമാനനോടല്ല.

അനുമാനം! ഈ കാണുന്ന ലോകമെല്ലാം തന്നെ അനുമാനം. ദുർഗ്ഗാദാസ്! ഇതു് ഒരിക്കലും അനുമാനമല്ല. ഇതു് അസന്ദിഗ്ദ്ധവും സത്യവുമായ പ്രത്യക്ഷമാണ്.

ദുർഗ്ഗാദാസൻ:—ജ്യേഷ്ഠ! അങ്ങു് പോരുമ്പോൾ ചെയ്ത പ്രതിജ്ഞയെ ഇത്ര വേഗം മറന്നുകളഞ്ഞുവോ?

സമരദാസൻ:—ശരിതന്നെ. ഞാൻ ഒന്നും സംസാരിക്കുന്നില്ല. എങ്കിലും ഒരു കാര്യം ഞാൻ പറഞ്ഞുകൊള്ളട്ടെ. തിരുമേനി! ഞങ്ങളെല്ലാം മുലകുടിമാറാത്ത വെറും കൊച്ചുകുട്ടികൾ—ഒന്നും അറിവാൻ കഴിയാത്തവർ—എന്നു് അവിടുന്നു കരുതേണ്ട. ഞങ്ങൾക്കും അറിയാം ചിലതെല്ലാം.

ദുർഗ്ഗാദാസൻ:—രാജാധിരാജനായ പ്രഭോ! എന്റെ ജ്യേഷ്ഠന്റെ ധാർഷ്ട്യത്തെ അവിടുന്നു ക്ഷമിക്കണം. എളിയ ഒരപേക്ഷ അവിടത്തെ സന്നിധിയിൽ സമർപ്പിക്കുവാൻ വേണ്ടിയാണു ഞങ്ങൾ ഇപ്പോൾ വന്നിരിക്കുന്നതു്.

ഔംഗസീബ്:—എന്താണ്? പറയൂ കേൾക്കട്ടെ.

ശ്യാമസിംഹൻ:—ദുർഗ്ഗാദാസ്! പറയൂ, ഭയപ്പെടേണ്ട. ചക്രവർത്തി ഉദാരഹൃദയനാണ്. അദ്ദേഹം നിങ്ങളുടെ ജ്യേഷ്ഠന്റെ ധാർഷ്ട്യത്തെ ക്ഷമിച്ചിരിക്കുന്നു. നിങ്ങൾക്കു ഭയപ്പെടേണ്ട ആവശ്യം യാതൊന്നുമില്ല.

ദുർഗ്ഗാദാസൻ:—പരേതനായ യോധപുരരാജാവിന്റെ മഹാറാണി തന്റെ കൊച്ചുകുട്ടികളേയും കൂട്ടിക്കൊണ്ടു് സ്വന്ത രാജ്യത്തിലേയ്ക്കു മടങ്ങിപ്പോകുവാൻ ആഗ്രഹിക്കുന്നു. ആ കാര്യത്തിൽ അവിടുന്നു കല്പിച്ചു് അനു

വാദം ലബ്ധമാകണം. ഇതാണ് എന്റെ എളിയ അപേക്ഷ.

ഔറംഗസീബ്:—അക്കാര്യത്തിൽ നമ്മുടെ അനുവാദത്തിന്റെ ആവശ്യമെന്ത്?

ദുർഗ്ഗാദാസൻ:—അവിടത്തെ അനുവാദത്തിന്റെ ആവശ്യമെന്തെന്ന് എനിക്കും അറിഞ്ഞുകൂടാ. പക്ഷെ മുഗൾ സേനാപതിയായ തഹബർഖാൻ അവരെ വിട്ടയക്കുന്നതിനു ചക്രവർത്തിയുടെ അനുവാദം ആവശ്യമാണെന്നു പറയുന്നു.

ഔറംഗസീബ്:—(തഹബർഖാന്റെ നേരെ തിരിഞ്ഞിട്ട്) എന്തിനാണ് തഹബർഖാൻ?

തഹബർഖാൻ:—തിരുമനസ്സുകൊണ്ട് അങ്ങിനെ കല്പനയായിട്ടുണ്ടെന്നാണ് അടിയന്റെ അറിവ്.

ഔറംഗസീബ്:—ഓ, ശരിതന്നെ. യശോവന്തസിംഹന്റെ കുടുംബം ഡൽഹിയിൽനിന്നു മടങ്ങിപ്പോകുന്നതിനു മുമ്പായി അവരെ യഥോചിതം സൽക്കരിക്കണമെന്നുള്ള നമ്മുടെ ആഗ്രഹത്തെ നാം പ്രസ്താവിച്ചിരുന്നു. മഹാരാജാവായ യശോവന്തസിംഹന്റെ നേരെ ലുബ്ധുകൂടാതെ നാം പ്രദർശിപ്പിച്ച അനുഗ്രഹത്തിൽനിന്നു അദ്ദേഹത്തിന്റെ കുടുംബത്തെ വഞ്ചിക്കുവാൻ നാം ഉദ്ദേശിക്കുന്നില്ല. (ശ്യാമസിംഹനോട്) മഹാരാജാവ് എന്തു പറയുന്നു.

ശ്യാമസിംഹൻ:—യശോവന്തസിംഹന്റെ കുടുംബത്തിനു നേരെ വളരെക്കാലമായി ചക്രവർത്തി തിരുമനസ്സുകൊണ്ട് അതിരില്ലാത്ത അനുഗ്രഹമാണ് പ്രദർശിപ്പിച്ചു വരുന്നത്.

ണ് നാം രാജ്യഭാരം കയ്യേററിരിക്കുന്നത്. സിംഹാസനാരൂഢനാകുന്നതിനുമുമ്പു നാം എന്തുതന്നെ പ്രവർത്തിച്ചിരുന്നാലും രാജ്യഭാരം കയ്യേററതുമുതൽ ഒരു യഥാർത്ഥമതസേവകനായിട്ടുതന്നെയാണ് നാം വർത്തിക്കുന്നത്.

ഉഗ്രദാസൻ— അക്കാര്യം ഞാൻ പൂർണ്ണമായി സമ്മതിക്കുന്നു. അതിനുശേഷവും അവിടുന്നു വല്ലപ്പോഴും വല്ല ദുഷ്കൃതകളും പ്രവർത്തിച്ചുപോയിട്ടുണ്ടെങ്കിൽ അവ ഉദ്ധതന്മാരോടാണ്. അവ ആക്ഷേപാർഹങ്ങളല്ല. അന്യന്മാരുടെ ദൃഷ്ടിയിൽ അനുചിതങ്ങളെന്നു വന്നാലും കാഫിർക്കാരെ നോക്കുമ്പോൾ അവ നിന്ദ്യങ്ങളെന്നു പറയുവാൻ പാടില്ല.

ഔരംഗസീബ്— അതു സമ്മതിക്കുന്നുവോ?

ഉഗ്രദാസൻ— സമ്മതിക്കുന്നു. പക്ഷേ മഹാരാജാവായ യശോവന്തസിംഹൻ വല്ലപ്പോഴും തെററിദ്ധാരണമൂലമോ മററോ അവിടത്തെ ഹിതത്തിനു വിരുദ്ധമായി വല്ലതും പ്രവർത്തിച്ചുപോയിട്ടുണ്ടെങ്കിൽ അദ്ദേഹത്തിന്റെ വിധവയായ പത്നിയും നിരപരാധിയായ സന്താനവും അതിന് ഉത്തരവാദികളല്ല. അവിടുന്ന് അവരുടെ നേരെ പ്രതികാരം പ്രവർത്തിപ്പാൻ തുനിയുന്നത് ഉചിതവുമല്ല. അവർ യാതൊരപരാധവും പ്രവർത്തിച്ചിട്ടില്ലല്ലോ.

ഔരംഗസീബ്— നാം അവരെ ഉപദ്രവിക്കുന്നതിനല്ല സൽക്കരിക്കുന്നതിനാണ് ആഗ്രഹിക്കുന്നത്.

ശ്യാമസിംഹൻ— ഉഗ്രദാസ്! ചക്രവർത്തി അവരെ സൽക്കരിക്കുന്നതിനാണ് ആഗ്രഹിക്കുന്നത്.

ദുൎഗ്ഗാദാസൻ— തിരുമേനി! അവിടത്തെ ഈ അനുഗ്രഹത്താൽ തന്നെ അവർ സൽകൃതരായിരിക്കുന്നു. ഇനി പോകുവാൻ അനുവദിപ്പാറാകണം.

ഔരംഗസീബ്— (ശ്യാമസിംഹനോടു) മഹാരാജാവേ! അങ്ങു നമ്മുടെ വിശ്രമമുറിയിൽ ചെന്നു ഇരിക്കുക. നാം ഇതാ വന്നുകഴിഞ്ഞു.

(ശ്യാമസിംഹൻ പോകുന്നു.)

ഔരംഗസീബ്— ദുൎഗ്ഗാദാസ്! നിങ്ങൾ കേവലം സ്വാമിഭക്തനായ ഒരു ഭൃത്യൻ മാത്രമല്ലെന്നും രാജ്യതന്ത്രത്തിലും നിങ്ങൾക്കു നല്ല സാമൎത്ഥ്യമുണ്ടെന്നും നമുക്കു മനസ്സിലായി. നിങ്ങളുടെ അടുക്കൽ കൌശലം പ്രയോഗിക്കുന്നതു നിഷ്ഫലമാണ്. നമ്മുടെ അഭിപ്രായം നാം ഇന്നു പറയാം; കേൾക്കുക. യശോവന്തസിംഹന്റെ പത്നിയേയും സന്താനത്തേയും വിട്ടയയ്ക്കുവാൻ നാം ആഗ്രഹിക്കുന്നില്ല.

ദുൎഗ്ഗാദാസൻ:— അതെനിക്കു മുമ്പുതന്നെ അറിയാം; പക്ഷെ അതിന്റെ കാരണമെന്തെന്നു അറിഞ്ഞുകൂടാ. മഹാറാണി കേവലം ഒരു സ്ത്രീ; പുത്രനാകട്ടെ മുലകുടി മാറാത്ത പിഞ്ചു പൈതൽ; — ഇവരെക്കൊണ്ടു ചക്രവൎത്തിക്കു എന്തൊരാവശ്യമാണുള്ളതു്?

ഔരംഗസീബ്:— ദുൎഗ്ഗാദാസ്, ഭാരതചക്രവൎത്തി തന്റെ പ്രജകളിൽ ഓരോരുത്തരോടും തന്റെ പ്രവൃത്തിയുടെ ഉദ്ദേശത്തെ വിവരിക്കുവാൻ ബാദ്ധ്യസ്ഥനാണെന്നു തോന്നുന്നില്ല.

ദുൎഗ്ഗാദാസൻ:— (സ്വല്പനേരം ആലോചിച്ചു നിന്നിട്ടു

## രംഗം ൨.

സ്ഥലം — ഡൽഹിക്കൊട്ടാരത്തിലെ അന്തഃപുരത്തിൽ ചക്രവൎത്തിനിയായ ഗുൽനാരയുടെ അരമന.

സമയം — മദ്ധ്യാഹ്നം.

(ഗുൽനാര തന്റെ മുറിയിൽ ഉലാത്തിക്കൊണ്ടിരിക്കുന്നു)

ഗുൽനാര — (ആത്മഗതം) ഹാ! ജോധപുരറാണി! നീയല്ലെ ഗൎവ്വിഷ്ഠയായി ഒരു ദിവസം എന്നെ എന്റെ മുഖത്തുനോക്കി "ക്രീതദാസി!" എന്നു വിളിച്ചതു്? ആ ഗൎവ്വ് ഇപ്പോഴും അടങ്ങിയില്ലേ? നിന്റെ ഭൎത്താവിനെ കാബൂളിലേക്കു പറഞ്ഞയച്ചു ഞാൻ കൊല്ലിച്ചു; നിന്റെ സീമന്തപുത്രനെ വിഷപ്രയോഗംകൊണ്ടു നശിപ്പിച്ചു. ഇനി നിന്റെ കനിഷ്ഠപുത്രനേയും നിന്റെ മുമ്പിൽവെച്ചു തന്നെ ഞാൻ കൊല്ലിക്കും. എന്റെ കാൽ കഴുകിയ വെള്ളം നിന്നെ ഞാൻ കുടിപ്പിക്കും. നിന്നെ ഞാൻ ജീവനോടെ കുഴിച്ചുമൂടും. ജോധപുരറാണി! ഈ ക്രീതദാസിയായ ബീഗം തന്നെയാണ് ഇന്നു സ്വതന്ത്രമായ മുഗൾ സാമ്രാജ്യത്തെ ഭരിക്കുന്നതെന്നു നീ ധരിക്കുക. ഔറംഗസീബ് എന്റെ ഈ കയ്യിലെ ചരടിലാടുന്ന വെറും ഒരു മരപ്പാവ മാത്രം. ആളുകളും മറുതരത്തിലാണ് ധരിക്കുന്നതെങ്കിൽ അതു അവരുടെ മൂഢതയുടെ പരമകാഷ്ഠയെന്നേ പറയേണ്ടതുള്ളു. അല്ലെന്നുവരികിൽ യശോവന്തസിംഹന്റെ റാണിയേയും അവളുടെ കൊച്ചുകുഞ്ഞിനേയും കൊണ്ടു് ഔറംഗസീബിന് എന്താവശ്യമാ

അല്ലതു്? അക്കാൎയ്യത്തെപ്പററി വിഡ്ഢികൾ ആലോചിക്കുന്നതേയില്ല!

(ഔറംഗസീബ് പ്രവേശിക്കുന്നു.)

ഗുൽനാര — ആരു്? തിരുമേനിയോ? അവിടത്തേക്കു വന്ദനം!

ഔറംഗസീബ് — ഗുൽനാരേ! ഭവതി ഇവിടെ തനിച്ചോ ഇരിക്കുന്നതു്?

ഗുൽനാര — ഞാൻ ജോധപുരറാണിയുടെ വരവിനെ പ്രതീക്ഷിച്ചുകൊണ്ടിരിക്കയാണു്. അവൾ എവിടെ?

ഔറംഗസീബ് — അവൾ ഇനിയും നമ്മുടെ അധീനത്തിലായിട്ടില്ല.

ഗുൽനാര — അധീനത്തിലായിട്ടില്ലെന്നോ?

ഔറംഗസീബ് — ഇല്ല. ദുൎഗ്ഗാദാസൻ അവളെ വിട്ടുതരുന്ന വിഷയത്തിൽ വിസമ്മതം പ്രദൎശിപ്പിച്ചുകൊണ്ടു മടങ്ങിപ്പോയിരിക്കുന്നു.

ഗുൽനാര — ജീവനോടെയോ?

ഔറംഗസീബ് — അതെ. അയാളുടെകൂടെ സൈന്യമുണ്ടായിരുന്നു.

ഗുൽനാര — മുഗൾസാമ്രാജ്യത്തിൽ സൈന്യങ്ങൾ ഇല്ലാതെയുമായിപ്പോയി! കഷ്ടം!

ഔറംഗസീബ് — പ്രിയതമേ —

ഗുൽനാര — എനിക്കൊന്നും കേൾക്കേണ്ട. ഇന്നു സന്ധ്യക്കു മുമ്പായി ജോധപുരറാണിയെ കൊണ്ടുവന്നു എന്നെ ഏല്പിക്കണം.

ഔറംഗസീബ് — ഗുൽനാരേ! റാണിയുടെ വാസഗൃഹ

ഞാൻ അവരെ രോധിക്കുവാൻ ദിലീർഖാനോടു പറഞ്ഞയച്ചിട്ടുണ്ട്.

മുൽതാൻ — കൊള്ളാം; സന്ധ്യക്കു മുമ്പ് എനിക്ക് അവരെ കിട്ടണം. ഓൎമ്മയിരിക്കട്ടെ.

(പോകുന്നു)

രാംസിംഗ് — (നടന്നുകൊണ്ട് ആത്മഗതം) ദുൎഗ്ഗാദാസന്റെ ധൈൎയ്യം എത്ര അത്ഭുതകരമായിരിക്കുന്നു. ഇപ്പോഴും മനസ്സിൽനിന്നു ആ വിചാരം മാഞ്ഞുപോകുന്നില്ല. ആസ്ഥാനമണ്ഡപത്തിൽ, നമ്മുടെ മുമ്പിൽ വച്ചു വാളും ഊരിപ്പിടിച്ചു കുതിരപ്പുറത്തു കയറി ക്രൂരൻ കൂടാതെ ഓടിച്ചുപോകുന്നതിനുള്ള ധൈൎയ്യം ഇതിനു മുമ്പ് ആൎക്കും ഉണ്ടായിട്ടില്ല. അയാളുടെ യജമാനനായ യശോവന്തസിംഹനുപോലും ഇത്ര ധൈൎയ്യം കണ്ടിട്ടില്ല.

(സാവധാനത്തിൽ നടന്നു പോകുന്നു)

## രംഗം ൩.

സ്ഥലം — ഔറംഗസീബ് ചക്രവൎത്തിയുടെ പ്രധാന സേനാപതിയായ ദിലീർഖാന്റെ ഗൃഹത്തിലെ പൂമുഖം.

സമയം — പകൽ ഉദ്ദേശം രണ്ടുമണി.

(ദിലീർഖാൻ യുദ്ധകഞ്ചുകങ്ങളും അണിയുന്നു. അരികിൽ അദ്ദേഹത്തിന്റെ ഉപസേനാദ്ധ്യക്ഷനായ താഹിർഖാൻ നില്ക്കുന്നു.)

ദിലീർഖാൻ — എന്തു പറഞ്ഞു? റാഠോർസേനാപതിയായ ദുൎഗ്ഗാദാസൻ ചക്രവൎത്തിയുടെ മുഖത്തിനു നേരെ ഖഡ്ഗം ചൂണ്ടിക്കൊണ്ടു ഇറങ്ങിപ്പോയെന്നോ?

ആ രാജപുത്രൻ തന്റെ വാളൂരിയതു്. ഒടുവിൽ അയാൾ പൊള്ളുഴിഞ്ഞപ്പോൾ,

ദിലീർഖാൻ — അപ്പോൾ ഒരു പക്ഷേ, താനും തന്റെ വാൾ പുറത്തെടുത്തിരിക്കാം; അല്ലേ?

തഹബർഖാൻ — അപ്പോൾ വാൾ പുറത്തെടുത്തിട്ടു എന്താണ് സാദ്ധ്യം?

ദിലീർഖാൻ — പിന്നെ അയാൾ പൊള്ളുഴിഞ്ഞപ്പോൾ താൻ എന്തു ചെയ്തു?

തഹബർഖാൻ — ഞാനൊന്നും ഉരിയാടാതെ എന്റെ മുഖത്തു തപ്പിനോക്കി.

ദിലീർഖാൻ — ഞാനൊന്നും ഉരിയാടാതെ എന്നുകൂടി സംശയം തോന്നിപ്പോയോ?

തഹബർഖാൻ — വാസ്തവത്തിൽ സ്വല്പം സംശയം തോന്നുകതന്നെ ചെയ്തു. വാളിന്റെ മുനകൊണ്ടു എന്റെ ഒരു രോമം തെറിച്ചുപോയാൽ തന്നെ അതറിയപ്പെടുവാൻ അവകാശമില്ലാത്തവിധത്തിൽ അത്ര പെട്ടെന്നാണ് ആ രാജപുത്രൻ വാളുരുത്തു പുറത്താക്കിയതു്.

ദിലീർഖാൻ — (പുഞ്ചിരിച്ചുകൊണ്ടു) ഇതൊരു പുതിയ സമ്പ്രദായം തന്നെ! ദുൎഗ്ഗാദാസനെ ഒന്നു കാണേണ്ടിയിരിക്കുന്നു.

തഹബർഖാൻ: — അയാളെ കാണാൻ വേണ്ടിത്തന്നെയാണ് ചക്രവർത്തി അങ്ങയെ ക്ഷണിച്ചിരിക്കുന്നതു്. പക്ഷെ വേഷമണിയുവാൻ തുടങ്ങിയിട്ടു നേരമെത്രയായി! ഇതു അവസാനിക്കുന്നതേയില്ലല്ലോ!

ദിലീർഖാൻ: — എന്റെ ചങ്ങാതി സ്വല്പംകൂടി ക്ഷമിക്കൂ; ഈ തട്ടുപുള്ള വല്ലിടത്തും കിടന്നു സ്വല്പം വിശ്രമിക്കാ

എന്നാണ് വിചാരിച്ചിരുന്നത്. അപ്പോഴേയ്ക്കും കിട്ടിയിരിക്കുന്ന കല്പന—സൈന്യങ്ങളേയും കൊണ്ട് ഒരു ഭ്രാന്തന്റെ പുറകെ ഓടിക്കോ എന്ന്. ഈ നിസ്സാരകാര്യം തനിക്കു ചെയ്യാൻ പാടില്ലേ?

തഹബർഖാൻ:— വേണ്ട വേണ്ട. അയാളുമായി ഇതിൽ കൂടുതൽ പരിചയം സമ്പാദിക്കണമെന്ന എനിക്ക് മോഹമില്ല. അതിനും പുറമെ—

ഷബീർഖാൻ:— അതിനും പുറമെ എന്താണ്?

തഹബർഖാൻ:— അതിനും പുറമെ ഈ രാജപുത്രജാതിയോട് എനിക്കു വലിയ വെറുപ്പാണ്. അവർക്കു യുദ്ധം ചെയ്യാനേ അറിഞ്ഞുകൂടാ.

ഷബീർഖാൻ:— അതെങ്ങിനെ?

തഹബർഖാൻ:— അവർ യുദ്ധം ചെയ്യും. പക്ഷെ അതിന് ഒരു ചിട്ടയുമില്ല. പെട്ടെന്ന വാളൂരും; പെട്ടെന്ന തലയും വെട്ടും. അവനവന്റെ തല സൂക്ഷിക്കണമെന്നുള്ള വിചാരമേ ഇല്ല. ആ രാജപുത്രന്റെ ദൃഷ്ടി വീഴുന്നതും എന്റെ കഴുത്തിന്നു നേരെ ആയിരുന്നു. ഇങ്ങിനെയുള്ള വിഡ്ഢികളോടാണോ യുദ്ധം ചെയ്യേണ്ടത്?

ഷബീർഖാൻ:— തന്റെ കഴുത്തിന്നു നേരെ ആയിരുന്നുവോ അയാളുടെ ദൃഷ്ടി വീഴുന്നതും?

തഹബർഖാൻ:— അതെ, അവനവന്റെ തല സൂക്ഷിച്ചിട്ടെ ആരായാലും യുദ്ധം ചെയ്യാവൂ. അയാൾക്കു അതൊട്ടുമൊന്നുമുണ്ടായില്ല; പെട്ടെന്നു വാളൂരി വെട്ടാനും ഭാവിച്ചു. ശത്രുസൈന്യങ്ങളെ കുമ്പളങ്ങാപോലെയാണ് അയാൾ കരുതിയതെന്നും തോന്നുന്നു!

ഷബീർഖാൻ:— രാജപുത്രസൈന്യം എത്രയുണ്ട്?

തഹവ്വർഖാൻ:—ഉദ്ദേശം ഇരുനൂറ്റി അയ്മ്പതു പേർ കാണും.

ദിലീർഖാൻ:—താൻപോയി അയ്യായിരം കുതിരക്കാരോടു യുദ്ധത്തിനു തയ്യാറായി നില്ക്കുവാൻ ആജ്ഞാപിക്കുക. സ്വന്തം ജീവനെ വകവെക്കാതെ യുദ്ധം ചെയ്യുന്ന ജാതിയെ എതിരപ്പെടണം. അവരോടു യുദ്ധത്തിനു പുറപ്പെടണമെങ്കിൽ വല്ലമുൻകരുതൽ ആവശ്യമാണ്. അയ്യായിരം കുതിരക്കാർ—മനസ്സിലായോ? പോയി ഒരുക്കുക.

(തഹവ്വർഖാൻ പോകുന്നു)

ദിലീർഖാൻ:—(ആത്മഗതം) ഈ രാജപുത്രജാതിക്കാർ അസാമാന്യ ധൈര്യശാലികൾ തന്നെ, സംശയമില്ല. പക്ഷെ ചക്രവർത്തിയുടെ ഈ കല്പനയുടെ ഉദ്ദേശം മനസ്സിലാകുന്നില്ല. യശ്വന്തസിംഹനെ വധിച്ചതു അദ്ദേഹത്തെപ്പറ്റി ചക്രവർത്തിക്കു ഉള്ളിൽ ഭയമുണ്ടായിരുന്നതിനാലാണ്. എന്നാൽ അദ്ദേഹത്തിന്റെ കുടുംബത്തിന്റെ ഈ ക്രൂരതക്കു കാരണമെന്തായിരിക്കാം?—എന്തെങ്കിലുമാകട്ടെ. എന്തായാലും അകത്തുചെന്നു രാജ്ഞീപുത്രാദികളോടു യാത്ര പറഞ്ഞുകളയാം. ഒരുപക്ഷെ യുദ്ധത്തിൽനിന്നു മടങ്ങിവരുവാൻ സാധിച്ചില്ലെന്നു വരാമല്ലോ.

(പോകുന്നു)

---

## രംഗം 4.

സ്ഥലം:—മേവാറിൽ റാണാരാജസിംഹന്റെ അന്തഃപുരം.

ത്രം ബന്ധിച്ചിട്ടുള്ളതെന്ന അറിയാമോ നിങ്ങൾക്ക്? അതു മാത്രമല്ല; എന്റെ ഭൎത്താവിന്റെ പേരിലാണ രാണാവിന്ന അധികം സ്നേഹവും. പിന്നെ നിങ്ങൾ എന്തു ചെയ്യും?—ജ്യേഷ്ഠാനുജന്മാർ തമ്മിൽ വഴക്കടിക്കുവാൻ ഞാൻ വഴിവെച്ചിട്ടും ഉണ്ട്. ഭീമസിംഹന്ന ഇനി ഇവിടെ അധികം വാഴ്ചയില്ല. അയാളുടെ ഉപദ്രവം വേഗം ഒഴിയും. ഞാൻ വിരിച്ച വല അന്തരത്തിലുള്ളതാണ്. അതിൽ നിശ്ചയമായും കുടുങ്ങാതിരിക്കയില്ല: പിന്നത്തെ കഥ!—മഹാറാണാ ജയസിംഹൻ—മേവാറിലെ മഹാരാജാവു; ശ്രീമതി കമലാദേവി മേ—വാറിലെ മഹാറാണി.—ഇടയ്ക്കുള്ളതു ജ്യേഷ്ഠത്തിയാണ്. ജ്യേഷ്ഠത്തി! ഒഴിഞ്ഞു നിൽക്കൂ.—അതാണു നല്ലതു്.

(നിലവിളിച്ചുകൊണ്ടു ഒരു ധാത്രി പ്രവേശിക്കുന്നു.)

ധാത്രി—അയ്യോ! അയ്യോ!

കമല—എന്തിനാണ നിലവിളിക്കുന്നതു്?

ധാത്രി—അയ്യോ! അയ്യോ! ഭയങ്കരം! കുരുക്ഷേത്രത്തിലെ രക്തപ്ലുതി!

കമല—തൊള്ള ഇടാതെ കാൎയ്യം പറയൂ; കേൾക്കട്ടെ.

ധാത്രി—അയ്യോ! ദൈവമേ! വീരഭദ്രന്റെ കൂത്താട്ടം! ഇതിന്നുമുമ്പു് ആരും കണ്ടിട്ടും കേട്ടിട്ടും ഇല്ല!!

കമല—മൂധേവി! കാൎയ്യമെന്തെന്നു പറയൂ.

ധാത്രി—പറയാനെന്താണുള്ളതു്? ലങ്കയിലെ യുദ്ധം! അയ്യോ!

കമല—ഇതെന്തൊരു നാശം! കാൎയ്യമെന്തെന്നു പറയൂ! കേൾക്കട്ടെ.

ധാത്രി—എന്നാൽ കേൾക്കൂ. ഇളയ രാജകുമാരനില്ലേ—
അതു ജയസിംഹൻ—നിന്റെ ഭർത്താവു—

കമല—ഹും! എന്തു ചെയ്തു?

ധാത്രി—മൂത്ത രാജകുമാരനായ ഭീമസിംഹന്റെ കാലിന്മേൽ വാൾകൊണ്ടു് ഒരു വെട്ടു്—അയ്യോ! അവിടെയെല്ലാം രക്തപ്രളയമായി!

കമല—ഹും! അതിനുശേഷം?

ധാത്രി—പിന്നത്തെ കഥ എന്താ പറയാനുള്ളതു്? ഭീമസിംഹൻ ജയസിംഹന്റെ കഴുത്തിനു പിടികൂടി. ആ സമയത്തു മഹാറാണി അവിടെ വന്നെത്തി. അദ്ദേഹം ഭീമസിംഹനെ വളരെ ശാസിച്ചു. ചീത്തപറഞ്ഞതിനു കണക്കില്ല. ഭീമസിംഹൻ ഒരക്ഷരംപോലും ഉരിയാടിയില്ല. മിണ്ടാതെ അവിടെനിന്നും പുറത്തിറങ്ങിപ്പോയി. പാവം! മുഖത്തു രക്തപ്രസാദം അശേഷം ഇല്ലായിരുന്നു.

കമല—വളരെ നന്നായി.

ധാത്രി—അത്രയേയാനും പറയണം. മൂത്തകുമാരൻ വളരെ നല്ലവനാണു്. തങ്കക്കുടം! നാട്ടിലുള്ളവരെല്ലാം അവനെ സ്നേഹിക്കുന്നു. ഇളയകുമാരനും നല്ലവനായിരുന്നു. ഞാനല്ലേ എടുത്തുവളർത്തിയതു്. ഈ വഴക്കിനെല്ലാം കാരണക്കാരി നീ ഒരുത്തിയാണു്.

കമല—ഛീ! അസത്തേ! മിണ്ടരുതു്!

ധാത്രി—അയ്യോ! ഇതു ശുദ്ധരാക്ഷസിതന്നെ! എന്റെ അമ്മേ!

(ധാത്രി ജീവനുംകൊണ്ടു ഓടിപ്പോകുന്നു)

കമല—(സ്വഗതം) എന്തു്! ഇത്രമേൽ എത്തിയോ? ഇങ്ങിനെയൊക്കെ വന്നു കലാശിക്കുമെന്നു ഞാനും കരു-

തിയില്ല. ഒന്നു നോക്കുമ്പോൾ ഇതു നന്നായി. ഒരു ത്തന്നെ ഒരു തീരുമാനം ഉണ്ടാകുമല്ലോ (കമലയുടെ സപത്നിയായ സരസ്വതി പ്രവേശിക്കുന്നു.)

സരസ്വതി — കമലേ! പ്രിയസഹോദരി! നിനക്കു് യോജിച്ച പ്രവൃത്തിയോ ഇതു്? ഇന്നു് എന്താണു സംഭവിച്ചതെന്നു നിനക്കു് അറിയാമോ?

കമല — അറിയാം. പക്ഷെ ഞാൻ അതിൽ എന്താണു പിഴച്ചതു്?

സരസ്വതി — ഭർത്താവിനെ അദ്ദേഹത്തിന്റെ ജ്യേഷ്ഠനോടു വഴക്കിടുവാൻ നിത്യവും പ്രേരിപ്പിച്ചുകൊണ്ടിരുന്നതു ശരിയാണോ?

കമല — ആരു പ്രേരിപ്പിച്ചു?

സരസ്വതി — നീ തന്നെ.

കമല — ഇതാണു അസംബന്ധം! വഴക്കുണ്ടാക്കുന്നതു ഭീമസിംഹൻ തന്നെയാണു്. മേവാറിലെ സിംഹാസനത്തിന്മേലാണു് എപ്പോഴും അദ്ദേഹത്തിന്റെ ദൃഷ്ടി. ഇതുതന്നെയാണു് അദ്ദേഹത്തിനുള്ള ദോഷവും.

സരസ്വതി — കമലേ! അദ്ദേഹത്തിനു രാജ്യത്തിൽ മോഹമില്ല. അതെനിക്കു നല്ലവണ്ണം അറിയാം. ഉണ്ടെന്നിരുന്നാൽതന്നെ അതിൽ അത്ഭുതപ്പെടുവാനെന്താണുള്ളതു? അദ്ദേഹമല്ലേ മൂത്തപുത്രൻ?

കമല — അതെ അതെ. ഒരു മണിക്കൂർ നേരത്തെയുള്ള മൂപ്പുണ്ടു്! പക്ഷെ ജനിച്ചപ്പോൾ എന്റെ ഭർത്താവിന്റെ കയ്യിന്മേലാണല്ലോ രാജ്യരക്ഷാസൂത്രം കെട്ടിയതു്. അതാണു് ഈ വഴക്കിനെല്ലാം കാരണം!

സരസ്വതി — അങ്ങിനെയാണെങ്കിൽ തന്നെ അവർ ത

ജയസിംഹൻ— ആര്? സരസ്വതിയോ? കമലയാണെന്നാണ ഞാൻ വിചാരിച്ചത്.

സരസ്വതി— സത്യംതന്നെയോ നാഥ? അങ്ങിനെ അങ്ങു വിചാരിച്ചുവോ? ഇത്രവലിയ ഒരബദ്ധം അങ്ങേക്കു പിണഞ്ഞുപോയോ? എന്നാൽ പിന്നെ അത് ഇത്രപെട്ടെന്നു അറിഞ്ഞുപോയതു വളരെ കഷ്ടമായി. ആ തെറ്റിദ്ധാരണ നീങ്ങുന്നതിനുമുമ്പായി ഒരിക്കലെങ്കിലും, എന്നെ കമലയെന്നു കരുതി, "പ്രാണപ്രിയേ!" എന്നും വിളിക്കുവാൻ അങ്ങേക്കു തോന്നിയില്ലല്ലോ! തെറ്റിദ്ധരിച്ചിട്ടായാലും എന്നെ അങ്ങു വിളിക്കുന്നതെന്നു വിചാരിച്ചു ഞാൻ എത്രമേൽ സന്തോഷിക്കുമായിരുന്നു. എന്റെ ആ തെറ്റിദ്ധാരണ ഉടൻതന്നെ നീങ്ങുമെന്നിരുന്നാലും ആ സ്വല്പനേരത്തേക്കെങ്കിലും, ഒരു നിമിഷനേരത്തേക്കെങ്കിലും, ഞാൻ സാക്ഷാൽ സ്വർഗ്ഗസുഖത്തെത്തന്നെ അനുഭവിക്കുമായിരുന്നുവല്ലോ.

ജയസിംഹൻ— സരസ്വതി! ഞാനിപ്പോൾ പോകട്ടെ; സ്വല്പം കാര്യമുണ്ട്.

സരസ്വതി— സ്വല്പനേരംകൂടി നില്ക്കണമേ! ഞാൻ എന്റെ ഹൃദയത്തിലെ ആധിയെ ശമിപ്പിക്കുന്നതിനായിട്ടല്ല അങ്ങയെ ക്ഷണിക്കുന്നത്. പൊയ്പ്പോയതു ഇനി തിരികെ കിട്ടുവാൻ പ്രയാസമാണെന്നു എനിക്കറിയാം. അതിൽ എനിക്ക് ആശയില്ല! ഞാൻ മറ്റൊരു കാര്യം ചോദിച്ചുകൊള്ളട്ടെ. ജ്യേഷ്ഠനുമായി ഇന്നു വീണ്ടും കലഹിച്ചു അല്ലേ?

ജയസിംഹൻ— ഞാനതിൽ കാരണക്കാരനല്ല.

സരസ്വതി— ജ്യേഷ്ഠനാണോ കുറ്റക്കാരൻ?

ജയസിംഹൻ— ഞാൻ ദേഷ്യംകൊണ്ടു ജ്യേഷ്ഠന്റെ കാലിന്മേൽ വാൾകൊണ്ടു വെട്ടി. ജ്യേഷ്ഠൻ എന്നെ കഴുത്തിന്നു പിടിച്ചുതള്ളി.

സരസ്വതി— ശരി. അപ്പോൾ ജ്യേഷ്ഠൻ തന്നെ കുറ്റക്കാരൻ. പ്രഭോ! അവിടത്തെ സ്വഭാവം ഇങ്ങിനെ ആയിരുന്നില്ലല്ലൊ. കമല അങ്ങയെ ഇട്ടു കളിപ്പിക്കുകയാണ്. ഇനിയെന്തിലും വിഷമം—ജ്യേഷ്ഠാനുജന്മാർ തമ്മിൽ തമ്മിൽ വഴക്കടിക്കുക! സ്വാമിൻ! അവിടത്തെ ജ്യേഷ്ഠൻ മേവാറിലെ സിംഹാസനത്തിന്മേൽ കൊതിയുള്ളവനാണെന്നാണു കമല അങ്ങയെ ധരിപ്പിച്ചിട്ടുള്ളതെങ്കിൽ അതു വെറും അസംബന്ധമാണ്. ഉദാരശീലനും മഹാമനസ്കനുമാണ് അദ്ദേഹം.

ജയസിംഹൻ— ഞാൻ നീചനും അല്ലേ? കൊള്ളാം.

സരസ്വതി:—എന്നു ഞാൻ പറഞ്ഞിട്ടില്ല. പക്ഷേ ഒരു കാര്യം ഞാൻ തീർത്തുപറയാം. അവിടത്തെ ചെവിയിൽ ഈ ദുർമ്മന്ത്രമോതുന്നവൾ നീചയാണ്. അവൾ അവിടത്തെ ഹിതകാംക്ഷിണിയല്ല. അവൾ അങ്ങയെ അധഃപതനത്തിലേക്കാണ് വലിച്ചിഴക്കുന്നത്.—അതാ! ജ്യേഷ്ഠൻ വരുന്നു! ഞാൻ പോകട്ടെ—നാഥ! അവിടത്തേക്കു അല്പമെങ്കിലും മനുഷ്യത്വമുണ്ടെങ്കിൽ ജ്യേഷ്ഠനോടു മാപ്പു ചോദിക്കുക.

(പോകുന്നു)

(ഭീമസിംഹൻ പ്രവേശിക്കുന്നു.)

ഭീമസിംഹൻ:—(മധുരസ്വരത്തിൽ) ജയസിംഹാ:—പ്രിയ സഹോദര!

(ജയസിംഹൻ ഒന്നും മിണ്ടാതെ നില്ക്കുന്നു.)

ഭീമസിംഹൻ:—ജയസിംഹ! എന്റെ പ്രിയ സഹോദര! ഞാൻ തന്നെയാണ് കുറ്റക്കാരൻ. എനിക്കു മാപ്പ് തരിക.

(ജയസിംഹൻ പിന്നെയും മിണ്ടാതെ നില്ക്കുന്നു)

ഭീമസിംഹൻ:—സഹോദര! കോപത്തെ അടക്കുവാൻ ഇതുവരെ ഞാൻ നല്ലവണ്ണം ശീലിച്ചിട്ടില്ല. അനുജന്റെ നേരെ ക്ഷമ കാണിക്കേണ്ടതു എന്റെ ചുമതലയായിരുന്നു.—എനിക്കു മാപ്പു തരിക.

(റാണാരാജസിംഹൻ പ്രവേശിക്കുന്നു)

റാണാ:—(ഭീമസിംഹനോട്) ഭീമസിംഹ! ജയസിംഹൻ നിന്നെ വാളുകൊണ്ടു വെട്ടി മുറിവേല്പിച്ചു, ഇല്ലേ?

ഭീമസിംഹൻ:—ഇല്ല, അച്ഛ! സാരമായിട്ടൊന്നും പറ്റിയില്ല.

റാണാ:—ഞാൻ അതു അറിഞ്ഞിരുന്നില്ല. പരിചാരിക പറഞ്ഞിട്ടാണ് ഞാൻ അറിഞ്ഞതു. മുറിയിൽ ചെന്നു നോക്കിയപ്പോൾ രക്തം ഒലിച്ച പാടു കാണുകയുംചെയ്തു—കാണട്ടെ, എവിടെയാണ് മുറിവു പറ്റിയതു?

ഭീമസിംഹൻ:—മുറിവു സാരമില്ല, അച്ഛ!

റാണാ:—ഞാനൊന്നു കാണട്ടെ.

(ഭീമസിംഹൻ തന്റെ വലത്തുകാൽ നീട്ടിക്കാണിക്കുന്നു)

റാണാ:—ഹാ! പ്രിയപുത്ര! ഭീമസിംഹ! ഞാൻ സൂക്ഷ്മമറിയാതെ പ്രവൎത്തിച്ചുപോയി. എന്റെ പ്രവൃത്തി ന്യായവിരുദ്ധമായിരുന്നു. നിന്നെയല്ല, ജയസിംഹനെയാണ് ഞാൻ ശിക്ഷിക്കേണ്ടിയിരുന്നതു. ഇതാ! എന്റെ

റാണാ:—അതിനെന്താണു് തെളിവു്?

ഭീമസിംഹൻ:—ഞാൻ ഇതാ ഈ ക്ഷണത്തിൽതന്നെ രാജ്യംവിട്ടു പോകുന്നു. ഞാൻ ഇതാ! ശപഥം ചെയ്യുന്നു:—ഇനിമേൽ ഈ രാജ്യത്തിൽവെച്ചു ഞാൻ ജലപാനം ചെയ്യുന്നപക്ഷം ഞാൻ അവിടത്തെ പുത്രനല്ല!!

റാണാ:—(കുറെനേരം സ്തബ്ധനായി നിന്നതിനു ശേഷം) ഭീമസിംഹ! അതികഠോരമായ ഒരു ശപഥമാണു് നീ ഇപ്പോൾ ചെയ്തിരിക്കുന്നതു്. നീ നിരപരാധിയാണു്. ജയസിംഹൻ ചെയ്ത കറാറിനു നീ എന്നെന്നേക്കുമായി സ്വന്തം രാജ്യത്തിൽ നിന്നു ബഹിഷ്കൃതനാകുവാൻ പോകുന്നു. അബദ്ധത്താലാണെങ്കിലും ഞാൻ അന്നു ജയസിംഹന്റെ കയ്യിന്മേൽ രക്ഷാസൂത്രം ബന്ധിച്ചുപോയി. ആ സ്ഥിതിക്കു രാജ്യത്തിന്റെ നന്മക്കായി ഇനി എന്തായാലും നീ രാജ്യത്തെ ഉപേക്ഷിച്ചു പോകുന്നതു തന്നെയാണു് നല്ലതു്. പുത്രവത്സ! ഒരുകാലത്തും നീ മറക്കരുതു്. രാജ്യത്തോടുള്ള വിരോധം കൊണ്ടല്ല, രാജ്യരക്ഷണത്തിനു വേണ്ടിയാണു് നീ ഈ സ്വാർത്ഥത്യാഗത്തെ ആചരിക്കുന്നതെന്നുള്ള വസ്തുത നീ ഒരിക്കലും വിസ്മരിക്കരുതു്.

ഭീമസിംഹൻ:—അവിടത്തെ അനുഗ്രഹംകൊണ്ടു ഈ രാജ്യത്തിന്റെ നന്മക്കു വേണ്ടിയുള്ള പ്രാണത്യാഗം ചെയ്യാനുള്ള അവസരം കൂടി എനിക്കു ലഭിക്കുവാൻ ഇടയാകട്ടെ! പിതാവേ! നമസ്കാരം!! (ജയസിംഹനോടു്) സഹോദര! ഞാൻ നിന്നെ ആശീർവ്വദിക്കുന്നു. നിനക്കു മേൽ വിജയവും യശസ്സും ഉണ്ടാകട്ടെ!!

(പോകുന്നു)

റാണാ:— എന്റെ യഥാൎത്ഥപുത്രൻ തന്നെ!!—ജയസിംഹ! വീരത്വം എന്നുള്ളത് എന്തെന്നു നീ കണ്ടു പഠിക്കുക.

(ഒരു വശത്തുകൂടി റാണാവും മറ്റെ വശത്തു കൂടി ജയസിംഹനും പോകുന്നു.)

---

## രംഗം ൩.

സ്ഥലം—ഡൽഹിയിൽ യശോവന്തസിംഹന്റെ വസതിയിലെ മച്ചിൽ പുറത്തുള്ള ഒരു മുറി.

സമയം— മദ്ധ്യാഹ്നത്തിനു ശേഷം.

(ദുൎഗ്ഗാദാസന്റെ ഭ്രാതാവായ സമരദാസനും യോധപുരരാജാവിന്റെ സാമന്തവൎഗ്ഗവും കൂട്ടമായി നില്ക്കുന്നു.)

വിജയസിംഹൻ:—(സമരദാസനോടു) നിങ്ങളും അപ്പോൾ നമ്മുടെ ഉദ്ദേശത്തെ വിഫലമാക്കിക്കൊണ്ടാണ് പോന്നിരിക്കുന്നത്, അല്ലേ?

സമരദാസൻ:— വിജയസിംഹ! കോപത്തെ അടക്കുവാൻ ഞാൻ ശീലിച്ചിട്ടില്ല.

മുകുന്ദസിംഹൻ:—എന്നാൽ പിന്നെ എന്തിനു കൂടെപ്പോയി?

സമരദാസൻ!—ആ ചണ്ഡാളനെ ഒന്നു നേരിട്ടുകാണണമെന്നു എനിക്കു മോഹമുണ്ടായിരുന്നു. അതിനു വേണ്ടിയാണ് ഞാൻ പോയത്. അല്ലാതെ ചക്രവൎത്തിയുടെ അടുക്കൽ യാതൊന്നും യാചിക്കുവാനല്ല. അക്കാ

ത്തും ദുർഗ്ഗാദാസൻ ചെയ്തുകൊള്ളട്ടെ. അതിനുള്ള കൌശലവും സാമർത്ഥ്യവും എനിക്കില്ല. എനിക്കുള്ള സഹായികൾ ഈ ശരീരവും ഈ കാണുന്ന ഖഡ്ഗവും മാത്രമാണ്.

സുബലദാസൻ:— സേനാപതി ഇനിയും വന്നു ചേരാത്തതു് എന്തുകൊണ്ടായിരിക്കാം?

വിജയസിംഹൻ:— ചക്രവർത്തി അദ്ദേഹത്തെ ചതിച്ചു ബന്ധനത്തിലാക്കി എന്നു വരുമോ?

സമരദാസൻ.— (ക്രോധത്തെ പ്രകാശിപ്പിക്കുന്ന തീവ്രസ്വരത്തിൽ) എന്തു്! അതും സംഭാവ്യമോ?

സുബലദാസൻ:— ഇല്ല സമരദാസ! സേനാപതി നല്ല മുൻകരുതൽ കൂടാതെ ഒരു കാര്യത്തിലും പ്രവേശിക്കുയില്ല.

മുകുന്ദസിംഹൻ:— ഈ ആപൽകാലത്തു അദ്ദേഹം മാത്രമെ ഞങ്ങൾക്കു ശരണംബലമായിട്ടുള്ളു. അതാ: ഒരു കുഴലിന്റെ ശബ്ദം കേൾക്കുന്നു. അതാ! സേനാപതിയല്ലേ അതു്? അതിവേഗത്തിലാണല്ലോ കുതിരയെ ഓടിച്ചുകൊണ്ടു വരുന്നതു്. കുതിര ഓടുകയല്ല, പറക്കുകയാണ് ചെയ്യുന്നതു്.

വിജയസിംഹൻ:— അദ്ദേഹം വന്നെത്തിക്കഴിഞ്ഞു. നമുക്കു താഴെ ഇറങ്ങി എന്താണ് വിശേഷമെന്നു അറിയുകതന്നെ.

സുബലദാസൻ:— എന്തിനാണ് നാം താഴെ ഇറങ്ങുന്നതു്? അദ്ദേഹം ഇവിടെ വരുമല്ലോ.

(അണിയറയിൽ ദുർഗ്ഗാദാസന്റെ ശബ്ദം കേൾക്കുന്നു. "ഒരുങ്ങിയിരിപ്പിൻ! ഒരുങ്ങിയിരിപ്പിൻ!")

സമരദാസൻ — ഒരുങ്ങുകയോ എന്തിന്?

സുബലദാസൻ — ഇതാ, രുദ്രദാസൻ മുകളിലേയ്ക്കുതന്നെ വരുന്നു.

(വിയർത്തൊലിച്ച ദേഹത്തോടുകൂടി രുദ്രദാസൻ പ്രവേശിക്കുന്നു)

രുദ്രദാസൻ — എല്ലാവരും ഒരുങ്ങിയിരിപ്പിൻ!

സമരദാസൻ — എന്തിന്?

രുദ്രദാസൻ — ആത്മരക്ഷയ്ക്ക്.

വിജയസിംഹൻ — വിശേഷമെന്താണ് കേൾക്കട്ടെ.

രുദ്രദാസൻ — വിസ്തരിച്ച് പറയുവാൻ ഇപ്പോൾ അവസരമില്ല. ചക്രവർത്തി യശോധരസിംഹന്റെ കുടുംബത്തെ വിട്ടയപ്പാൻ ഭാവമില്ല. അവരെ അദ്ദേഹം തടവിൽ വിരുത്തുവാനാണ് നിശ്ചയിച്ചിരിക്കുന്നത്. മഹാറാണിയേയും അവരുടെ സന്താനങ്ങളേയും രക്ഷിക്കേണ്ടിയിരിക്കുന്നു. മുഗൾ സൈന്യം ഇപ്പോൾതന്നെ വന്നു ഈ ഗൃഹത്തെ വളയുന്നതാണ്.

വിജയസിംഹൻ — ഇപ്പോൾ എന്താണ് ഉപായം?

രുദ്രദാസൻ — അവരവരുടെ പ്രാണനെ ബലി കഴിക്കുക — ഇതേ ഒരുപായമുള്ളൂ. സ്നേഹിതന്മാരെ! മഹാറാണിക്കു വേണ്ടി പ്രാണത്യാഗം ചെയ്വാൻ നിങ്ങളിൽ ആരെല്ലാം ഒരുക്കമുണ്ട്?

എല്ലാവരും — ഞങ്ങൾ എല്ലാവരും അതിന് സന്നദ്ധരാണ്.

രുദ്രദാസൻ — പക്ഷെ പ്രാണത്യാഗം കൊണ്ടു മാത്രം കാര്യമാവില്ല. മഹാറാണിക്കും സന്താനങ്ങൾക്കും ആപത്തു നേരിടാതെ സൂക്ഷിക്കണം.

(റാണി പ്രവേശിക്കുന്നു)

റാണി—(രംഗപ്രാന്തത്തിൽ) യശോവന്തസിംഹന്റെ റാണിക്കു യാതൊരാപത്തും ഇല്ല. അവളെക്കുറിച്ച് നിങ്ങൾക്കു് അല്പംപോലും ആശങ്ക ഉണ്ടാകേണ്ട ആവശ്യവുമില്ല. അവളുടെ പുത്രനെ—യാദവപുരവംശത്തിലെ ആശാവിളക്കിനെ—രക്ഷിക്കുവിൻ. ആ വംശത്തെ ഉദ്ധരിക്കുവിൻ: റാണിയെപ്പറ്റി ഭയപ്പെടേണ്ട. അവൾക്കു മരിക്കുവാൻ അറിയാം—ഉഗ്രദാസ്. കുഞ്ഞിനെ രക്ഷിക്കുക.

ഉഗ്രദാസൻ—ശരി റാണി! അക്കാര്യത്തിൽ അശേഷം വീഴ്ച വരുത്തുന്നതല്ല. കുഞ്ഞിനെ ഇങ്ങോട്ടു എടുത്തുകൊണ്ടുവരാം.

(റാണി പോകുന്നു)

ഉഗ്രദാസൻ—വിജയസിംഹാ! കാസിമിനെ വിളിക്കുക.

(വിജയസിംഹൻ പോകുന്നു)

ഉഗ്രദാസൻ:—ജ്യേഷ്ഠ! പുറത്തു ഒരു മിഠായിക്കൊട്ട ഇരിപ്പുണ്ട്. അതെടുത്തുകൊണ്ടു വരൂ.

സമരദാസൻ:—മിഠായിക്കൊട്ടയോ! എന്തിനാണതു്?

ഉഗ്രദാസൻ:—തർക്കിച്ചു നില്ക്കുവാൻ സമയമില്ല. വേഗം പോയിവരൂ.

(സമരദാസൻ പോകുന്നു)

ഉഗ്രദാസൻ:—മുകുന്ദദാസ്;—ഇതാ, കാസിം എത്തിക്കഴിഞ്ഞുവല്ലോ.

(വിജയസിംഹനും കാസിമും പ്രവേശിക്കുന്നു.)

കാസിം:—(ഉഗ്രദാസനെ വന്ദിച്ചിട്ട്) യജമാനനേ! എന്തിനാണ് എന്നെ വിളിച്ചതു്?

ഉഗ്ഗ്രദാസൻ:—കാസിം! നീ ഒരു കാൎയ്യം ചെയ്യേണ്ടതായിട്ടുണ്ട്. രാജകുമാരന്റെ ജീവനെ നീ രക്ഷിക്കണം. കുഞ്ഞിനെ തട്ടിക്കൊണ്ടുപോകുവാൻ മുഗൾസൈന്യങ്ങൾ ഇപ്പോൾ തന്നെ വരുന്നുണ്ടു. അതിനുമുമ്പ് അതിനെ നീ രക്ഷിക്കണം.

കാസിം:—യജമാനൻ കല്പിച്ചാൽ അതുപോലെ ഞാൻ പ്രവൎത്തിച്ചുകൊള്ളാം.

(കൊട്ടയുംകൊണ്ടു സമരദാസൻ പ്രവേശിക്കുന്നു.)

ഉഗ്ഗ്രദാസൻ:—ഈ കൊട്ടയിൽ കുഞ്ഞിനെ കിടത്തി അതിനെ നീ ഇവിടെനിന്നു കടത്തിക്കൊണ്ടുപോകണം. മുസൽമാനായതുകൊണ്ടു നിന്നെ ആരും സംശയിക്കയില്ല.—മനസ്സിലായോ?

കാസിം:—എവിടെയ്ക്കാണ് കൊണ്ടുപോകേണ്ടതു്?

ഉഗ്ഗ്രദാസൻ:—അതാ! അകലെയായി ഒരു ക്ഷേത്രത്തിന്റെ താഴികക്കുടം കാണുന്നില്ലേ?

കാസിം:—ഉവ്വ്, കാണുന്നുണ്ട്.

ഉഗ്ഗ്രദാസൻ:—ആ ക്ഷേത്രത്തിലെ ശാന്തിക്കാരന്റെ പക്കൽ കുഞ്ഞിനെ ഏല്പിച്ചു പോരണം. പിന്നെ വേണ്ടതൊക്കെ അദ്ദേഹത്തിനു് അറിയാം. മുഗൾസൈന്യം വന്നു ചേരുവാൻ ഇനി അധികം താമസമില്ല. നീ ഇപ്പോൾ തന്നെ പുറപ്പെടണം.

കാസിം:—യജമാനൻ കല്പിക്കുന്നതുപോലെ. കുഞ്ഞിനുവേണ്ടി മരിക്കുവാൻപോലും ഞാൻ തയ്യാറാണ്.

ഉഗ്ഗ്രദാസൻ:—കാസിം! അതെനിക്കു് അറിയാം. അല്ലെന്നുവരികിൽ ഇക്കാൎയ്യം ഞാൻ നിന്നെ ഏല്പിക്കുകയില്ലായിരുന്നു.

(കുട്ടിയേയുംകൊണ്ടു റാണി പ്രവേശിക്കുന്നു)

ദുൎഗ്ഗാദാസൻ:—മഹാറാണി! കുഞ്ഞിനെ കാസിമിന്റെ കയ്യിൽ കൊടുക്കണം. യാതൊന്നും ഭയപ്പെടേണ്ട. ഞാനാണു് പറയുന്നതു്.

റാണി:—ദുൎഗ്ഗാദാസ്! നിങ്ങൾ പറയുന്നപക്ഷം എനിക്കു് യാതൊരു ഭയവും ഇല്ല. കാസിം! നിനക്കും ഉണ്ടു് ഒരു ദൈവം.

കാസിം:—അമ്മാ! ഒട്ടും ഭയപ്പെടേണ്ട. ഞാൻ ഈ കുഞ്ഞിനെ എന്റെ പ്രാണനേക്കാൾ വലുതായി കരുതി സൂക്ഷിച്ചുകൊണ്ടു പൊയ്ക്കൊള്ളാം. (കാസിം റാണിയുടെ കയ്യിൽനിന്നും കുഞ്ഞിനെ വാങ്ങുന്നു)

റാണി:—(വീണ്ടും കാസിമിന്റെ കയ്യിൽനിന്നു കുഞ്ഞിനെ വാങ്ങി ചുംബിച്ചുകൊണ്ടു ഗൽഗദസ്വരത്തിൽ) എന്റെ പ്രിയപ്പെട്ട മകനേ! കുമാരാ! ഹാ! വത്സ.

ദുൎഗ്ഗാദാസൻ:—കൊടുത്തേക്കണം. സമയം വൈകുന്നു.

റാണി:—(കുഞ്ഞിനെ വീണ്ടും ചുംബിച്ചു കാസിമിന്റെ കയ്യിൽ കൊടുത്തിട്ടു്) കാസിം! ദൈവമാണു് ഇതിനു സാക്ഷി.

കാസിം:—അമ്മാ! ദൈവംതന്നെ സാക്ഷി! അശേഷം ഭയപ്പെടേണ്ട. (കുഞ്ഞിനെ കൊട്ടയിൽ കിടത്തിയിട്ടു കൊട്ട എടുത്തു തലയിൽ വെയ്ക്കുന്നു.)

സമരദാസൻ:—മാൎഗ്ഗമദ്ധ്യേ വല്ലവരും കണ്ടെത്തി പിടികൂടുകയാണെങ്കിലോ.

റാണി:—കാസിം! അകപ്പെട്ടുപോയാൽ ഈ കത്തി കുഞ്ഞിന്റെ നെഞ്ചത്തു കുത്തിയിറക്കുക. കുഞ്ഞു ജീവ

വോടെ ഔറംഗസീബിന്റെ കയ്യിൽ അകപ്പെടുവാൻ ഇടയാകരുതു്.

(കത്തി കൊടുക്കുന്നു)

ദുർഗ്ഗാദാസൻ:—മഹാറാണി! അങ്ങിനെ ഒന്നും ഭയപ്പെടണ്ട.—എന്നാൽ പോകു കാസിം! പുറകുവശത്തുള്ള ഒളിവാതിലിൽ കൂടെ പുറത്തേക്കു കടക്കുക—വരു; ഞാൻ വഴികാണിച്ചുതരാം.

(കൊട്ടയും തലയിൽ വെച്ചുകൊണ്ടു കാസിം പോകുന്നു. അയാളുടെ പിറകെ ദുർഗ്ഗാദാസനും ദുർഗ്ഗാദാസന്റെ പിന്നാലെ റാണിയും പോകുന്നു.)

വിജയസിംഹൻ:—ദുർഗ്ഗാദാസ്! അങ്ങയുടെ ഈ ഔചിത്യം നിറഞ്ഞ ബുദ്ധിവൈഭവത്തെ എത്രതന്നെ പ്രശംസിച്ചാലും അധികമാകുന്നതല്ല.

സുബലദാസൻ!—ചക്രവർത്തിയുടെ അടുക്കലേക്കു പോകുന്നതിനു മുമ്പുതന്നെ ദുർഗ്ഗാദാസൻ ഈ കാര്യമെല്ലാം ഏർപ്പാടുചെയ്തിട്ടാണു് പോയതെന്നുള്ളതിൽ എനിക്കു യാതൊരു സംശയവുമില്ല.

മുകുന്ദസിംഹൻ:—അതാ! മുഗൾസൈന്യങ്ങൾ വരുന്നു!

വിജയസിംഹൻ:—സൈന്യങ്ങളുടെ സംഖ്യ അതിഭീമമായിരിക്കുന്നു.

സുബലദാസൻ:—കൂടെ പ്രധാനസേനാനായകനായ ദിലീർഖാൻ തന്നെയാണു വരുന്നതു്.

(ദുർഗ്ഗാദാസൻ വീണ്ടും പ്രവേശിക്കുന്നു.)

ദുർഗ്ഗാദാസൻ:—ആവൂ!! മനസ്സിലെ ഭാരമൊഴിഞ്ഞു.—ഇതാ മുഗൾസേന എത്തിക്കഴിഞ്ഞു. നിങ്ങൾ മരിക്കുവാൻ തയ്യാറായിക്കൊൾവിൻ.

വിജയസിംഹൻ:—സ്ത്രീകളെന്തുചെയ്യും?

ഉഗ്രദാസൻ:—ചക്രവൎത്തിയുടെ സമീപത്തിലേക്കു പോകുന്നതിനുമുമ്പു് ഒരു കാൎയ്യംകൂടി ആലോചിക്കേണ്ടതായിരുന്നു.—ഇരിക്കട്ടെ. അവൎക്കു വേണ്ട ഉപായവും ഞാൻ ഉപദേശിക്കുന്നുണ്ടു്. ജ്യേഷ്ഠ! അവരെ ഇങ്ങു വിളിക്കു.

സമരദാസൻ പോകുന്നു.

മുകുന്ദസിംഹൻ:—ഇതാ! മുഗളസൈന്യം കയറിക്കഴിഞ്ഞുവല്ലൊ

വിജയസിംഹൻ:—വെടിവെച്ചുതുടങ്ങി.

സുബലസിംഹൻ:—മതിൽ പൊളിച്ചു അകത്തു കയറുവാനുള്ള ശ്രമമാണു.

മുകുന്ദസിംഹൻ:—തീയ്യും കത്തുന്നുണ്ടു്. ഒരുപക്ഷെ അവർ ഗൃഹത്തിന്നു തീ വെച്ചുകളകയൊ?

ഉഗ്രദാസൻ:—ഇനി ഇപ്പോൾ സ്ത്രീകളുടെ കാൎയ്യത്തിൽ യാതൊന്നും ചെയ്വാൻ സാദ്ധ്യമല്ല.—സമയം അതിക്രമിച്ചു പോയി.

(സ്ത്രീകളോടുകൂടി സമരദാസൻ പ്രവേശിക്കുന്നു.)

ഉഗ്രദാസൻ:—അമ്മമാരെ! സഹോദരിമാരെ! ഇന്നു നിങ്ങളുടെ കാൎയ്യത്തിൽ അതികഠിനമായ ഒരു തീരുമാനമാണു് ചെയ്യേണ്ടിവന്നിരിക്കുന്നതു്. നിങ്ങൾ ഇന്നു അഗ്നിയിൽ ചാടിമരിക്കേണ്ടിയിരിക്കുന്നു.

ഒരു പ്രൌഢസ്ത്രീ:—അല്ലയോ! സേനാപതേ! ഞങ്ങൾക്കു ഇതൊരു വലിയ കാൎയ്യമായി തോന്നുന്നില്ല. ഞങ്ങൾ ക്ഷത്രിയസ്ത്രീകൾ—വീരപത്നികൾ—മരിക്കുവാൻ ഞങ്ങൾക്കു അറിയാം.

ഉഗ്രാദാസൻ:—മറെറാരുപായവും ഇപ്പോൾ ഇല്ല. ഞങ്ങൾ മരിക്കുവാൻ പുറപ്പെടുകയാണ്. നിങ്ങളും അതിന്ന് ഒരുങ്ങിക്കൊള്ളുവിൻ. എല്ലാവരും ഈ കാണുന്ന മുറിയിൽ പ്രവേശിക്കുക. അതിൽ വെടിമരുന്നു നിറച്ചിട്ടുണ്ട്. നിങ്ങൾക്കു നില്ക്കുവാൻ വേണ്ടിടത്തോളം സ്ഥലം അതിൽ ഉണ്ട്. വെടിമരുന്നിന്റെ മീതെ ചെന്നു നില്ക്കുവിൻ! പിന്നെ ഞാൻ എന്താണ് പറയേണ്ടു?—അമ്മമാരെ! പ്രിയസഹോദരിമാരെ!

ഒരു സ്ത്രീ:—പിന്നെ ഞങ്ങൾ സ്വന്തം കൈകൊണ്ടു വെടിമരുന്നിന്നു തീ കൊളുത്തണം, അല്ലേ?—സഹോദരിമാരെ! വരുവിൻ!—

(അഴിഞ്ഞു കിടക്കുന്ന തലമുടിയോടുകൂടി മഹാറാണി പ്രവേശിക്കുന്നു.)

സ്ത്രീകൾ:—മഹാറാണിക്കു വിജയം ഉണ്ടാകട്ടെ!!

റാണി:—വിജയമൊ! എന്റെ വിജയം മരണമാണ്. നിങ്ങൾ മരിക്കുവാൻ പോവുകയാണൊ?—കൊള്ളാം. പൊയ്ക്കൊള്ളുവിൻ! സ്വൎഗ്ഗത്തിൽ ചെന്നു സുഖിക്കുവിൻ! ഞാൻ ഇന്നു നിങ്ങളുടെകൂടെ വരികയില്ല. കഴിയുമെങ്കിൽ ഞാൻ ഇന്നു എന്റെ ജീവനെ രക്ഷിക്കുവാൻ ശ്രമിക്കും.—ഉഗ്രാദാസ്! ഇപ്പോൾ തന്നെ മരിക്കണമെന്നാണ് ഞാനും കരുതിയിരുന്നതു്. പക്ഷെ ഞാൻ ഇപ്പോൾ മരിക്കയില്ല. "സമയമായിട്ടില്ല; നിന്റെ കൎത്തവ്യം ഇനിയും ബാക്കിയുണ്ട്." എന്നു മുകളിൽ നിന്നുകൊണ്ടു ആരോ എന്നെ വിളിച്ചുപദേശിക്കുന്നു. അതിനാൽ ഇന്നു ജീവിക്കണമെന്നിരിക്കുന്നു. ഉഗ്രാദാസ്! കഴിയുമെങ്കിൽ ഇന്നെന്നെ രക്ഷിക്കുക. (മുട്ടുകു

ത്തി കൈകൂപ്പിക്കൊണ്ട്) ജഗദീശ! ഇന്ന് എന്റെ ജീവനെ നശിപ്പിക്കാതെ രക്ഷിക്കണമേ! (എഴുനീറ്റിട്ട്) അതിനുശേഷം — അതിനുശേഷം നാട്ടിൽ പരക്കെ ഞാൻ തീ കൊളുത്തും — സപ്തസമുദ്രങ്ങളും ഒന്നിച്ചുചേൎന്നു ശ്രമിച്ചാലും ശമിപ്പിക്കുവാൻ സാധിക്കാത്തവിധത്തിൽ അതിഭയങ്കരമായ അഗ്നിയെ ഞാൻ ജ്വലിപ്പിക്കും!

ദുൎഗ്ഗാദാസൻ:—മഹാറാണി! ഞങ്ങളാൽ സാദ്ധ്യമെങ്കിൽ സ്വന്തം പ്രാണനെ ബലികഴിച്ചും മഹാറാണിയെ ഞങ്ങൾ രക്ഷിച്ചുകൊള്ളാം — സഹോദരിമാരെ! നിങ്ങൾ പൊയ്ക്കൊള്ളുവിൻ. വാതിൽ പൊളിഞ്ഞുവീഴാറായിരിക്കുന്നു.

(റാണി ഒഴികെ മററു സ്ത്രീകളെല്ലാവരും പോകുന്നു.)

റാണി:—ദുൎഗ്ഗാദാസ്! എന്നാൽ നമുക്കു പുറപ്പെടുക തന്നെ — വരട്ടെ; നില്ക്കൂ. ഞാൻ എന്റെ മകളെക്കൂടി എടുത്തു കൊള്ളട്ടെ. മാറോടുചേൎത്തു പൊതിപ്പിടിച്ചു ഞാൻ അവളെ കാത്തുകൊള്ളാം. നിങ്ങൾ നടക്കുവിൻ! ഞാനിതാ! വന്നുകഴിഞ്ഞു.

(പോകുന്നു)

ദുൎഗ്ഗാദാസൻ:—ജ്യേഷ്ഠ!

സമരദാസൻ:—സഹോദര!

ദുൎഗ്ഗാദാസൻ. നമുക്കു മരിക്കുവാൻ പോക തന്നെ.

സമരദാസൻ:—വരു; പോകാം.

ദുൎഗ്ഗാദാസൻ:—സപ്തസാഗരംകൂടി വില്ലുണ്ണ! ഇവരുടെ അധഃപതനം കണ്ടിട്ടു നമുക്കു പൊറുക്കുവാൻ — അതാ! — അതാ! — (അകലെയായി ഭയങ്കരമായ ശബ്ദം കേട്ടു

ന്നു.—എല്ലാം കലാശിച്ചു! മതി; ഇനി നമുക്കു പൊയ്ക്കളയാം.

സമരദാസൻ:—എന്നാൽ വരൂ.

ദുർഗ്ഗാദാസൻ:—ജ്യേഷ്ഠ! പ്രിയപ്പെട്ട ജ്യേഷ്ഠ! ഒരുപക്ഷേ ഇതു നമ്മുടെ അവസാന സന്ദർശനമാണെന്നു വരാം. മരിക്കുന്നതിനുമുമ്പു ഈ സഹോദരനെ ഒന്നാലിംഗനം ചെയ്യണമെ!

(രണ്ടുപേരും അന്യോന്യം ആലിംഗനം ചെയ്യുന്നു.)

(കർട്ടൻ വീഴുന്നു.)

---

## രംഗം ൩.

സ്ഥലം.—ചക്രവർത്തിയുടെ അന്തഃപുരത്തിലെ ഒരു മുറി.

സമയം.—പ്രഭാതം.

(ഔറംഗസീബ് തനിയെ ഉലാത്തിക്കൊണ്ടിരിക്കുന്നു.)

ഔറംഗസീബ്.—എന്ത്! യശോവന്തസിംഹന്റെ റാണി കേവലം ഇരുനൂററിഅയ്മ്പതു ഭടന്മാരുടെ സഹായത്താൽ അയ്യായിരം മുഗൾ ഭടന്മാരുടെ വ്യൂഹത്തെ ഭേദിച്ചുകൊണ്ടു കടന്നുകളഞ്ഞു എന്നോ! —മുഗൾസൈന്യങ്ങളെ നയിച്ചിരുന്നതു ദിലിർഖാൻ ആയിരുന്നിട്ടുംകൂടി ഇങ്ങിനെ സംഭവിക്കുകയോ!—ഇതിൽ ഏതോ രഹസ്യമുണ്ട്—ആരവിടെ?

അണിയറയിൽ:—അടിയൻ!

ഔറംഗസീബ്:—സേനാപതിയായ ദിലിർഖാനെ വിളിച്ചുകൊണ്ടുവരിക.

അണിയറയിൽ:—കല്പനപോലെ.

ഔരംഗസീബ്:—(ആത്മഗതം) പിശാചിനെയാണു് ഇനി ഇപ്പോൾ ബീഗമിന്റെ മുഖത്തു നോക്കുക? അപമാനത്തെപ്പറ്റി ഓർക്കുന്തോറും എന്റെ ഓരോ രോമകൂപവും വിറക്കുന്നു.

(ദ്രുതഗതിയിൽ ഗുൽനാര പ്രവേശിക്കുന്നു.)

ഗുൽനാര:—ജീവേശ! ഞാനിപ്പോൾ കേട്ട വർത്തമാനം സത്യം തന്നെയോ?

ഔരംഗസീബ്:—ഏതു വർത്തമാനമാണു്?

ഗുൽനാര:—യശോവന്തസിംഹന്റെ റാണി ഇരുനൂറു അശ്വഭടന്മാരുടെ സഹായത്തോടുകൂടി മുഗൾ സൈന്യങ്ങളുടെ മദ്ധ്യത്തിൽക്കൂടെ കടന്നുപൊയ്ക്കളഞ്ഞു എന്ന വർത്തമാനം വാസ്തവം തന്നെയോ?

ഔരംഗസീബ്:—പ്രിയേ! അതു വാസ്തവമാണു്.

ഗുൽനാര:—ഈ സൈന്യത്തെയും ഈ സേനാപതിയേയും ഈ ശക്തിയേയും വെച്ചുകൊണ്ടാണോ അങ്ങു ഭാരതഖണ്ഡത്തെ ഭരിക്കുവാൻ ഒരുങ്ങിയിരിക്കുന്നതു്?

ഔരംഗസീബ്:—പ്രിയതമേ!

ഗുൽനാര:—മതി മതി! അവിടത്തെ പ്രേമവും ലാളനയും കൊണ്ടു യാതൊരു കാര്യവുമില്ല. എന്റെ എത്രയും ഇഷ്ടമായ ദുരാഗ്രഹത്തെ സാധിച്ചുതരുവാനായി അങ്ങയോടു് ആവശ്യപ്പെട്ടിട്ടു ഫലം. ഇപ്പോൾ ഇങ്ങിനെയാണു് വന്നുകൂടിയിരിക്കുന്നതു്.

ഔരംഗസീബ്—എന്നാൽ സാധിക്കാവുന്നിടത്തോളം ഞാൻ ശ്രമിക്കാതിരുന്നില്ല.

ഗുൽനാര:—സാധിക്കാവുന്നിടത്തോളം ശ്രമിച്ചു എന്നോ? അവിടത്തേക്കു സാധിക്കാവുന്നതു ഇത്രമാത്രമാ

ണ്ടെന്നോ! ഇന്നു കയ്യിൽ അകപ്പെട്ട ഒരു സ്ത്രീ കേവലം ഇരുന്നൂറു അശ്വാരൂഢന്മാരുടെ സഹായത്തോടുകൂടി ലോകപ്രസിദ്ധമായ മുഗൾ ശക്തിയുടെ മുഖത്തു ചവിട്ടിക്കൊണ്ടു പൊയ്ക്കളഞ്ഞു എന്നു പറയുവാനാണോ ഭാവം? മുഗൾ സാമ്രാജ്യത്തിന്റെ ശക്തി ഇത്രമാത്രം ക്ഷയിച്ചു കഴിഞ്ഞുവോ? കഷ്ടം! കഷ്ടം!!

(ഔറംഗസീബ് മിണ്ടാതെ നില്ക്കുന്നു.)

ഗുൽനാര:— യശോവന്തസിംഹന്റെ റാണി ഇപ്പോൾ എവിടെയാണെന്നു അറിയാമോ?

ഔറംഗസീബ്:— അവർ ഇപ്പോൾ രാജസിംഹന്റെ ആശ്രയത്തിൽ—മേവാറിൽ ആയിരിക്കുമെന്നാണ് തോന്നുന്നു്.

ഗുൽനാര:— എന്നാൽ നമ്മുടെ സൈന്യങ്ങൾ മേവാറിനെ ആക്രമിക്കട്ടെ. യശോവന്തസിംഹന്റെ റാണിയെയും അവളുടെ പുത്രന്മാരെയും എനിക്കു കിട്ടിയേ കഴിയൂ.

ഔറംഗസീബ്:— ഗുൽനാരേ! ഇക്കാര്യത്തിൽ ഞാൻ വേണ്ടതുപോലെ ആലോചിച്ചു പ്രവർത്തിക്കുന്നതാണ്.

ഗുൽനാര:— ആലോചിക്കുകയോ! ഗുൽനാരാ ബീഗം പറഞ്ഞാൽപിന്നെ, ഔറംഗസീബ് ചക്രവർത്തിക്കു പ്രവർത്തിപ്പാൻ വീണ്ടും ആലോചനയോ? കേൾക്കുക; ഞാനൊന്നു പറയട്ടെ. യശോവന്തസിംഹന്റെ റാണിയെ എനിക്കു കിട്ടിയേ കഴിയൂ. അവൾ സ്വർഗ്ഗത്തിലോ ഭൂമിയിലോ പാതാളത്തിലോ ആയിരുന്നാലും എനിക്കു അവളെ കിട്ടാതെ കഴികയില്ല. മേവാറിനെ ആക്രമിക്കുക.

ഔറംഗസീബ്:— പ്രിയതമേ!—

ഗുൽനാര:—എനിക്കൊന്നുംതന്നെ കേൾക്കണ്ട.—മേലാറിവൊ അതിക്രമിക്കുക.

(ഗൌരവവും പരിഭവവും നിറഞ്ഞ മുഖഭാവത്തോടുകൂടി ഗുൽനാര പോകുന്നു. ഔറംഗസീബ് വീണ്ടും മുറിയിൽ അങ്ങുമിങ്ങും ഉലാത്തിക്കൊണ്ടിരിക്കുന്നു.)

ഔറംഗസീബ്—(ആത്മഗതം) എനിക്ക് ഈ കാര്യത്തിൽ ഇനിയും വിശ്വാസം വരുന്നില്ല. വെറും ഇരുനൂറ്റി അയ്മ്പതു ഭടന്മാർ അയ്യായിരം ഭടന്മാരടങ്ങിയ വമ്പിച്ച മുഗൾസൈന്യത്തിന്റെ നടുവിൽക്കൂടി കടന്നുപോവുകയോ! നിശ്ചയമായും ഇതിൽ എന്തോ ചതിയുണ്ട്. പക്ഷെ സേനാനായകനായ ദിലീർഖാൻ വിശ്വാസവഞ്ചന പ്രവർത്തിക്കുമെന്നു എങ്ങിനെയാണു വിശ്വസിക്കുക? ദിലീർഖാൻ എന്റെ ബാല്യത്തിലെ സ്നേഹിതനും യൌവനത്തിലെ സഹായിയും വാർദ്ധക്യത്തിലെ മന്ത്രിയും ആണ്. ആ ദിലീർഖാൻ—ഉദാരഹൃദയനും മഹാമനസ്കനും ഉദാരബുദ്ധിയുമായ ആ ദിലീർഖാൻ—എന്നോടു വിശ്വാസവഞ്ചന പ്രവർത്തിക്കുകയോ! ഞാനൊരിക്കലും അതു വിശ്വസിക്കയില്ല. പക്ഷെ ഇരുനൂറ്റി അയ്മ്പതു പോരടങ്ങിയ ഒരു ചെറിയ രാജപുത്രസേന അയ്യായിരം മുഗൾഭടന്മാരടങ്ങിയ ഒരു മഹാസൈന്യത്തെ ഭേദിച്ചു കടന്നുപോയിരിക്കുന്നു! ആ മുഗൾസൈന്യത്തിന്റെ നായകനോ ധീരനും പരാക്രമിയും വീരനുമായ സാക്ഷാൽ ദിലീർഖാൻ തന്നെയാണുതാനും—ഇതും ഞാൻ വിശ്വസിക്കുന്നതെങ്ങിനെ? —നിശ്ചയമായും ഇതിൽ എന്തോ ഗൂഢമായ ഒരു രഹസ്യമുണ്ട്.—ഇതാ, ദിലീർഖാൻ വന്നുകഴിഞ്ഞുവല്ലോ.

(ദിലീർഖാൻ പ്രവേശിക്കുന്നു.)

ദിലീർഖാൻ:—തിരുമേനി! അടിയൻ ഇതാ, അഭിവാദനം ചെയ്യുന്നു.

ഔറംഗസീബ്:—ദിലീർഖാൻ! നിങ്ങളെ നാം അയച്ചു വരുത്തിട്ടുള്ളതു് ഈ കാൎയ്യം വാസ്തവമാണോ എന്നറിവാൻ വേണ്ടിയാണു്. എന്തെന്നാൽ—

ദിലീർഖാൻ:—തിരുമേനി! അവിടുന്നു കേട്ടതു മുഴുവനും വാസ്തവം തന്നെയാണു്.

ഔറംഗസീബ്:—നാം പറഞ്ഞുതുടങ്ങിയതു മുഴുവനാകട്ടെ. കേവലം മുന്നൂറിൽ ചില്വാനം രാജപുത്രഭടന്മാർ അയ്യായിരം മുഗൾഭടന്മാരുടെ മഹാസേനയെ ഭേദിച്ചു കടന്നുപൊയ്ക്കളഞ്ഞു എന്നതു വാസ്തവം തന്നെയോ?

ദിലീർഖാൻ:—അതെ തിരുമേനി! ആ കാൎയ്യത്തിൽ അശേഷം അവാസ്തവമില്ല.

ഔറംഗസീബ്:—നിങ്ങളായിരുന്നില്ലേ ആ മഹാസൈന്യത്തിന്റെ നായകൻ?

ദിലീർഖാൻ:—അതെ. അതും ശരിതന്നെയാണു്.

ഔറംഗസീബ്:—യുദ്ധം നടന്നുവോ?

ദിലീർഖാൻ:—തിരുമേനി! ആ യുദ്ധത്തിൽ നമ്മുടെ അയ്യായിരം ഭടന്മാരിൽ അഞ്ഞൂറു പേർ മാത്രമേ ശേഷിച്ചിട്ടുള്ളു. രാജപുത്രന്മാരിൽ ശേഷിച്ചവർ അഞ്ചിലധികം ഉണ്ടെന്നു തോന്നുന്നില്ല.

ഔറംഗസീബ്:—യശോവന്തസിംഹന്റെ റാണിയോ?

ദിലീർഖാൻ:—അവർ സാമന്തന്മാരോടുകൂടി ഉദയപുരത്തിലേക്കു പോയിരിക്കുന്നു.

ആറംഗസീബ്:—കിട്ടിയോ?

ദിലീർഖാൻ:—തിരുമേനി! കുട്ടിയെ സൈന്യങ്ങളുടെ കൂട്ടത്തിലെങ്ങും ഞാൻ കാണുകയുണ്ടായില്ല. എന്നാൽ റാണിയുടെ മാറോടുചേൎന്നു മൂന്നു വയസ്സു പ്രായമുള്ള ഒരു പെൺകുട്ടി കിടപ്പുണ്ടായിരുന്നു.

ആറംഗസീബ്:—മുഗൾസൈന്യങ്ങൾ ആട്ടുമാട്ടുകളെക്കാളും മോശക്കാരായിത്തീൎന്നുപോയോ? ഒരു പെൺപിറന്നവരുടെ ഗതിയെ തടുക്കുവാൻ അവൎക്കു കഴിഞ്ഞില്ല, അല്ലേ? ഒരു ഇരുനൂററി അയ്മ്പതു ഭടന്മാർ മാത്രമല്ലേ അവൎക്കു സഹായമായിട്ട് ഉണ്ടായിരുന്നുള്ളു?

ദിലീർഖാൻ:—തിരുമേനി! അതു ശരിയായിരിക്കാം. പക്ഷെ ആ സ്ത്രീ, അഴിഞ്ഞുകിടക്കുന്ന തലമുടിയും മാറത്തു കിടന്നുറങ്ങുന്ന പെൺകുട്ടിയുമായി മൂട്ടുപടം ധരിക്കാതെ മുഗൾസൈന്യങ്ങളുടെ മുമ്പിൽ വന്നുനിന്നപ്പോൾ മഹാറാണിയുടെ ആ ഇരുനൂററി അയ്മ്പതു ഭടന്മാർ രണ്ടുലക്ഷം പേരാണെന്നു എനിക്ക് തോന്നിപ്പോയി! ആ മഹിളാമണി മുഗൾസൈന്യമാകുന്ന കാർമേഘത്തിന്റെ മീതെക്കൂടി മിന്നൽ പിണർപോലെ പാഞ്ഞുപൊയ്ക്കളഞ്ഞു. അവരെ സ്പൎശിക്കുന്നതിനു പോലും ആൎക്കും ധൈൎയ്യമുണ്ടായില്ല.

ആറംഗസീബ്:—നിങ്ങളോ?

ദിലീർഖാൻ:—ഞാൻ അകലെ നിന്നുകൊണ്ട് ആ മാതാവിന്റെ അത്ഭുതരൂപത്തെ നോക്കിക്കൊണ്ടിരുന്നു. "യശോവന്തസിംഹന്റെ റാണിയെ പിടിക്കുവിൻ" എന്നു വിളിച്ചു പറയുവാൻ ഞാൻ ശ്രമിച്ചുനോക്കി, പ

ക്ഷെ ഒച്ച പൊങ്ങിയില്ല. വാൾ ഉറയിൽ നിന്നു ഊരുവാൻ ശ്രമിച്ചു; അതു സാധിച്ചില്ല. കൈതളൎന്നതായിക്കണ്ടു, അതു കയ്യിൽ നിന്നും താഴെ വീണുപോയി.

അരംഗസിബ്:—ദിലിർഖാൻ! നിങ്ങൾക്കു ഭ്രാന്തുപിടിച്ചുവോ?

ദിലിർഖാൻ:—ഒരു പക്ഷെ പിടിപെട്ടിരിക്കാം, എനിക്കറിഞ്ഞുകൂടാ. എന്നാൽ ഒരു നിമിഷത്തിൽ എന്റെ നിലയ്ക്കു ആകപ്പാടെ ഒരു മാററം സംഭവിച്ചിരിക്കുന്നതായി എനിക്കു തോന്നിപ്പോയി. ആരോ ഒരാൾ വന്നു എന്റെ ഹൃദയകവാടത്തിൽ മുട്ടുകയും അടക്കപ്പെട്ടിരുന്ന ആ വാതിൽ പെട്ടെന്നു തുറക്കുകയും ചെയ്തു; ആനന്ദമയമായ ഒരു ലോകം എന്റെ കൺമുമ്പിൽ പ്രത്യക്ഷമായി.

അരംഗസീബ്:—ശരിയായിരിക്കാം. നിങ്ങൾ ചൈതന്യശൂന്യമായി അവിടെ തൂണുപോലെ അനങ്ങാതെ നോക്കിക്കൊണ്ടു നിന്നുപോയതു്, അല്ലേ?

ദിലിർഖാൻ:—അതെ, തിരുമേനി! ദേവതുല്യയായ ഒരു കാഴ്ചയാണു് ഞാൻ അപ്പോൾ കണ്ടതു്. അതെന്തൊരു തേജസ്സ്! ആശ്ചര്യം!!—കെട്ടഴിഞ്ഞു നാലുപാടും ചിതറിക്കിടക്കുന്ന തലമുടിയോടും, മാറോടു ചേൎന്നു മയക്കത്തിലാണ്ടു കിടക്കുന്ന മുഗ്ദ്ധശിശുവിനോടും കൂടി മുഗൾസേനയുടെ മുമ്പിൽ പ്രത്യക്ഷയായ ആ മഹിമ നിറഞ്ഞ മാതാവിന്റെ മനോഹരമൂൎത്തി മേഘാവരണമററ ഉഷസ്സിനേക്കാൾ നിൎമ്മലവും വീണയിൽനിന്നു പുറപ്പെടുന്ന വിശിഷ്ട സംഗീതത്തേക്കാൾ മധുരവും ഈശ്വരന്റെ ദിവ്യനാമത്തേക്കാൾ പവിത്രവുമായിരുന്നു.

ഞാൻ ഇടിവെട്ടുകൊണ്ടവനെപ്പോലെ നിശ്ചലനായി നിന്നു പോയി!.

ഔറംഗസീബ്:—എന്നിട്ടോ?

ദിലീർഖാൻ:—എന്നിട്ട് ആ മൂർത്തിയുടെ കണ്ഠധ്വാനത്തോടുകൂടി എതിരെ സമരഘോഷമുണ്ടായി. "ആക്രമിക്കുവിൻ!" എന്ന് ഉടനെ ഞാൻ ഗർജ്ജിച്ചു. മുഗൾ ഭടന്മാരുടെ അയ്യായിരം ഖഡ്ഗങ്ങളും ഒന്നിച്ച് ആ സന്ധ്യാപ്രകാശത്തിൽ ഉയർന്നു തിളങ്ങി; ശത്രുക്കളും തിരിഞ്ഞുനിന്നു; യുദ്ധം ആരംഭിച്ചു. ഭൂകമ്പത്തിൽ മൺമതിലുകൾപോലെ മനുഷ്യശരീരങ്ങൾ വീഴുവാൻ തുടങ്ങി. യുദ്ധമവസാനിച്ചപ്പോൾ നമ്മുടെ സൈന്യത്തിൽ അഞ്ഞൂറു ഭടന്മാർ ശേഷിച്ചിട്ടുള്ളതായി കണ്ടു. ശത്രുപക്ഷത്തിലാകട്ടെ ഒരുത്തൻപോലും ശേഷിച്ചിരുന്നില്ല. എന്നാൽ മൃതശരീരങ്ങളുടെ കൂട്ടത്തിൽ ദുർഗ്ഗാദാസനെയും അയാളുടെ ജ്യേഷ്ഠനെയും അന്വേഷിച്ചതിൽ കാണ്മാൻ സാധിച്ചില്ല.

ഔറംഗസീബ്:—ദിലീർഖാൻ! നീ ഒരു പെണ്ണിനെക്കാളും പൗരുഷഹീനനാണ്! പൊയ്ക്കൊള്ളുക.

(ഒരു വശത്തുകൂടെ ഔറംഗസീബും എതിർവശത്തുകൂടെ ദിലീർഖാനും പോകുന്നു)

---

## രംഗം ൧.

സ്ഥലം—റാണാ രാജസിംഹന്റെ രാജധാനി.

സമയം—മദ്ധ്യാഹ്നത്തിനുശേഷം.

(ഉയർന്ന ഒരു പീഠത്തിന്മേൽ രാജസിംഹൻ ഇരിക്കു

ന്നു മുമ്പിൽ യശോധരസിംഹന്റെ പത്നിയായ മഹാറാണി കുഞ്ഞിന്റെ കയ്യിൽ പിടിച്ചുകൊണ്ടു മുട്ടുകുത്തി ഇരിക്കുന്നു. വലത്തു ഭാഗത്തായി ദുർഗ്ഗാദാസനും കാസിമും നില്ക്കുന്നു.)

റാണി:—രാജാവേ! എന്റെ ഈ കുഞ്ഞിനും അവിടത്തെ കോട്ടയ്ക്കുള്ളിൽ ഒരു സ്ഥലം അനുവദിപ്പാൻ ദയവുണ്ടാകണമേ! അധികം ദിവസത്തേക്കു വേണ്ട; കുറച്ചു ദിവസത്തേക്കു മാത്രം മതി.

രാജസിംഹൻ:—മഹാരാജ്ഞി! നിങ്ങളുടെ പുത്രൻ എനിക്കു അന്യനല്ല. ഒരു രാജപുത്രന്റെ രക്ഷക്കുവേണ്ടി ഇത്രയെല്ലാം അപേക്ഷിക്കുന്ന ആവശ്യമെന്താണുള്ളതു?—(ദുർഗ്ഗാദാസനോടു്) ദുർഗ്ഗാദാസ്! ഔറംഗസീബു് ഈ കുട്ടിയുടെ ജീവനെക്കൂടി നശിപ്പിക്കുവാനോ വിചാരിക്കുന്നതു്?

ദുർഗ്ഗാദാസൻ:—മഹാരാജാവേ! അല്ലെങ്കിൽ പിന്നെ ഈ കുഞ്ഞിനെ കൈക്കലാക്കുവാൻ ശ്രമിക്കുന്നതിന്റെ ഉദ്ദേശമെന്തു്?

റാണി:—രാജാവേ! ഒരു പുത്രനും ഒരു പുത്രിയും—ഇതുമാത്രമായിരുന്നു ഡൽഹിയിൽനിന്നു പുറപ്പെട്ടപ്പോൾ എന്റെ കൈവശമുണ്ടായിരുന്ന സമ്പത്തു്. വഴിക്കു വെച്ചു് എന്റെ പൊന്നുമകളെ എനിക്കു നഷ്ടപ്പെട്ടു. എന്റെ സമ്പത്തിൽ ശേഷിച്ചിരിക്കുന്ന ഭാഗം ഈ പിഞ്ചുപൈതൽ മാത്രമാണു്. മഹാരാജാവേ! എന്റെ ഈ ശേഷിച്ച സമ്പത്തിനെ—എന്റെ ജീവിതസർവ്വസ്വമായ ഈ കുഞ്ഞിനെ—അവിടുന്നു രക്ഷിക്കുമാറാകണം; ഈശ്വരൻ അവിടത്തെ അനുഗ്രഹിക്കും.

രാജസിംഹൻ:—മഹാരാജ്ഞി! നിങ്ങളുടെ പുത്രനെപ്പററി നിങ്ങൾ യാതൊന്നും ഭയപ്പെടേണ്ട. സ്വന്തം പ്രാണനെ ബലികഴിച്ചും ഞാൻ അവനെ രക്ഷിച്ചുകൊള്ളാം.

റാണി:—മഹാരാജാവിനു വിജയം ഉണ്ടാകട്ടെ!!

രാജസിംഹൻ:—ദുൎഗ്ഗാദാസ്! ഔരംഗസീബിന്റെ അക്രമങ്ങൾ ക്രമേണ വൎദ്ധിച്ചാണ് വരുന്നതു്. ഹിന്ദുക്കളുടെ മേൽ അദ്ദേഹം വീണ്ടും 'ജെസിയ' ചുമത്തിയിരിക്കുന്നു. അതിനു പുറമെ, ഇതാ, മാൎവാറിലെ മഹാരാജാവായ യശോവന്തസിംഹന്റെ കുടുംബത്തോടു ഇപ്രകാരമുള്ള അതിക്രൂരമായ അന്യായം!—വരട്ടെ, ഞാൻ ഒരെഴുത്തയച്ചു് അദ്ദേഹത്തെ നേൎവഴിക്കു നടത്തുവാൻ സാധിക്കുമോ എന്നു നോക്കട്ടെ.

റാണി:— എഴുത്തയച്ചിട്ടോ?— നല്ലവാക്കുകൊണ്ടോ?—കാൽക്കൽ വീണു് ഇരന്നിട്ടോ?—പാടില്ല, മഹാരാജാവേ! ഒരിക്കലും പാടില്ല. ഇനി കിഴിയുവാൻ പാടില്ല. ഇതുവന്ന മുഗൾ സാമ്രാജ്യത്തെ ഉന്മൂലനം ചെയ്യണം.

രാജസിംഹൻ:—മഹാരാജ്ഞി! അതു പാടില്ല. അനാവശ്യമായ രക്തപ്രവാഹം കൂടാതെ അക്കാൎയ്യം സാദ്ധ്യമാകയില്ല. എന്നുമാത്രമല്ല, ഒരു രാജ്യം സ്ഥാപിക്കപ്പെട്ടു കഴിഞ്ഞാൽ പിന്നെ അതിനെ ഉന്മൂലനം ചെയ്യാൻ ശ്രമിക്കുന്നതു അന്യായവുമാണ്. അതിന്റെ പ്രതിഷ്ഠയെ ഒന്നുകൂടി സ്ഥിരമാക്കുവാൻ വേണ്ടവിധം പ്രയത്നിക്കുകയാണു് ഉചിതമായിട്ടുള്ളതു്.

റാണി:—വിജാതീയരുടെ ഭരണത്തെ നിലനിൎത്തുവാൻ സഹായിക്കുകയോ? ഇതാണോ ക്ഷത്രിയധൎമ്മം?

രാജസിംഹൻ:—കൊല്ലും കൊലയും നടത്തുകമാത്രമല്ല ക്ഷ

ത്രിയധൎമ്മം. കൊല ചെയ്യുന്നതു് ഒരു ജാതിയുള്ള ഒരു വിദ്യയല്ല. ഉത്തമന്മാരല്ലോ അധമന്മാരല്ലോ എല്ലാതെ മനുഷ്യശരീരത്തോടുകൂടി നടത്തപ്പെടുന്ന വധത്തിന്റെ പേർ "ഹത്യ" എന്നാണ് (കാസിമിന്റെ നേരെ നോക്കീട്ടു്) ഇതാരാണ്?

ഉഗ്രദാസൻ:—ഇയാളുടെ പേർ കാസിംഉല്ലാ എന്നാണ്. എന്റെ ഒരു പഴയ ചങ്ങാതി. സ്വന്തം പ്രാണനെ തൃണവൽഗണിച്ചു എന്റെ പ്രഭുവിന്റെ പുത്രനെ രക്ഷിച്ചതു് ഇയാളാണ്.

കാസിം:—മഹാരാജാവേ! അടിയൻ ഇദ്ദേഹത്തിന്റെ ഒരു പഴയ ഭൃത്യനാണ്. വലിയ യജമാനൻ ഒരിക്കൽ അടിയനെ വലിയൊരാപത്തിൽ നിന്നു രക്ഷിച്ചു. അന്നു മുതൽ അടിയൻ യജമാനന്റെ കുടുംബത്തെ ആശ്രയിച്ചു കഴിഞ്ഞുവരികയാണ്.

രാജസിംഹൻ:—ഉഗ്രദാസ! മുസൽമാൻ ജാതിയിൽ കാസിമിനെപ്പോലെയുള്ളവരും ഉണ്ടോ?

കാസിം:—മഹാരാജാവേ! അടിയങ്ങളുടെ ജാതിയെ പഴിക്കരുതു്. അടിയങ്ങളുടെ ജാതി അത്ര നീചതയുള്ളതല്ല. അടിയങ്ങളും എന്തു ദോഷവും ചെയ്യും. പക്ഷേ നന്ദികേടുമാത്രം പ്രവൎത്തിക്കയില്ല.

രാജസിംഹൻ:—കാസിം! ഞാൻ നിങ്ങളുടെ ജാതിയെ നിന്ദിക്കയല്ല ചെയ്തതു്. ചക്രവൎത്തിയുമായി നിങ്ങളെ താരതമ്യപ്പെടുത്തുകയായിരുന്നു. ചക്രവൎത്തി ഈ പിഞ്ചുപൈതലിന്റെ പ്രാണനെ നശിപ്പിക്കുവാൻ വിചാരിക്കുന്നു! നിങ്ങളോ.

കാസിം:—അയ്യോ! നോക്കണേ! എന്തു ദുഷ്ടത! ഇപ്പോ

ഴും കണ്ണു തുറന്നിട്ടില്ല. പാവം! കുഞ്ഞു തണുപ്പും വെയിലും ഏററു വളരെ കഷ്ടപ്പെട്ടു—ഭഗവാനേ!—ഹാം! അതാ! കണ്ണു തുറന്നു നോക്കുന്നു. ആഹാ! എന്തു ഭംഗി! കണ്ണല്ല. കരിങ്കൂവളപ്പൂവുതന്നെയാണു് അതു്.

രാജസിംഹൻ:— അല്ലയോ അറംഗസീബേ! അങ്ങു ഡൽഹിയിലെ സിംഹാസനത്തിന്മേൽ ഇരുന്നുകൊണ്ടു നിരപരാധിയായ ഒരു ശിശുവിനെ വധിക്കുന്നതിനു് അക്ഷമനായി അവസരം പാർക്കുന്നു; അങ്ങയുടെ ജാതിയിൽ തന്നെ പിറന്ന ഈ കാസിമാകട്ടെ തന്റെ ജീവനെപ്പോലും വെടിഞ്ഞു അതിനെ രക്ഷിക്കുന്നതിനു സന്നദ്ധനായി വർത്തിക്കുന്നു—ഈശ്വരന്റെ ദൃഷ്ടിയിൽ ആരാണു് ഉൽകൃഷ്ടൻ?

മഹാറാണി:—രാജാവേ! ഈ ഭയങ്കരമായ അക്രമത്തിനു തക്കതായ പ്രതികാരം ചെയ്യാതെ ഞാൻ അടങ്ങുന്നതല്ല. ഈ പ്രതികാരേച്ഛകൊണ്ടാണു് അന്നു ഞാൻ മററു സ്ത്രീകളോടൊപ്പം അഗ്നിയിൽ ചാടി ആത്മഹത്യ ചെയ്യാതിരുന്നതു്. അതിനു വേണ്ടിത്തന്നെയാണു് ഞാൻ ഇപ്പോഴും ജീവിച്ചിരിക്കുന്നതു്—അവിടുന്നു് ഈ കുഞ്ഞിനെ രക്ഷിച്ചാൽ മാത്രം മതി.

രാജസിംഹൻ:—അക്കാര്യത്തിൽ യാതൊന്നും ഭയപ്പെടേണ്ടതില്ലെന്നു ഞാൻ ആദ്യമേ പറഞ്ഞു കഴിഞ്ഞുവല്ലോ. നിങ്ങൾക്കും നിങ്ങളുടെ പുത്രനും നിർഭയമായി ഇവിടെ താമസിക്കാം.

റാണി:—ഇല്ല; ഞാൻ ഇവിടെ താമസിക്കുകയില്ല. ഇപ്പോഴും എന്റെ ഗൃഹം ഇതല്ല. ഞാൻ എന്റെ ദിവംഗതനായ ഭർത്താവിന്റെ രാജ്യത്തിലേക്കു തന്നെ

തിരിച്ചുപോവുകയാണ്. സമ്പത്തിലും വിപത്തിലും, സുഖത്തിലും ദുഃഖത്തിലും, സമാധാനത്തിലും കലഹത്തിലും, ജീവിതത്തിലും, മരണത്തിലും, സ്ത്രീകൾക്കു സ്വഗൃഹം ഭർത്തൃഗൃഹം തന്നെ പിതൃഗൃഹമല്ല. ഞാൻ മാർവാറിലേക്കു പോവുകയാണ്.

രാജസിംഹൻ:—പക്ഷെ ആ സ്ഥലം നിങ്ങൾക്കിപ്പോൾ ആപത്തൊഴിഞ്ഞതായിരിക്കുകയില്ലല്ലോ.

റാണി:—ആപത്തൊഴിയുകയോ? ആപത്തൊഴിഞ്ഞ ഇടം അന്വേഷിച്ചോ ഞാൻ ഇവിടെ വന്നിരിക്കുന്നതു്? അല്ല, മഹാരാജാവെ! ഞാൻ അതന്വേഷിച്ചല്ല പുറപ്പെട്ടിരിക്കുന്നതു്. ഞാൻ ഇപ്പോൾ ആപത്തിനെയാണ് അന്വേഷിക്കുന്നതു്. ആപത്തിന്റെ മടിയിൽ കിടന്നാണ് ഞാൻ വളൎന്നതു്; ശ്മശാനത്തിലാണ് എന്റെ ജനനം; കൊടുങ്കാററാണ് എന്റെ ഭവനം; പ്രളയമേഘത്തിലാണ് എന്റെ ശയനം—വിപത്തോ! അതിനെ ഞാൻ എന്റെ ചങ്ങാതിയായി വരിച്ചിരിക്കയാണ്. മഹാരാജാവേ! എനിക്കു ആപത്തോ! ഭർത്താവു് മരിച്ചു; പുത്രനെ വധിച്ചു; സൎവ്വസ്വവും നശിച്ചു; കുണ്ടിടങ്ങളെല്ലാം തെണ്ടിനടന്നു കഷ്ടപ്പെടേണ്ട കാലവുമായി—ഇനി എന്താപത്താണ് എനിക്കു വരാനുള്ളതു്!—റാണാ! ഒരാപത്തു മാത്രമേ ഇനി എനിക്കു വന്നു ചേരാവുന്നതായി ശേഷിച്ചിട്ടുള്ളു. അതു് ഈ ശിശുവിന്റെ മൃത്യുവാണ്. ഇതിനെ രക്ഷിച്ചാൽമതി. മറെറാന്നും ഞാൻ ആവശ്യപ്പെടുന്നില്ല. ഞാൻ മാർവാറിലേക്കു മടങ്ങിപ്പോകും; അഗ്നിയെ ജ്വലിപ്പിക്കും.—ഭയങ്കരമായ അഗ്നിയെ നാടെങ്ങും ജ്വലി

പ്പിക്കും. ആ അഗ്നിയുടെ അത്യുഗ്ര ജ്വാലയിൽ ഔറംഗസീബ് മാത്രമല്ല, മുഗൾ സാമ്രാജ്യം മുഴുവനും വേരറ്റു വീണു വെന്തു വെണ്ണീറായിപ്പോകും!!!

കർട്ടൻ വീഴുന്നു.

---

## രണ്ടാം അങ്കം.

---

### രംഗം ൧.

സ്ഥലം — ഡെൽഹിബാദുഷായുടെ അന്തഃപുരത്തിലുള്ള ഉദ്യാനം.

സമയം — സായങ്കാലം.

(ഔറംഗസീബിന്റെ പൌത്രിയും അക്ബറിന്റെ പുത്രിയുമായ മറിയം ഏകാകിനിയായി ഉദ്യാനത്തിൽ പാടിക്കൊണ്ടു അങ്ങുമിങ്ങും സഞ്ചരിക്കുന്നു.)

മഞ്ജരി

തൻതേജസ്സാകവേയെന്തിനു് ഭൂപാലനേക-
ബന്ധോ! ഭവാനെങ്ങു പോയിടുന്നു?
എന്നേയും കൊണ്ടുപോയാലും കനിവാർന്നു
മന്നു വിട്ടെങ്ങു പോകുന്ന ദിക്കിൽ.
എങ്ങുമിരുൾ വന്നു തിങ്ങുമ്പോൾ പാർത്തട്ടി-
ലിങ്ങു വസിക്കുവാനെന്തു മോഹം?
മോഹിക്കും മോഹികളാഹാ! വാഴട്ടെ
മോഹമെനിക്കതിലില്ല തെല്ലും.

വല്ലാത്തതാണ് വല്യമ്മേ! അവയ്ക്കില്ല ഒരാദിയും അറുതിയും. അതിനു പുറമെ അവയ്ക്കൊരർത്ഥവുംകൂടി. ഒരു വാക്കു പറഞ്ഞാൽ ഉടനെ അതിന്റെ പിറകെതന്നെയുണ്ട് ഒരർത്ഥവും. എന്തൊരു ശല്യം! അർത്ഥംകൂടാതെ അങ്ങുമിങ്ങും തിരിയുന്നതിനുപോലും നിവൃത്തിയില്ല. വാക്കിന്റെ കൂടെത്തന്നെ അർത്ഥവും ഇഴയുന്നു.

ഗുൽനാർ:— സംഗീതമോ?

റസിയ:— അതിൽ അർത്ഥം പറയുവാനോ അറിയുവാനോ ഒരു നിവൃത്തിയുമില്ല. കേവലം വിലക്ഷണമായ ഒരു വികാരവിശേഷത്തെ അതു മനസ്സിൽ ജനിപ്പിക്കുന്നതേയുള്ളൂ. അതു ഇന്നതെന്നു മനസ്സിലാക്കുക എളുപ്പമല്ല. നോക്കൂ "മുല്ല, മല്ലിക, പിച്ചകം" എന്നു പറഞ്ഞാൽ മുല്ലപ്പൂ, മല്ലികപ്പൂ, പിച്ചകപ്പൂ എന്നീ പുഷ്പങ്ങളെ ഉണ്ടാക്കുന്ന മൂന്നുതരം വള്ളി അല്ലെങ്കിൽ ചെടി എന്നുള്ള അർത്ഥം അതുകളുടെ സംഗ്രഹമാണ്. എന്നാൽ (സ്വരമൊന്നു മാറി വല്ല രാഗത്തിൽ) "മുല്ല മല്ലിക പിച്ചകം"–ഇപ്പോൾ ഇതിന്റെ അർത്ഥമെന്തെന്നു പറയൂ, കേൾക്കട്ടെ.

ഗുൽനാർ:— ഓഹോ! ശരിതന്നെ. അതിന് അർത്ഥം പറയുവാൻ നിവൃത്തിയില്ല. എത്ര കേമമായിരിക്കുന്നു!

റസിയ:— വല്യമ്മേ! വല്യമ്മയ്ക്കു പാട്ടിൽ അശേഷം പ്രീതിയില്ലെന്നു എനിക്കറിയാം. പക്ഷെ എന്റെ കഥ അങ്ങിനെയല്ല. ഞാൻ സംഗീതത്തിൽ മുങ്ങി, മുഴുകി, മതിമറന്നിരിക്കയാണ്. (രാഗത്തിൽ പാടുന്നു.) "മുല്ല മല്ലിക പിച്ചകം."

ഗുൽനാര:—രസിയാ! നീ ആരുടെ അടുക്കലാണ് പാട്ടു പഠിച്ചത്?

രസിയ:—അച്ഛന്റെ ഗുരുനാഥനായ ഭാഗവതരുടെ അടുക്കൽ. അച്ഛന്നു പാട്ടു വളരെ ഇഷ്ടമാണ്. അദ്ദേഹം സ്വന്തമായി അനേകം പാട്ടുകൾ എഴുതിയിട്ടുണ്ട്. ഭാഗവതർ അവയ്ക്കു രാഗവും താളവും നിശ്ചയിച്ചു. ഞാൻ ഇപ്പോൾ പാടിയതു അച്ഛനുണ്ടാക്കിയ പാട്ടിലെ ഒരു ഭാഗമാണ്. രാഗം ആനന്ദഭൈരവി വളരെ സുഖകരമായ രാഗമാണതു്. (ആലാപിക്കുന്നു) "താരിനാ തോം .. തോം . തോം.. നാ.. ആ.. തോം." ഹാ! എത്ര മധുരമായിരിക്കുന്നു!

ഗുൽനാര:—ജിലേബിയെക്കാൾ മധുരമാണോ?

രസിയ:—വല്യുമ്മ വെറും ഒരു മൂഢം തന്നെ! ഒരു കഴുതക്കുള്ളിടത്തോളം രാഗജ്ഞാനംകൂടി വല്യുമ്മയ്ക്കില്ല. അതിരിക്കട്ടെ. വല്യുമ്മേ! ഈ കഴുതകൾ കരയുന്നതു എത്ര അപസ്വരത്തിലാണെന്നു നോക്കൂ. താഴ്ന്ന ഗാന്ധാരത്തിൽ തുടങ്ങിയിട്ടു അവിടെനിന്നു പെട്ടെന്നൊരു ചാട്ടം അത്യപൂർവമായിട്ടുള്ള ശുദ്ധ ഋഷഭത്തിലേക്കു്.

ഗുൽനാര:—അങ്ങിനെ വരാം.

രസിയ:—അതു പോകട്ടെ. കുയിലിന്റെ സ്വരം ഇത്രമേൽ മധുരവും കാക്കയുടെ ശബ്ദം ഇത്ര അധികം കർക്കശവും ആയതു എന്തുകൊണ്ടാണ് വല്യുമ്മേ? എനിക്കു തോന്നുന്നതു് ഇങ്ങിനെയാണ്. കുയിലിന്റെ സ്വരത്തിൽ നിന്നാണു സംഗീതം സൃഷ്ടിക്കപ്പെട്ടതു്. സാ-രി-ഗ-മ പ-ശരിക്കു കുയിലിന്റെ സ്വരം തന്നെ.

ഓരോള്ള- ള്ള- ള്ള- ള്ള- ള്ള- ള്ള യാതൊരു വ്യത്യാസവുമില്ല. കുയിലിന്റെ സ്വരം തന്നെ.

ഉദ്യാന:— ബംഗാളത്തിൽ താമസിച്ചിരുന്നുകൊണ്ടു നിങ്ങൾക്കു സംഗീതത്തിൽ ഭ്രാന്തു കയറിപ്പോയി. ബംഗാളം സംഗീതത്തിനു വളരെ പ്രചാരമുള്ള ദിക്കാണു്, അല്ലേ?

നളിനി:— അതെ. പക്ഷെ ബംഗാളികൾക്കു കീർത്തനത്തിലാണു് അധികം താല്പര്യം. ഞാൻ ഒരു കീർത്തനം പഠിച്ചിട്ടുണ്ടു്. കേൾക്കണമെങ്കിൽ എന്നാൽ കേൾക്കുക.

(നളിനി പാടുന്നു)

ആനന്ദഭൈരവി — ചെമ്പട്ട്.

പല്ലവി

കാന്താ! മറന്നു പോയ്‌വോ— ദാസി ഞാൻ ഹന്ത!
കാന്താ! മറന്നു പോയ്‌വോ

ചരണങ്ങൾ.

1. ഇഹത്തിലും പിന്നെ പരത്തിലും തന്നെ
എന്നും മേ ഭവാൻതന്നെ നാഥനാകും; ഇതെന്യേ—
(കാന്താ! —

2. സ്വാമിൻ! ത്വൽപാദാംബുജങ്ങളിൽ — ഈ ദാസി-
(തനിന്നു
ശ്രീമൽപാവന പ്രേമ— ദേവ സുധാസ്വാദത്തിനു.
(കാന്താ —

3. പൂർണ്ണാനന്ദപൂർണ്ണയായി- ട്ടന്നു ഞാൻ ദാസിയായി
സർവ്വസ്വം ഭവാനായിട്ടന്നാലർപ്പിതമായി.
(കാന്താ! —

റസിയാ:— യുദ്ധമോ—യുദ്ധമെന്നു പറഞ്ഞാൽ എന്താണു വല്യമ്മേ?

ഗുൽനാർ:— തമ്മിൽ തമ്മിൽ വഴക്കടിക്കുക.

റസിയാ:— ഓ ഹോ! മനസ്സിലായി. ഒരാളും ഒരു വാളെടുക്കും, മറ്റൊരാളും ഒരു വാളെടുക്കും, പിന്നിട്ടു രണ്ടുപേരും വാദ്യഘോഷത്തിന്നിടയിൽ താളത്തിനൊപ്പിച്ച് ആടുകയും വട്ടത്തിൽ കറങ്ങുകയും ചെയ്യും. ഇതു ഞാൻ ബംഗാളത്തിൽ വെച്ചു കണ്ടിട്ടുണ്ട്. ആരുമായിട്ടാണ് യുദ്ധം?

ഗുൽനാർ:— മേവാറുമായിട്ട്.

റസിയാ:— മേവാർ ആണോ പെണ്ണോ?

ഗുൽനാർ:— പോടി! ഭ്രാന്തിപ്പെണ്ണേ! മേവാർ ഒരു രാജ്യമാണ്.

റസിയാ:— എന്റമ്മേ! ഒരു രാജ്യത്തോടു യുദ്ധമോ?— എന്തിനാണ്, വല്യമ്മേ, യുദ്ധം?

ഗുൽനാർ:— ഒരു റാണിയെ പിടിച്ചുകൊണ്ടു വരുവാനായിട്ട്.

റസിയാ:— വല്യമ്മ അതിനായിട്ടു വല്യച്ഛനോട് ആവശ്യപ്പെട്ടിരിക്കാം, അല്ലേ?

ഗുൽനാർ:— അതെ.

റസിയാ:— പിടിച്ചുകൊണ്ടു വന്നിട്ട് എന്തു ചെയ്യും? അവളെ ശിക്ഷിക്കുമോ?

ഗുൽനാർ:— അവളെ കഴിച്ചുകൂടും.

റസിയാ:— ജീവിച്ചിരിക്കുമ്പോഴോ? മരിച്ചുകഴിഞ്ഞിട്ടു കഴിച്ചുകൂടാവുള്ളു എന്നാണ് ഞാൻ കേട്ടിട്ടുള്ളത്.— അതാ! അപ്പൂപ്പനും വല്യച്ഛനും വരുന്നു. ഇപ്പോഴും കണ്ടോളൂ ഒരു ഘോരം പോക്കു.

(ഔറംഗസീബും അക്ബറും പ്രവേശിക്കുന്നു.)

റസിയാ:—(രാഗത്തിൽ പാടുന്നു) "കാന്താ! മറന്നു—"

ഔറംഗസീബ്:—എന്ത്! റസിയാ! പിന്നെയും ഇടഞ്ഞിയോ?

റസിയാ:—കേട്ടോളൂ വല്യുമ്മാ! ഹാ!- ഹാ! ഹാ!- ഹാ!— (ചിരിച്ചുകൊണ്ട് ഓടിപ്പോകുന്നു.)

ഔറംഗസീബ്:—അക്ബർ! ഇന്നു ഞാൻ ബേഗമാളത്തിലേക്ക് നോക്കിയപ്പോൾ ഭൃത്യരെല്ലാം കാര്യങ്ങൾ പരിശീലിക്കുന്നവരായിട്ടായിരുന്നു. ദിക്കും, നൃത്തവും പാട്ടും കൊണ്ടുതന്നെ കാലം കഴിച്ചുകൂട്ടിയവരായിട്ടാണ് കാണുന്നത്. ഈ പെണ്ണുങ്ങളെക്കൂടി പാട്ടു പഠിപ്പിച്ചിരിക്കുന്നു. നീ ഇത്ര അനാവശ്യമാണെന്നു ഞാൻ മനസ്സിലാക്കിയിരുന്നില്ല.

ഗുൽനാര:—വാസ്തവം അനാചാരമാണ്. പാട്ട് പാട്ട് എന്നല്ലാതെ പെണ്ണിനു വേറെ ഒരു വിചാരവുമില്ല. രാവും പകലും മൂളിക്കൊണ്ടു തന്നെ നടക്കുകയാണ് ജോലിക്കു മെനക്കേടായി!

ഔറംഗസീബ്:—ചപലമാക്കിക്കളഞ്ഞു! അതു പോകട്ടെ. ആ കാര്യത്തിൽ വേണ്ടതു ഞാൻ പ്രവർത്തിച്ചുകൊള്ളാം. അക്ബർ! നീ ഇപ്പോൾ മേവാറിലേക്കു യുദ്ധത്തിനു പോകേണ്ടിയിരിക്കുന്നു. നിന്റെ അധീനതയിൽ അമ്പതിനായിരം സൈന്യങ്ങളെ വിട്ടുതരുന്നതാണ്. മേവാറിനെ ഉടനെ ആക്രമിക്കുക.

അക്ബർ:—അവിടത്തെ കല്പനപോലെ.

ഔറംഗസീബ്:—നീ അത്യന്തം അലസനും വിലാസപ്രിയനും സുഖലോലുപനും ആയിത്തീർന്നിരിക്കുന്നതായി ഞാൻ അറിഞ്ഞിരിക്കുന്നു. ജീവിതത്തിലെ കഠിന

നെ ആക്രമിച്ചിരിക്കുന്നു. അതിനാൽ കുമാരനെ ഉദയപുരത്തിൽ താമസിപ്പിക്കുന്നതു നന്നല്ലെന്നു തോന്നുകയാൽ റാണായിന്റെ ഉപദേശപ്രകാരം ഇവിടെകൊണ്ടുവന്നിരിക്കയാണു്. മുകുന്ദസിംഹൻ:—ചക്രവൎത്തി മേവാറിനെ ആക്രമിക്കുവാൻ കാരണമെന്തു്?

ദുൎഗ്ഗാദാസൻ:—യോധപുരത്തിലെ റാണിക്കും രാജകുമാരനും അവിടെ അഭയം നല്കിയതുതന്നെ പ്രധാനകാരണം. ഔരംഗസീബിന്റെ അക്രമങ്ങളെ—വിശേഷിച്ചു ഹിന്ദുക്കളുടെ മേൽ ജെസിയ ചുമത്തിയതിനെ—പ്രതിഷേധിച്ചുകൊണ്ടു റാണാ അദ്ദേഹത്തിനു് ഒരെഴുത്തയച്ചിരുന്നു. ആ എഴുത്താണു് ഇതിനു കാരണമെന്നും കേൾക്കുന്നുണ്ടു്. പക്ഷെ അതൊരു കള്ളക്കാരണം മാത്രം. ഞാൻ ആ എഴുത്തു വായിക്കുകയുണ്ടായി. അതിലെ ഭാഷ ഉജ്ജ്വലവും തീക്ഷ്ണവും ആണെങ്കിലും അതിവിനീതവും അത്യന്തം സരളവുംകൂടിയാണു്. ചക്രവൎത്തിക്കു വിരോധം തോന്നത്തക്കവണ്ണം യാതൊന്നും അതിൽ അടങ്ങിയിരുന്നില്ല.

ശിവസിംഹൻ:—അവിടുന്നും യുദ്ധത്തിനു പോകുന്നുണ്ടോ?

ദുൎഗ്ഗാദാസൻ:—എന്റെ പ്രഭുവിനു് അഭയം നല്കിയതു മൂലമാണല്ലൊ ഈ യുദ്ധം ഉണ്ടായിരിക്കുന്നതു്. ആ സ്ഥിതിക്കു ഞാൻ ഇവിടെ സ്വസ്ഥനായി അടങ്ങി ഒതുങ്ങിയിരിക്കുന്നതു് ഉചിതമല്ല. നിങ്ങൾ ഈ കോട്ടയിൽത്തന്നെ താമസിക്കണം. ഇവിടെനിന്നും കടുകിടപോലും ഇളകിപ്പോകരുതു്. ഈ ദുൎഗ്ഗം തിരെ വിജനവും അത്യന്തം ഗുപ്തമായിട്ടുള്ളതുമാണു്. ഇവിടെ യാതൊരു തരത്തിലുള്ള ആപത്തിനും മാൎഗ്ഗമില്ല. എന്നിരുന്നാലും ഇ

നാനൂറു ഭടന്മാരെ ഈ കോട്ടയുടെ കാവലിന്നായി ഞാൻ ഇവിടെ നിറുത്തീട്ടുണ്ട്. വല്ല ആപത്തും സംഭവിച്ചേക്കുമെന്നുള്ള സംശയത്തിന്നുപോലും ഇടയാകുന്നപക്ഷം ഉടനെ എന്നെ അറിയിക്കണം.

മുകുന്ദസിംഹൻ:—ചക്രവർത്തി മേവാറിനെ ആക്രമിക്കുന്നതിന്നായി പുറപ്പെട്ടു കഴിഞ്ഞുവോ?

ദുർഗ്ഗാദാസൻ:—ഉവ്വ്; അദ്ദേഹത്തിന്റെ സൈന്യങ്ങൾ ചാഴിക്കൂട്ടംപോലെ മേവാർരാജ്യം മുഴുവനും വ്യാപിച്ചു കഴിഞ്ഞിരിക്കുന്നു. ചിതൂർ, മണ്ഡലഗഢ്, മന്ദസോർ, ജീഡർ എന്നീ കോട്ടകളും അവർ കൈവശപ്പെടുത്തിക്കഴിഞ്ഞു. റാണാ തന്റെ സൈന്യങ്ങളെയുംകൊണ്ടു പർവ്വതപ്രദേശങ്ങളിലേക്കു പിൻവലിഞ്ഞിരിക്കയാണ്.

ശിവസിംഹൻ:—നമ്മുടെ മഹാറാണി ഇപ്പോഴും എവിടെയാണ്?

ദുർഗ്ഗാദാസൻ:—മാർവാറിൽ; ഗോപീനാഥന്റെ നായകത്വത്തിൽ അവർ പതിനായിരം മാർവാർ സൈന്യങ്ങളെ മേവാറിലേക്കു അയച്ചിട്ടുണ്ട്. വീണ്ടും സൈന്യങ്ങളെ ശേഖരിച്ചുകൊണ്ടു അവർ തന്നത്താൻ ഇങ്ങോട്ടു പുറപ്പെട്ടിട്ടുമുണ്ട്...എന്നാൽ ഇപ്പോഴും നമുക്കു പിരിയാം. നിങ്ങൾപോയി ആഹാരവും മറ്റും കഴിക്കുവിൻ.

(മുകുന്ദസിംഹനും ശിവസിംഹനും പോകുന്നു.)

ദുർഗ്ഗാദാസൻ:—(ആത്മഗതം) കൈപ്പിടിയിലൊതുങ്ങാവുന്ന രാജപുത്രസൈന്യങ്ങളേയും കൊണ്ടാണ് ഇന്നു ഞാൻ

ഉഗ്രദാസൻ:—ഇല്ല. ഇന്നെനിക്കു ദേഹത്തിനു നല്ല സുഖമില്ല.

കാസിം:—ഇതാണു അവിടത്തെക്കുള്ള ഒരു ദൂഷ്യം. മറ്റെല്ലാംകൊണ്ടും അവിടുന്നു നല്ല ആളാണു്. ഇതുമാത്രം ഒരു ദൂഷ്യമുണ്ടു്.

ഉഗ്രദാസൻ:—ശരി, കാസിം, ഇതു എനിക്കുള്ള ഒരു ദൂഷ്യം തന്നെയാണു്.

കാസിം:—എന്റെ പെൺപിറന്നവളുടെ സമ്പ്രദായവും ഇതുതന്നെയായിരുന്നു. ഇന്നു പനി; നാളെ പനി; മറ്റന്നാൾ വയററിൽ വേദന. എനിക്കു ഈ സമ്പ്രദായമൊന്നുമില്ല. പനിവന്നു പിടിപെട്ടപ്പോളെങ്കിൽ പെട്ടതുതന്നെ. അല്ലെങ്കിൽ കാസിം മിടുക്കൻ. എന്തും തിന്നാം; എന്തും ചെയ്യാം; ഒരു കുസലുമില്ല.

ഉഗ്രദാസൻ:—നിന്റെ ഭാര്യ എങ്ങിനെയാണു മരിച്ചതു്?

കാസിം:—അയ്യോ! അതു കഷ്ടമാ. ഒരുദിവസം രാവിലെ ഞാൻ ഉറങ്ങി എഴുന്നേറ്റപ്പോൾ കാണാം മരിച്ചുകിടക്കുന്നതു്. വൈദ്യൻ പറഞ്ഞു, നെഞ്ചിലെ സുഖക്കേടാണെന്നു്.

ഉഗ്രദാസൻ:—കുട്ടിയോ?

കാസിം:—എന്റെ കുട്ടിയുടെ കാര്യമൊന്നും പറയേണ്ട, ഭഗവാനേ! എന്തു സൌന്ദര്യം! എന്തു ദേഹപുഷ്ടി! അവൻ നടക്കുന്നതു കണ്ടാൽ ഇരുട്ടിൽകൂടെ ഒരു വിളക്കു നടന്നുപോവുകയാണെന്നു തോന്നും; അവന്റെ സംസാരം ഓടക്കുഴലിന്റെ ശബ്ദംപോലെ മധുരം; നദിയുടെ തീരത്തിൽ വന്നടിക്കുന്ന തിരമാലകൾക്കു തുല്യമാണു അവന്റെ ചിരി. ശരിക്കു നമ്മുടെ ഈ രാജ

കുമാരനെപ്പോലെതന്നെ ഇരുന്നിരുന്നു. പക്ഷേ നിറം മാത്രം ഇത്രയും വെളുപ്പല്ലായിരുന്നു. ഒരുദിവസം ഞാൻ എന്റെ ജോലിയും കഴിഞ്ഞു വീട്ടിലേക്കു മടങ്ങിവന്നു നോക്കിയപ്പോൾ, കഷ്ടം! അയ്യോ! എന്റെ കുഞ്ഞു മരിച്ചുകിടക്കുന്നു! ദേഹമാസകലം ആരോ മഷിപുരട്ടിയതുപോലെ കരുവാളിച്ചിരുന്നിരുന്നു. ആദ്യം എനിക്കു മനസ്സിലായില്ല. എന്തു പററി എന്നു ഞാൻ ചോദിച്ചു, ഒരു മറുപടിയും ഇല്ല. ഞാൻ ഓടിച്ചെന്നു ചിററമ്മയെ വിളിച്ചുകൊണ്ടുവന്നു. അവർ വന്നു നോക്കിയിട്ടു കരയുവാൻ തുടങ്ങി. വൈദ്യനെയും വിളിച്ചുകൊണ്ടുവന്നു കാണിച്ചു. അയാളും തലയാട്ടിക്കൊണ്ടു പൊയ്ക്കളഞ്ഞു.

ദുർഗ്ഗാദാസൻ:—എന്തായിരുന്നു സുഖക്കേട്?

കാസിം:—അതെനിക്കും മനസ്സിലായില്ല. അതിനു ശേഷം നാട്ടിൽ ഒരുതരം പനി പരക്കുകയുണ്ടായി. അതിന്റെ പേർ കൃഷ്ണജ്വരം എന്നായിരുന്നു. അനവധി ആളുകളും മരിച്ചു. ഭാഗ്യദോഷംകൊണ്ടു ഞാൻ മാത്രം മരിച്ചില്ല. (കാസിം കണ്ണുനീർ തുടക്കുന്നു.)

ദുർഗ്ഗാദാസൻ:—കാസിം! ഇതു ലോകഗതിയാണ്. നിന്നെക്കൊണ്ടു എന്തു ചെയ്യാൻ സാധിക്കും? പോവുക; ഇനി പോയിക്കുളിക്കുക.

കാസിം:—ഇതാ ഞാൻ പോകുന്നു. (പോകുന്നു.)

ദുർഗ്ഗാദാസൻ:—(സ്വഗതം) ഈ കാസിമിന്റെകൂടെ സ്വല്പനേരം സംസാരിച്ചുകൊണ്ടിരുന്നാൽ മനസ്സു താനേ പവിത്രമായിത്തീരുകയും സന്മാർഗ്ഗത്തിൽ ശ്രദ്ധപതിയുകയും ഈശ്വരനിൽ ഭക്തി വർദ്ധിക്കുകയും ചെയ്യുന്നു.

(കർട്ടൻ വീഴുന്നു.)

## രംഗം. 3.

സ്ഥലം:—ജയസിംഹന്റെ പത്നിയായ കമലയുടെ ശയനമുറിയുടെ മുൻഭാഗത്തുള്ള വരാന്ത.

സമയം:—രാത്രി.

(കമല ചുവരിന്മേൽ ചാരിയിരിക്കുന്നു. അവളുടെ മുഖത്തു ചന്ദ്രകിരണങ്ങളും പതിയുന്നുണ്ട്. സ്വല്പം അകലെയായി ജയസിംഹൻ കരതലത്തിൽ കവിൾത്തടത്തെ അർപ്പിച്ചും ഇടത്തുവശത്തേക്കു ചെരിഞ്ഞും കമലയുടെ മുഖത്തേക്കുതന്നെ നോക്കിക്കൊണ്ടും കിടക്കുന്നു.)

ജയസിംഹൻ:—കമലേ! എത്ര മനോഹരമായ രാത്രി!

കമല:—അതിമനോഹരം! അതിമനോഹരം! അതിമനോഹരം!—മൂന്നു പ്രാവശ്യം സത്യം ചെയ്തു സമ്മതിച്ചു. മതിയായോ?

ജയസിംഹൻ:—പ്രിയേ!

കമല:—പ്രാണനാഥ!

ജയസിംഹൻ:—ഇല്ല; എനിക്കൊന്നും പറയുവാനില്ല. ഭവതി ഈ ഇരിപ്പിൽ തന്നെ കുറേനേരംകൂടി അവിടെ ഇരിക്കൂ. ഭവതിയുടെ സൌന്ദര്യത്തെ ഞാനൊന്നു നുകർന്നുകൊള്ളട്ടെ.

കമല—പക്ഷേ ഒരൊറ്റ വലിക്കു മുഴുവനും കുടിച്ചുകളയരുതു്. കുറേ എനിക്കും നോക്കി വെച്ചേക്കണം.

ജയസിംഹൻ—കമലേ! സൌന്ദര്യം ഒരു മദ്യംതന്നെയാണ്; സംശയമില്ല. അല്ലെങ്കിൽ പിന്നെ അതു കാണുമ്പോഴും എങ്ങിനെയാണ് ഈ ലഹരി വന്നു ബാധിക്കുന്നതു്? അംഗങ്ങളെല്ലാം തളർന്നുപോകുന്നതെങ്ങി

ഞാൻ കുന്നുകളും താണ്ടി അങ്ങോട്ടുപോകുന്നതെന്തു കൊണ്ടു്?

കമല:— അങ്ങേയുടെ സ്ഥിതി ഇങ്ങിനെ ആയിരിക്കാം. പക്ഷെ എന്റെ കഥ നേരെ മറിച്ചാണു്. അങ്ങയെ കണ്ടാൽ ഉടനെ എന്റെ ലഹരിയെല്ലാം പമ്പകടക്കുകയായി.

ജയസിംഹൻ:— എന്നാൽ ഭവതിക്കു് എന്റെ പേരിൽ സ്നേഹമില്ല.

കമല:— (കടാക്ഷിച്ചിട്ടു്) സ്നേഹമില്ലെന്നോ? കൊള്ളാം, നല്ല പുതുമ! എനിക്കു അങ്ങയോടു സ്നേഹമില്ല അല്ലേ?

ജയസിംഹൻ:— ഭവതിക്കു സ്നേഹമുണ്ടായിരിക്കാം. പക്ഷെ ഞാൻ ഭവതിയെ സ്നേഹിക്കുന്നതുപോലെ — എന്റെ പ്രാണനും ഹൃദയത്തിലെ രക്തവും നാഡീഞരമ്പുകളും ഭവതിയിലുള്ള പ്രേമത്താൽ പരിപൂർണ്ണമാണു്, എന്റെ ഐഹികവും പാരത്രികവും ഭവതിക്കധീനം; ഭവതിതന്നെ എന്റെ സർവ്വസ്വവും, ഇപ്രകാരമുള്ള ഉൽകൃഷ്ടമായ ഭാവത്തോടുകൂടി ഭവതി എന്നെ സ്നേഹിക്കുന്നുണ്ടോ?

കമല:— ഉണ്ടു്! സ്നേഹിക്കുന്നുണ്ടു്. പക്ഷെ ഇത്തരത്തിലുള്ള കവിതയൊന്നും എനിക്കു വശമല്ല.

ജയസിംഹൻ:— ഇല്ല, കമലേ! അതിനു തക്ക ഹൃദയം നിനക്കില്ല.

കമല:— ഇല്ലെങ്കിൽ പോകട്ടെ. പക്ഷെ അങ്ങയുടെ മൂക്കിൽകൂടെ ചരടുകോർത്തു് അങ്ങയെ ഞാൻ എന്റെ ഇഷ്ടംപോലെ തുള്ളിക്കുന്നുണ്ടല്ലോ അതു മതി.

(സരസ്വതി പ്രവേശിക്കുന്നു.)

സരസ്വതി:— പ്രഭോ! അങ്ങ് ഇവിടെയായിരുന്നു - അല്ലേ? ഞാൻ എത്രനേരമായി അന്വേഷിച്ചു നടക്കുന്നു.

ജയസിംഹൻ:— സരസ്വതി! എന്തിനാണ്?

കമല:— എന്നാൽ ഇനി അവിടുന്ന് ആത്മാർത്ഥ്യമായി സംസാരിച്ചു രസിച്ചോളൂ. ഞാൻ പോകുന്നു.

(എഴുന്നേറ്റു പോകുന്നു)

ജയസിംഹൻ:— അരുതേ! പോകരുതേ; നില്ക്കൂ, ഞാനൊന്നു പറയട്ടെ. (പോകുവാനായി എഴുന്നേറ്റു നില്ക്കുന്നു.)

സരസ്വതി:— നാഥ! ഞാൻ അവിടുത്തെ സുഖത്തിനു വിഘ്നം വരുത്തുവാനല്ല വന്നിരിക്കുന്നതു്. എനിക്ക് ഒരു പ്രത്യേക കാര്യമുണ്ടു്.

ജയസിംഹൻ:— എന്തു കാര്യമാണ്?

സരസ്വതി:— പ്രാണനാഥ! ഇത്ര കാര്യമായിട്ടു ചോദിക്കേണ്ട ചോദ്യമാണോ ഇതു?— അതു പോകട്ടെ. ഞാനിപ്പോൾ വന്നിരിക്കുന്നതു് അവിടുത്തെ അടുക്കൽ നിന്നു സ്നേഹലാളനകളെ സമ്പാദിക്കുവാനല്ല. കമലയെപ്പോലെ തന്നെ എനിക്കും അവയിൽ അവകാശമുണ്ടെങ്കിലും അതിനു വഴക്കു പറയുവാൻ ഞാൻ ഉദ്ദേശിക്കുന്നില്ല— പോകട്ടെ! ചോദ്യോത്തരം കിട്ടുവാൻ പ്രയാസം!

ജയസിംഹൻ:— കാര്യമെന്താണ്?

സരസ്വതി:— കേൾക്കുവാൻ ധൃതിയായിപ്പോയോ? എന്നാൽ കേട്ടോളൂ. മുഗൾസൈന്യങ്ങൾ മേവാറിനെ ആക്രമിച്ചിരിക്കുന്നു. കേട്ടുവോ ആ വർത്തമാനം?

ജയസിംഹൻ:— ഇല്ല.

സരസ്വതി:—ഈ വൎത്തമാനം അങ്ങയെ അറിയിക്കേണ്ട ആവശ്യമില്ലെന്നാണ് അങ്ങയുടെ പിതാവു് കരുതിയിരിക്കുന്നതു്.

ജയസിംഹൻ:—അതു ബുദ്ധിപൂൎവ്വമായ പ്രവൃത്തിതന്നെ.

സരസ്വതി:—അദ്ദേഹം ഈ യുദ്ധത്തിന്നായി തന്റെ ജ്യേഷ്ഠപുത്രനെ യോധപുരത്തിൽ നിന്നും ആളയച്ചു വരുത്തിയിരിക്കുന്നു.

ജയസിംഹൻ:—എന്നിട്ട്?

സരസ്വതി:—ഇതു കേട്ടിട്ട് അങ്ങേയ്ക്കു ലജ്ജ തോന്നുന്നില്ലേ? അവിടുന്നു ഒരു ക്ഷത്രിയൻ—രാജപുത്രൻ—മേവാറിലെ ഭാവിയായ ഭരണകൎത്താവു്! മേവാറിനെ ശത്രുക്കൾ ആക്രമിച്ചിരിക്കുന്ന കഥ റാണാ അങ്ങയെ അറിയിക്കുകപോലും ചെയ്തിട്ടില്ല. ജ്യേഷ്ഠപുത്രനേയോ? അതിദൂരത്തുള്ള യോധപുരത്തിൽ നിന്നും ആളയച്ചു വരുത്തിയിരിക്കുന്നു. പ്രഭോ! ഇതിൽനിന്നു എന്താണ് തെളിയുന്നതു്?

ജയസിംഹൻ:—എന്താണ് തെളിയുന്നതു്?

സരസ്വതി:—ഇതിൽ നിന്നു തെളിയുന്നതു്, റാണാ അങ്ങയെ ഒരു ഭീരുവായിട്ടാണ് കരുതിയിരിക്കുന്നതു് എന്നാണ്. യോധപുരത്തിൽ നിന്നും ദുൎഗ്ഗാദാസൻ രൂപനഗരത്തിൽ നിന്നു വിക്രമസോലങ്കി, റാഠോർ വീരനായ ഗോപീനാഥൻ—ഇവരെല്ലാം മേവാറിനെ സഹായിക്കുവാൻ വന്നു ചേൎന്നിട്ടുണ്ട്. അവർ ഇപ്പോൾ റാണായുടെ മന്ത്രശാലയിൽ കൂടിയിരിക്കുകയാണ്. മേവാറിലെ ഭാവിരാജാവായ അവിടുന്നോ വിലാസമഞ്ചത്തിൽ കിടന്നു പ്രേമസ്വപ്നം കാണുന്നു. കേട്ടിട്ട്

ക്കു തോന്നുന്നില്ലേ? രക്തം തിളച്ചു പൊങ്ങുന്നില്ലേ? തന്നെ ഞാൻ അധിക്ഷേപിക്കുവാൻ മാത്സൎയ്യമുതിരുന്നില്ലേ?—എന്തു്! മിണ്ടാതെ നില്ക്കുന്നുവോ?

ജയസിംഹൻ:—സരസ്വതി! ഇതെല്ലാം എനിക്കറിയാം. പക്ഷെ എന്റെ ഉത്സാഹത്തെയും ഉന്മേഷത്തെയും അശേഷവും ബാക്കിവെക്കാതെ ആരോ നശിപ്പിച്ചിരിക്കുന്നു. എന്നെ അബലയെക്കാളും അധമനാക്കിത്തീൎത്തിരിക്കുന്നു.

സരസ്വതി:— അവിടത്തേക്കു ആ ബോധമുണ്ടെങ്കിൽ ഇപ്പോഴും ആശക്കു അവകാശമുണ്ടു്. പ്രാണനാഥ! കമലയെ അങ്ങു യഥേഷ്ടം സ്വീകരിക്കുക. അതിൽ ഒരു വിരോധവുമില്ല.—പക്ഷെ വിജാതി സൈന്യങ്ങൾ വന്നു സ്വദേശത്തെ ആക്രമിക്കുമ്പോൾ—ശത്രുക്കൾ പടിവാതില്ക്കൽ വന്നു മുട്ടുമ്പോൾ—കഠിനമായ കൎത്തവ്യം കൺമുമ്പിൽ കിടക്കുമ്പോൾ—പ്രിയതമയുടെ അധരാമൃതത്തെ പാനം ചെയ്തു രസിച്ചു കൊണ്ടിരിക്കുന്നതു് ഒരു ക്ഷത്രിയന്നു ചേൎന്ന പ്രവൃത്തിയല്ല.

ജയസിംഹൻ:—ശരിതന്നെ സരസ്വതി! യഥാൎത്ഥവും ഉചിതവും സംഗതവുമായ അനേകം സംഗതികൾ പല നാളായി നീ എന്നോടു പറഞ്ഞുകൊണ്ടിരിക്കുന്നു. പക്ഷെ അതൊന്നും കേൾക്കുവാൻ ഞാൻ ഇഷ്ടപ്പെട്ടില്ല. കൎത്തവ്യപഥം ഇന്നതെന്നു് എനിക്കറിയാം; പക്ഷെ ആ മാൎഗ്ഗത്തിൽക്കൂടെ സഞ്ചരിക്കുവാൻ ഞാൻ അശക്തനായിരിക്കുന്നു.

സരസ്വതി:—ഹാ! കൎത്തവ്യമിന്നതെന്നു് അവിടത്തേക്കു് അറിയാമെങ്കിൽ എഴുന്നേല്ക്കുക. ഏതു തരത്തിലും

ഉള്ളഴിഞ്ഞു് ഉത്സാഹിച്ചു് ഈ വിശാലത്തൂണുകളെ, കീറിപ്പറിഞ്ഞ പഴംതുണികൊണ്ടു് ഹൃദയത്തിൽനിന്നും ഇറ്റുവാരിപ്പാനെന്തറിയുക. അപ്പോൾ കർത്തവ്യങ്ങ്ങളിൽകൂടെയുള്ള സഞ്ചാരം സുകരമായിത്തീരും. അവിടന്നു് എന്റെ വാക്കു തട്ടിക്കളയാതെ കർത്തവ്യത്തിന്റെ നേരെ ഒന്നു തിരിയുക. അപ്പോൾ ആത്മ അങ്ങയ്ക്കു രണ്ടു കയ്യും നീട്ടി സ്വാഗതം പറയും; അങ്ങയെ അരികെ അണച്ചു സ്വാതന്ത്ര്യങ്ങളാൽ ആലിംഗനം ചെയ്തു് അപമാനത്തിൽനിന്നു രക്ഷിക്കും. കർത്തവ്യം അവിടന്നു വിചാരിക്കുന്നതുപോലെ അത്ര കഠിനമല്ല–പ്രാണനാഥ! ധൈര്യത്തോടും ഉത്സാഹത്തോടും കൂടി അവിടന്നു് ഉണർന്നു പ്രവർത്തിക്കുക.

ജയസിംഹൻ: സരസ്വതി! നീ പറയുന്നതു ശരിയാണു്. അങ്ങിനെതന്നെ; ഞാനൊന്നു ശ്രമിച്ചുനോക്കാം. ഞാനെന്തു ചെയ്യണമെന്നാണു നീ പറയുന്നതു്.

സരസ്വതി:— ഇതാണു് എന്റെ തീർച്ചയിൽ ആലോചിച്ച വാക്കുകൾ. പ്രാണനാഥ! എന്നാൽ കേട്ടാലും! പറയാം. അവിടന്നു് എഴുന്നേറ്റുചെന്നു യുദ്ധാഭരണങ്ങളണിയുക. എന്നിട്ടു് അച്ഛന്റെ ആലോചനാമണ്ഡപത്തിൽ പ്രവേശിച്ചു് "ഈ യുദ്ധത്തിൽ എന്നെ ആരും കൂട്ടിച്ചില്ലെങ്കിലും ഞാനിതാ യുദ്ധത്തിനു ഒരുങ്ങിവന്നിരിക്കുന്നു" എന്നു് അച്ഛനോടു പറയുക. അപ്പോൾ കാണാം പിതാവു് അഭിമാനവും സ്നേഹവും നിറഞ്ഞ ഹൃദയത്തോടുകൂടി അങ്ങയെ "വീരപുത്രൻ" എന്നു വിളിച്ചുകൊണ്ടു മാറോടണച്ചാശ്ലേഷിക്കുന്നതു്; "ഇദ്ദേഹംതന്നെ നമ്മുടെ ഭാവിയായ രാജാവ്" എന്നി

ങ്ങിനെ മേവാറിലെ ആബാലവൃദ്ധം ജനങ്ങളും അഭിമാനപൂർവ്വം ഉൽഘോഷിക്കും; രാജസ്ഥാനം മുഴുവനും സഗർവ്വം ശിരസ്സിനെ ഉയർത്തിപ്പിടിച്ചുകൊണ്ട് ആ കാഴ്ചയെ നോക്കി ഉച്ചൈസ്സ്വരം അഭിനന്ദിക്കും. അല്ല് എന്റെ ഗൗരവശാലിയ ജീവനാഥ! സ്വാമിൻ! അപമാനിതനായി അനേകകാലം ജീവിച്ചിരിക്കുന്നതിനേക്കാളും ഒരൊറ്റ ദിവസത്തേയ്ക്കു മാത്രമായാലും പൂജ്യതയോടെ പ്രാണത്യാഗം ചെയ്യുന്നതാണു പരമസുഖം!

ജയസിംഹൻ: സരസ്വതി! ഞാൻ ഇതാ; ഈ ക്ഷണത്തിൽത്തന്നെ പുറപ്പെടുകയാണ്.

സരസ്വതി:— കൊള്ളാം. ഈ ക്ഷണത്തിൽത്തന്നെ പുറപ്പെടുക. എന്റെ സ്വന്തം കൈകൊണ്ടു ഞാൻ അങ്ങയെ യുദ്ധകഞ്ചുകം അണിയിക്കട്ടെ; വരൂ.

(ജയസിംഹൻ പോകുന്നു)

സരസ്വതി — പ്രാണനാഥ! അശേഷം ഭയപ്പെടാതെ ഇവിടുന്നു യുദ്ധത്തിനു പോയാലും. എന്റെ അഗാധമായ പ്രണയം അഭേദ്യമായ കഞ്ചുകത്തെപ്പോലെ അങ്ങയെ ആവരണം ചെയ്തു രക്ഷിക്കും. ശത്രുക്കളുടെ ഖഡ്ഗം അങ്ങയെ സ്പർശിക്കുന്നതിനുപോലും പര്യാപ്തമാകയില്ല.

(ജയസിംഹന്റെ പുറകെതന്നെ പോകുന്നു.)

---

## രംഗം 4.

സ്ഥലം — ഉദയപുരം. രാജസിംഹന്റെ മന്ത്രശാല.
സമയം — അർദ്ധരാത്രി.

(രാജസിംഹൻ, മഹാമായ, ദുർഗ്ഗാദാസൻ, മററു രാജപുത്രസാമന്തന്മാർ എന്നിവർ യഥാസ്ഥാനം ഇരിക്കുന്നു.)

വിക്രമസോലാങ്കി:—നാം നേരിട്ടുതന്നെ മുഗൾസൈന്യത്തെ ആക്രമിക്കണം.

രാജസിംഹൻ:—അതു നന്നായിരിക്കുമെന്നു തോന്നുന്നില്ല. തുറന്ന മൈതാനത്തുവെച്ചു അസംഖ്യം മുഗൾസൈന്യങ്ങളുടെ മുമ്പിൽചെന്നു നില്ക്കുന്നതു ബുദ്ധിപൂർവ്വമായിരിക്കയില്ല.

ഗോപീനാഥൻ:—രാജപുത്രസൈന്യത്തെ അനേകം ചെറുസേനകളായി വിഭജിക്കണമെന്നാണ് എന്റെ പക്ഷം. അവർ ഇടക്കിടക്കു നിന്നുകൊണ്ടു മുഗൾസൈന്യങ്ങളെ വിഷമിപ്പിച്ച് അവരുടെ ഗതിയെ പ്രതിരോധിക്കണം.

രാജസിംഹൻ:—നിങ്ങളുടെ അഭിപ്രായമെന്താണ്, ഗരിബ്ദാസ്? ഈ പർവ്വതപ്രദേശങ്ങളിലുള്ള കാടും മേടും ഗുഹാമാർഗ്ഗങ്ങളുമെല്ലാം നിങ്ങൾക്കാണല്ലോ അധികം പരിചയം; നിങ്ങൾ എന്തു പറയുന്നു?

ഗരിബ്ദാസൻ:—മുഗൾസൈന്യങ്ങൾ നിർബ്ബാധമായി പർവ്വതമാർഗ്ഗത്തിൽ പ്രവേശിക്കട്ടെ. നാം ഒരു തടസ്സവും ചെയ്യരുത്. അവരെ നാം ഉപായത്തിൽ എല്ലാററിനേക്കാളും ഇടുങ്ങിയ ഒരു ദുർഘടമാർഗ്ഗത്തിലേക്കു ആകർഷിച്ചുകൊണ്ടു പോരണം. അവിടെ അവർക്കു സേനാനിവേശം ചെയ്വാൻ വളരെ പ്രയാസമായിരിക്കും. അവർ ആ മലയിടുക്കിൽ അങ്ങിങ്ങായി അവിടവിടെയായി ചിന്നിച്ചിതറിക്കിടക്കുമ്പോൾ നാം പെട്ടെന്നു

അവരെ ആക്രമിക്കണം.--ഇതാണ് എന്റെ അഭിപ്രായം.

ദുൎഗ്ഗാദാസൻ:—റാണാ! അത്യുത്തമമായ ഉപായമാണിതു്. മുഗളസാമ്രാജ്യവുമായിട്ടുള്ള യുദ്ധം ഇന്നത്തെക്കൊണ്ടു മാത്രം അവസാനിക്കയില്ല. ഇനിയും അനേകം സംവത്സരങ്ങളോളം നമുക്കു അവരുമായി യുദ്ധംചെയ്യേണ്ടിവരും. നമ്മുടെ ശക്തിയെ അനാവശ്യമായി നശിപ്പിക്കാതിരിക്കുവാൻ നാം കഴിയുന്നതും സൂക്ഷിക്കേണ്ടതു ആവശ്യമാണ്.

ഗോപിനാഥൻ:—ആ ഉപായം തരക്കേടില്ല.

വിക്രമസോലങ്കി:—വളരെ നല്ല ഉപായമാണതു്. അവൎക്കു അവിടെ അണിനിരന്നു നില്ക്കുവാൻ ധൈൎയ്യംകൂടി കിട്ടുകയില്ല.

രാജസിംഹൻ:—എല്ലാവൎക്കും ഇതുതന്നെയാണോ അഭിപ്രായം? മഹാമായേ! നിങ്ങളും എന്തു പറയുന്നു?

മഹാമായ:—എല്ലാവരുടെയും അഭിപ്രായം തന്നെ എനിക്കും. ചക്രവൎത്തി യുദ്ധത്തിനു വന്നിട്ടില്ലേ?

രാജസിംഹൻ:—ഇല്ല. അദ്ദേഹവും ആജിമും ദേവാരിയിൽ താമസിക്കുകയാണ്. ചക്രവൎത്തിയുടെ പുത്രനായ അക്ബറാണ് ഉദയപുരത്തിലേക്കു വന്നിരിക്കുന്നതു്. —ദുൎഗ്ഗാദാസ്! ഇതല്ലേ സൂക്ഷ്മമായ വൎത്തമാനം?

ദുൎഗ്ഗാദാസൻ:—അതെ മഹാറാണാ! ശത്രുസൈന്യങ്ങളും മൂന്നായിട്ടാണ് വിഭജിക്കപ്പെട്ടിരിക്കുന്നതു. ഒരു ഭാഗം അക്ബറിന്റെ അധീനതയിൽ ഉദയപുരത്തിലേക്കുള്ള മാൎഗ്ഗത്തിൽ പ്രവേശിച്ചിരിക്കുന്നു; മറ്റൊരു ഭാഗം ദിലീർഖാന്റെ ആധിപത്യത്തിൽ ദേസൂറിയിലേ

ക്കു നായികപ്പെടുന്നു; ഇനിയൊരു ഭാഗം ചക്രവൎത്തിയുടെ കീഴിൽ ദോവാരിയിൽ സ്ഥിതിചെയ്യുന്നു.

മഹാമായ:—നമുക്കു സൈന്യങ്ങളുമായി ചക്രവൎത്തിയെ തന്നെ ചെന്നു ആക്രമിക്കാമെന്നാണ് എന്റെ അഭിപ്രായം.

രാജസിംഹൻ:—അതു പാടില്ല. അക്ബറിന്റെ സംഖ്യയില്ലാത്ത സൈന്യങ്ങളെ പിന്നിട്ടു വേണ്ടിയിരിക്കുന്നു ദോവാരിയിലേക്കു പോകുവാൻ. അതു ശുദ്ധമല്ല. അങ്ങിനെയല്ലേ ദുൎഗ്ഗാദാസ്?

ദുൎഗ്ഗാദാസൻ:—അതെ; അതൊരിക്കലും ബുദ്ധിപൂൎവ്വമായിരിക്കയില്ല.

രാജസിംഹൻ:—അപ്പോൾ ഗരിബ്ദാസിന്റെ അഭിപ്രായം എല്ലാവൎക്കും സമ്മതം തന്നെയോ?

എല്ലാവരും:—അതെ; എല്ലാവൎക്കും സമ്മതം തന്നെ.

രാജസിംഹൻ:—കൊള്ളാം. അക്കാൎയ്യം അങ്ങിനെ ഇരിക്കട്ടെ—ഇനി ഈ സംയുക്തസൈന്യത്തിന്റെ നായകനായി നിയമിക്കേണ്ടതു് ആരെയാണ് എന്നാണ് ആലോചിക്കേണ്ടതു്.

ഗരിബ്ദാസൻ:—അതിൽ ആലോചിക്കാനൊന്നുമില്ല; ദുൎഗ്ഗാദാസൻ തന്നെ.

രാജസിംഹൻ:—എല്ലാവൎക്കും ഇതു തന്നെയോ അഭിപ്രായം?

മഹാമായയും ദുൎഗ്ഗാദാസനും ഒഴികെ മറെറല്ലാവരും:—അതെ; അതെ.

രാജസിംഹൻ:—ദുൎഗ്ഗാദാസ്! ഞാൻ ഈ സംയുക്ത രാജപുത്രസൈന്യത്തിന്റെ നായകനായി നിങ്ങളെ നിയമിച്ചിരിക്കുന്നു.

ദുർഗ്ഗാദാസൻ:—റാണാ! ആ ബഹുമാനത്തെ ഞാൻ സവിനയം സ്വീകരിച്ചിരിക്കുന്നു. ഇതാ, കുമാരനായ ഭീമസിംഹനും എത്തിക്കഴിഞ്ഞു.

(ഭീമസിംഹൻ പ്രവേശിച്ച് രാജസിംഹനെ നമസ്കരിക്കുകയും മററുള്ളവരെ യഥോചിതം ഉപചരിക്കുകയും ചെയ്യുന്നു.)

രാജസിംഹൻ:—വരു, വത്സ! വരൂ.—കഷ്ടം! നിന്നോടു 'വരു' എന്നു പറയുവാനുള്ള അധികാരം പോലും എനിക്കിപ്പോൾ ഇല്ല.

ഭീമസിംഹൻ:—എന്തുകൊണ്ടാണ്, പിതാവേ?

രാജസിംഹൻ:—നിന്നെ ഞാൻ നാട്ടിൽനിന്നു ബഹിഷ്കരിച്ചിരിക്കയാണല്ലോ.

ഭീമസിംഹൻ:—അല്ല, പിതാവേ! ഞാൻ സ്വമനസ്സാലെയാണ് നാട്ടിൽനിന്നു പൊയ്ക്കളഞ്ഞതു്.

രാജസിംഹൻ:—ഭീമസിംഹ! എന്റെ നേരെ നിനക്കു മുഷിച്ചലൊന്നുമില്ലയോ?

ഭീമസിംഹൻ:—അച്ഛന്റെ നേരെ മുഷിച്ചലോ. അച്ഛന്റെ ഇച്ഛയെ സാധിക്കുവാൻ വേണ്ടി എന്റെ പ്രാണനെപ്പോലും ബലികഴിക്കുവാൻ ഞാൻ സന്നദ്ധനാണ്. ഭഗവാനായ ശ്രീരാമചന്ദ്രസ്വാമി പിതൃസത്യത്തെ പരിപാലിക്കുവാനായി വനവാസത്തെ വരിച്ചു. ഞാൻ കേവലം നിസ്സാരനായ ഒരു സാധാരണമനുഷ്യൻ മാത്രമാണെങ്കിലും അദ്ദേഹത്തെപ്പോലെ ഞാനും ഒരു ക്ഷത്രിയനാണെന്നുള്ള അഭിമാനം എനിക്കുണ്ടു്.

മഹാമായ:—ഭീമസിംഹ! നിങ്ങളുടെ ജന്മഭൂമിയെ രക്ഷി

ക്കുന്നതിനായിട്ടാണ് നിങ്ങളെ ഇന്നു പിതാവു് വിളിച്ചു വരുത്തിയിരിക്കുന്നതു്.

ഭീമസിംഹൻ:— മഹാറാണി! അതു എനിക്കെത്രയും അഭിമാനജനകമായ ഒരു സംഗതിയാണ്.

വിക്രമസോലങ്കി:— ഭീമസിംഹ! ജന്മഭൂമിയെ നിങ്ങൾ ഇപ്പോഴും മറന്നിട്ടില്ലേ?

ഭീമസിംഹൻ:— അല്ലയോ മാന്യനായ വിക്രമസിംഹ. ഞാൻ എന്റെ ജന്മഭൂമിയെ മറക്കുകയോ! ഈ കഴിഞ്ഞ എത്രയോ സംവത്സരങ്ങളോളം മുഴുവനും ആഹാരത്തിലും വിഹാരത്തിലും, സ്വപ്നത്തിലും ജാഗ്രത്തിലും — എന്നല്ല, സർവ്വസമയവും ധൂമധൂസരങ്ങളായ പരശ്ശത പർവ്വതപംക്തികളാൽ പരിവേഷ്ടിതയായ ഈ മേവാർഭൂമി എന്റെ കണ്ണുകളുടെ മുമ്പിൽ നൃത്തംചെയ്തുകൊണ്ടാണ് ഇരുന്നതു്. ഇന്നു ഞാൻ മടങ്ങിവരുന്ന വഴിയിൽ പരിചിതങ്ങളായ ആ അരണ്യമാർഗ്ഗങ്ങളും, ഉപത്യകകളും, പർവ്വതപംക്തികളും വീണ്ടും പ്രത്യക്ഷത്തിൽ കാണ്മാൻ ഇടയായപ്പോൾ എന്റെ കണ്ണുകളിൽ ആനന്ദാശ്രുക്കൾ നിറഞ്ഞു; ഗൽഗദത്താൽ കണ്ഠം അടഞ്ഞു.

മഹാമായ:— (ആത്മഗതം) രാണാ രാജസിംഹന്റെ ശരിപ്പകർപ്പു തന്നെ!

(ആയുധധാരിയായ ജയസിംഹൻ പ്രവേശിക്കുന്നു)

രാജസിംഹൻ:— ആരിതു്? ജയസിംഹനോ!

ജയസിംഹൻ:— അതെ പിതാവേ! ഞാൻതന്നെ. അക്ബർ എന്ന ഈ യുദ്ധത്തിൽ പങ്കുകൊള്ളുന്നതിനായി

യും നിൻെറ ജ്യേഷ്ഠനെപ്പോലെ ശൂരനായിത്തീരുവാൻ ശ്രമിക്കുക. വത്സ! ഇനി പോയികിടന്നുറങ്ങുക.

(ജയസിംഹൻ പോകുന്നു.)

രാജസിംഹൻ:— (ആത്മഗതം) ഭീമ! പ്രിയപ്പെട്ട ഭീമ! നിനക്ക് എൻെറ നേരെ സ്നേഹം ഇല്ലാതായിത്തീർന്നിരിക്കുന്നു. ജന്മഭൂമിയെപ്പററി സംസാരിച്ചപ്പോഴും ഗൽഗദത്താൽ നിൻെറ കണ്ഠം അടഞ്ഞുപോയി. എനിക്കു കിട്ടിയതോ കേവലം ശുഷ്കമായ ഒരു പ്രണാമം മാത്രം — കഷ്ടം! എൻെറ സ്വഭാവദോഷത്താൽ ഇപ്രകാരമുള്ള വീരപുത്രൻ എനിക്കു നഷ്ടപ്പെട്ടു.

(പോകുന്നു.)

രംഗം ൩.

സ്ഥലം—: ചിത്തോറിനു അടുത്തുള്ള ഒരു വനം. മുഗളരുടെ ശിബിരം.

സമയം—: അപരാഹ്നം.

(ചക്രവർത്തിയായ ഔറംഗസീബ് ക്രുദ്ധനായി നില്ക്കുന്നു. പുരോഭാഗത്തായി ദിലീർഖാനും ചക്രവർത്തികുമാരനായ ആജിമും, പാർശ്വഭാഗത്തിൽ ശ്യാമസിംഹനും നില്ക്കുന്നു.)

ഔറംഗസീബ്:— ദിലീർഖാൻ! എന്ത്! നിങ്ങളും ഈ യുദ്ധത്തിൽ തോററു പോന്നിരിക്കയാണോ?

ദിലീർഖാൻ:— അതെ തിരുമേനി! തോല്ക്കുക മാത്രമല്ല സർവസ്വവും നശിക്കുക കൂടി ചെയ്തു.

ഔറംഗസീബ്:— കുമാരനായ അക്ബറോ?

ദിലീർഖാൻ:— അദ്ദേഹത്തെപ്പററി കേട്ട വർത്തമാനവും

അത്ര ദുഷ്കരമായിട്ടുള്ളതല്ല. അരാവലി പൎവ്വതപംക്തികളിലുള്ള മലയിടുക്കിൽ വെച്ചു അദ്ദേഹത്തെ രാജസിംഹന്റെ പുത്രനായ ജയസിംഹൻ ബന്ധനസ്ഥനാക്കിയിരിക്കുന്നുവത്രെ!

ഔരംഗസീബ്:— ബന്ധനസ്ഥനോ! അക്ബർ—ഭാരതത്തിന്റെ ഭാവി ചക്രവൎത്തി—രാജപുത്രന്റെ കയ്യിൽ ബന്ധനസ്ഥനോ-- ഇത്തവണ മുഗളരുടെ അപമാനം മൂൎദ്ധന്യദശയിലെത്തി!

ആജിം— (ആത്മഗതം) എന്ത്! ഭാരതത്തിന്റെ ഭാവിചക്രവൎത്തി അക്ബരോ?

ദിലീർഖാൻ:— ഇനി അവിടത്തെ വൎത്തമാനം എന്തൊക്കെയാണെന്നുകൂടി കേൾക്കട്ടെ. അവിടന്നു ദേവാരി കൈവിട്ട് ചിത്തോർ ദുൎഗ്ഗത്തിൽ അഭയം പ്രാപിച്ചിരിക്കയാണ്—അല്ലേ?

ഔരംഗസീബ്:— ദിലീർഖാൻ! റാത്തോർ സേനാപതിയായ ദുൎഗ്ഗാദാസന്റെ കൈകൊണ്ടു പരിപൂൎണ്ണമായ പരാജയം തന്നെ നമുക്കു നേരിട്ടു. ആഹാരസാധനങ്ങളും, മാടുകളും, ആനകളും എന്നല്ല നമ്മുടെ പ്രാണാധികപ്രിയയായ ബീഗംപോലും നമുക്കു നഷ്ടപ്പെട്ടു.

ദിലീർഖാൻ— അങ്ങിനെയാണെങ്കിൽ അവിടത്തെക്കു ഭാരം കുറഞ്ഞു എന്നു വേണം പറയുവാൻ. ഇനി ഡൽഹിയിലേക്കു മടങ്ങിപ്പോകുന്നതിനു വലിയ പ്രയാസമൊന്നും കാണുകയില്ല.

ഔരംഗസീബ്:— ഈ അപമാനത്തിന്റെ ദുസ്സഹമായ ഭാരവും പേറിക്കൊണ്ടു ഡൽഹിയിലേക്കു മടങ്ങിപ്പോ

കയോ? — (ശ്യാമസിംഹനോട്) അങ്ങ് എന്തുപറയുന്നു?

ശ്യാമസിംഹൻ:— അതൊരിക്കലും പാടില്ല.

ദിലിർഖാൻ:— അപമാനത്തിന്റെ ഭാരം കൂടുതലായി പേറേണ്ടിവന്നതിനു പകരം ആന, ഒട്ടകം, പള്ളാപോത്ത്, ബിഗം എന്നിങ്ങനെ കൈകവശമുണ്ടായിരുന്ന പലതിന്റെയും ഭാരം കുറഞ്ഞിട്ടുണ്ടല്ലോ. അതിനാൽ ഇനി മടങ്ങിപ്പോവുന്നതു വളരെ എളുപ്പംതന്നെയാണ്.

ആറംഗസീബ്:— ദിലിർഖാൻ! ഈ ആപൽകാലത്ത് നിങ്ങളുടെ നേരംപോക്കൊന്നും നമുക്കു രസിക്കുന്നില്ല.

ശ്യാമസിംഹൻ:— ശരിയാണ്, ദിലിർഖാൻ! നേരംപോക്കിനും ഉണ്ടു സമയഭേദം.

ദിലിർഖാൻ:— നേരംപോക്കു ആപൽകാലത്താണ് എനിക്കു അധികം രസകരമായിട്ടു തോന്നുന്നതു്. അപ്പോഴേ അതു എന്റെ മുഖത്തുനിന്നു അധികമായി പുറത്തേക്കു പുറപ്പെടുകയുമുള്ളു. "കൊലച്ചിരി" എന്നൊന്നുണ്ടെന്നു അവിടന്നു കേട്ടിട്ടില്ലേ?

ആറംഗസീബ്:— ഇതുപോലുള്ള ഒരപമാനം മുഗളന്മാർക്കു ഇതിനുമുമ്പൊരിക്കലും നേരിട്ടിട്ടില്ല. എന്തുപോലെ എന്നാൽ —

ദിലിർഖാൻ:— ഇപ്പോഴും അവിടത്തെ കൈകൊണ്ടു നേരിട്ടിട്ടുള്ളതുപോലെ; അല്ലേ? അതു ഞാൻ സമ്മതിക്കുന്നു തിരുമേനി!

ആറംഗസീബ്:— നമ്മുടെ കൈകൊണ്ടോ നിങ്ങളുടെ കൈകൊണ്ടോ? ഭാഗ്യദോഷത്താൽ ഇന്നു മുഗളന്മാരുടെ സേനാപതി ദിലിർഖാനായിപ്പോയി. യശോവന്തസിംഹൻ ഇന്നു ജീവിച്ചിരുന്നെങ്കിൽ —

ശ്യാമസിംഹൻ: —എന്ത്! യശോവന്തസിംഹൻ ഇന്നു ജീവിച്ചിരുന്നെങ്കിൽ എന്നോ? —തിരുമേനി! —

ദിലിർഖാൻ: —ചക്രവർത്തിതിരുമനസ്സുകൊണ്ടു വിചാരിച്ചിരുന്നെങ്കിൽ അദ്ദേഹം ഇപ്പോഴും ജീവിച്ചിരിക്കുമായിരുന്നു.

ഔരംഗസീബ്: — ദിലിർ! നിങ്ങളും എന്തു പറഞ്ഞു? നിങ്ങളും ഊഹിക്കുന്നത് —

ദിലിർഖാൻ: — ഊഹമാത്രമല്ല, തിരുമേനി! വാസ്തവമെനിക്കറിയാം. ചക്രവർത്തി തിരുമനസ്സുകൊണ്ട് അദ്ദേഹത്തെ അഫ്ഘാനിസ്ഥാനിലേക്കു പറഞ്ഞയച്ച് കൊല്ലിച്ചതാണെന്നു എനിക്കു നല്ലവണ്ണം അറിയാം. ആ ഹത്യയിലടങ്ങിയ അനീതിയും നിഷ്ഠുരതയും എത്രമേൽ ഭയങ്കരമാണെന്നു അന്നു ഈശ്വരന്റെ നേരെ കലശലായി പരിഭവിച്ചുകൊണ്ടും എന്നാൽ അദ്ദേഹത്തിന്റെ ആശ്രിതവാത്സല്യത്തിൽ അചഞ്ചലമായ വിശ്വാസത്തെ അർപ്പിച്ചുകൊണ്ടും, അശേഷം കൂസൽ കൂടാതെ സ്വപുത്രിയുടെ രക്ഷക്കുവേണ്ടി സ്വന്തം പ്രാണനെപ്പോലും പരിത്യജിക്കുവാൻ സന്നദ്ധയായി മുഗൾസൈന്യവ്യൂഹത്തിന്റെ മുമ്പിൽ വിദ്യുല്ലതികപോലെ വന്നു നിന്ന വിധവയായ ആ മഹാറാണിയെ കണ്ടപ്പോൾ മാത്രമേ എനിക്കു പൂർണ്ണമായി ഗ്രഹിക്കുവാൻ സാധിച്ചുള്ളൂ. യശോവന്തസിംഹന്റെ ആ ഹത്യ മുഗൾസാമ്രാജ്യത്തിന്റെ മുടിവിനാശത്തിനുള്ള മൂലമാണെന്നു അന്നുതന്നെ ഞാൻ ഗ്രഹിക്കുകയും ചെയ്തു. പ്രഭോ! അവിടുന്നു വിചാരിച്ചിരുന്നെങ്കിൽ പരാക്രമശാലിയായ ആ വീരൻ അവിടുത്തെ ശത്രുവാ

കാരണ മിത്രമാകുമായിരുന്നു; ഈ രാജപുത്രജാതിയും— മഹാരാജാവായ ശ്യാമസിംഹനെപ്പോലെ ആത്മാഭിമാനം അശേഷം ഇല്ലാത്തവരും സ്വദേശദ്രോഹികളും ഭീരുക്കളുമായ രാജപുത്രരല്ല ദുർഗ്ഗാദാസനെപ്പോലെ മഹാമനസ്സുകളും സൽഗുണധൈര്യങ്ങളും സ്വാമിഭക്തരും യഥാർത്ഥവീരന്മാരായ രാജപുത്രർ—മുഗൾസാമ്രാജ്യത്തെ ഇളക്കിമറിക്കുന്ന ഒരു കൊടുങ്കാറ്റായി കലാശിക്കാതെ അതിന്റെ അടിയുറപ്പിനു ഉതകുന്ന തൂണുകളായിത്തീരുമായിരുന്നു.

ഔരംഗസീബ്:—അതെങ്ങിനെയാണ് ദിലീർഖാൻ?

ദിലീർഖാൻ:— എങ്ങിനെയാണെന്നോ? ഭാരതത്തിന്റെ പൂർവ്വചരിത്രം ഒന്നു പരിശോധിച്ചു നോക്കുക. അപ്പോൾ അറിയാം അതെങ്ങിനെ എന്ന്. മാനസിംഹൻ, ഭഗവാൻദാസൻ, തോഡർമാൾ, വീരബലൻ എന്നിവരില്ലായിരുന്നു എങ്കിൽ ഇന്നു മുഗൾസാമ്രാജ്യത്തിന്റെ പേരുതന്നെ കേൾക്കുമായിരുന്നില്ല; ഔരംഗസീബിനു മുഗൾസിംഹാസനത്തിന്മേൽ ഇരിക്കുവാൻ യോഗവും ഉണ്ടാകുമായിരുന്നില്ല. അക്ബർ ചക്രവർത്തി അന്നു അടിയുറപ്പോടെ കെട്ടിപ്പൊക്കിയ ചുമരിനെ അവിടുന്നു അന്യായമായ ആ ചരണത്താൽ ഇടിച്ചു പൊളിച്ചു കളയുകയാണ് ചെയ്യുന്നത്.

ഔരംഗസീബ്:—നാമോ?

ദിലീർഖാൻ:— അതെ തിരുമേനി! അവിടുന്നുതന്നെ ജെസിയാ നികുതി നടപ്പാക്കിയിരുന്നില്ലെങ്കിൽ ഈ ഭാഗത്തു രാജപുത്രന്മാർ യോജിക്കുകയില്ലായിരുന്നു; ആ ഭാഗത്തു മഹാരാഷ്ട്രന്മാർ പുഴകിന്നു വരികയും ഇല്ലായി

കുന്നു. റാണാ രാജസിംഹൻ അവിടത്തെ നന്മയെ ഉദ്ദേശിച്ചുതന്നെയാണു് ഈ കാൎയ്യം അവിടത്തേക്കു എഴുതി അയച്ചതു്. അവിടുന്നു അദ്ദേഹത്തിന്റെ അഭിപ്രായത്തെ നിസ്സാരമായി തള്ളിക്കളഞ്ഞു തന്നെത്താൻ ഈ അത്യാപത്തു തലയിൽ വഹിച്ചുവെച്ചു. പ്രഭോ! ഒരു കാൎയ്യം അവിടുന്നു നല്ലവണ്ണം ഗ്രഹിക്കണം.— വീൎയ്യവും ധൈൎയ്യവും തികഞ്ഞ ഈ രാജപുത്രജാതിയെ ഭീഷണിപ്രയോഗംകൊണ്ടു ഭരിക്കുവാൻ ഒട്ടും സാദ്ധ്യമല്ല. സ്വതന്ത്രമനസ്സാലെ അവർ കീഴടങ്ങിപ്പാൎത്താലായി. ജാതി ആസകലം വെറുത്തുപോകുന്ന പക്ഷം അവരുടെ കത്തിജ്വലിച്ചുള്ള ഉഷ്ണനിശ്വാസം ഒന്നുമാത്രം മതി മുഗൾ സാമ്രാജ്യത്തെ മുഴുവനും പറപ്പിച്ചു കളയുവാൻ.

ഔരംഗസിബ്:— ദിലിർഖാൻ! നാം ഈ കാൎയ്യം വേണ്ടപോലെ ആലോചിക്കുന്നതാണു്. തലവേദനകൊണ്ടു നമുക്കിപ്പോൾ യാതൊന്നും ആലോചിപ്പാൻ ശക്തിയില്ല.

(ചക്രവൎത്തി പോകുന്നു.)

ദിലിർഖാൻ:— അല്ലയോ ഔരംഗസിബ്! ... ഈശ്വരൻ നിങ്ങൾക്കു നല്ല ബുദ്ധി തോന്നിക്കട്ടെ.

ആജിം:— (ആത്മഗതം) അക്ബർ ഭാരതത്തിന്റെ ഭാവി ചക്രവൎത്തിയോ!— പാടില്ല!— അതു പാടില്ല!

ദിലിർഖാൻ:— (ആത്മഗതം) കുമാരനായ ആജിമിന്റെ മുഖഭാവം എന്താണാവോ ഇത്ര വല്ലാതിരിക്കുന്നതു്? (പ്രകാശം) കുമാരൻ എന്താണു് ആലോചിക്കുന്നതു്?

ആജിം:— അതു നിങ്ങളോടു പറയേണ്ട കാൎയ്യമല്ല.

(പോകുന്നു.)

ദിലീർഖാൻ:—ഹും! നിശ്ചയമായും ഇതിൽ എന്തോ വിശേഷമുണ്ടു്. ദോബാരിയിലെ പരാജയം മാത്രമല്ല ഇതു്. കുമാരന്റെ ഉള്ളിൽ എന്തോ ആഴത്തിൽ കൊണ്ടിട്ടുണ്ടു്.

ശ്യാമസിംഹൻ:—ദിലീർഖാൻ! നിങ്ങളും ഈ യുദ്ധത്തിൽ തോററുപോയവനല്ലോ!

ദിലീർഖാൻ:—(ശ്യാമസിംഹന്റെ നേരെ തിരിഞ്ഞിട്ടു) അതേ മഹാരാജാവേ! ഞാൻ തോററുപോയി. അങ്ങേക്കു അതു വലിയ ആക്ഷേപമായിപ്പോയി, അല്ലേ? മുഖസ്തുതിയുടെയും സേവയുടെയും സഹായം കൂടാതെതന്നെ സ്വന്തം ശരീരബലത്താൽ രാജപുത്രന്മാർ വിജയികളായിത്തീർന്നു അങ്ങേക്കു രസിച്ചില്ല, അല്ലേ?

ശ്യാമസിംഹൻ:—അങ്ങിനെയല്ല; ഞാൻ പറഞ്ഞതു്--

ദിലീർഖാൻ:—പറഞ്ഞിട്ടു ആവശ്യമില്ല. ദൈവമേ! അവിടത്തെ സൃഷ്ടി അത്ഭുതകരംതന്നെ. ദുർഗ്ഗാദാസനെ സൃഷ്ടിച്ച ജാതിയിൽത്തന്നെ ശ്യാമസിംഹനെയും അവിടുന്നു സൃഷ്ടിക്കുന്നു! രണ്ടുപേരും ഒരുജാതി!—പോകട്ടെ. അല്ലയോ മഹാരാജാവേ! അങ്ങയുടെ പേർ ശ്യാമസിംഹനെന്നുള്ളതു മാറി "ഷംസുദ്ദൌള" എന്നാക്കിയെങ്കിൽ ഒരു അന്വർത്ഥമായേനേ.

(അണിയറയിൽ കോലാഹലം കേൾക്കപ്പെടുന്നു)

ശ്യാമസിംഹൻ:—എന്തു ശബ്ദമാണു് ആ കേൾക്കുന്നതു്? ജയകോലാഹലമോ! ദുർഗ്ഗാദാസൻ ഇവിടെയും എത്തി നമ്മെ ആക്രമിക്കുകയോ മറേറാ ആണോ!

ദിലീർഖാൻ:—മഹാരാജാവേ! ഓടിക്കൊള്ളൂ. പൈതൃകമായ പ്രാണനെ രക്ഷിക്കുക.

ശ്യാമസിംഹൻ:-- കാണേണ്ട ആവശ്യമില്ല. "അല്ലാ! അല്ലാഹോ!" എന്നാണ് അവർ ആർത്തുവിളിക്കുന്നതു. അവർ ഞങ്ങളുടെ സൈന്യങ്ങളാണ്.

ദിലിർഖാൻ:-- അതെ അതെ. നിങ്ങളുടെ സൈന്യങ്ങളും തന്നെ! ഞങ്ങളുടെ സൈന്യങ്ങളായിരുന്നെങ്കിൽ "ഹര ഹര മഹാദേവ!" എന്നു ഘോഷിക്കയായിരുന്നു! അങ്ങിനെ അല്ലേ? കൊള്ളാം.—മഹാരാജാവേ! ഈ മുഖസ്തുതിവിദ്യ അങ്ങയെ പഠിപ്പിച്ചതു് ആരാണ്?

ശ്യാമസിംഹൻ:—എന്താണ് ഇങ്ങിനെ ചോദിക്കുന്നതു്?

ദിലിർഖാൻ:-- ഗുരുനാഥൻ ആരായാലും അതിസമർത്ഥൻ തന്നെയാണ്. എന്തു കർത്തവ്യബോധമാണ് നല്കിയിരിക്കുന്നതു്! ആശ്ചര്യം!

(കുമാരനായ അക്ബർ പ്രവേശിക്കുന്നു.)

ശ്യാമസിംഹൻ:—അല്ലാ, കുമാരനായ അക്ബറല്ലേ ഈ വന്നിരിക്കുന്നതു്.

ദിലിർഖാൻ:—(തിരിഞ്ഞുനോക്കീട്ട്) ആഹാ! ശരിതന്നെ. ഇതു രാജകുമാരൻ തന്നെയാണല്ലോ. കുമാര! വന്ദനം! കുമാരൻ ശത്രുക്കളുടെ കയ്യിൽ അകപ്പെട്ടു എന്നാണല്ലോ കേട്ടതു്. ആ വർത്തമാനം അപ്പോഴും അവാസ്തവമായിരുന്നുവോ?

ശ്യാമസിംഹൻ:—എനിക്കറിയാമല്ലോ. അതു വെറും അവാസ്തവമായിരുന്നു.

ദിലിർഖാൻ:—എന്നാൽ പിന്നെ സംശയിക്കാനേയില്ല മഹാരാജാവു് അവാസ്തവമെന്നു പറഞ്ഞാൽ പിന്നെ അതുണ്ടോ മറു തരത്തിലാവാൻ പോകുന്നു! അങ്ങിനെയല്ലേ മഹാരാജാവേ?

ശ്യാമസിംഹൻ:—കുമാരൻ വിജയിയായും ശത്രുക്കളെ ജയിച്ചു് മടങ്ങിവന്നിരിക്കയാണു്.

ദിലീർഖാൻ:—അതെ; ഞാനും അതുതന്നെ ആലോചിക്കയായിരുന്നു. കുമാരൻ റാണാവിനെ ബന്ധനസ്ഥനാക്കിക്കൊണ്ടു വന്നിരിക്കയാണു്; അല്ലേ? അല്ലെങ്കിൽ ഇത്രയൊക്കെ ആർത്തുവിളിക്കേണ്ട ആവശ്യമില്ലല്ലോ.

അക്ബർ:—അല്ല, ദിലീർഖാൻ! ഞാനാണു് റാണാവിന്റെ കയ്യിൽ കുടുങ്ങിയതു്.

ശ്യാമസിംഹൻ:—എന്നിട്ടു് സ്വന്തം കൌശലംകൊണ്ടു തടവു് ചാടിപ്പോന്നിരിക്കയാണു് അല്ലേ? ശേഷ്! നന്നായി!

അക്ബർ:—അല്ല, മഹാരാജാവേ! റാണാവിന്റെ ഔദാര്യംകൊണ്ടാണു് ഞാൻ മുക്തനായതു്. ദിലീർഖാൻ! രാജപുത്രജാതിക്കു യുദ്ധം ചെയ്യാൻ അറിയാം.

ദിലീർഖാൻ:—അങ്ഹാ! അതുല്ല്യോ? കുമാര! വാസ്തവം തന്നെയോ അതു്?

അക്ബർ:—യുദ്ധംചെയ്യാൻ മാത്രമല്ല, ക്ഷമിക്കുവാനും അവക്കറിയാം.

ദിലീർഖാൻ:—ആശ്ചര്യം! കുമാരൻ കണ്ടുപിടിച്ചതു് ഒരപൂർവ്വസംഗതിതന്നെ!

ശ്യാമസിംഹൻ:—എങ്ങിനെയാണു് ബന്ധനത്തിൽനിന്നു വിട്ടുപോന്നതു്?

അക്ബർ:—ദിലീർഖാൻ! കേൾക്കു—

ദിലീർഖാൻ:—മഹാരാജാവിനോടു പറയുക. അദ്ദേഹമാണു് അതു കേൾക്കുവാൻ അത്യന്തം അക്ഷമനായിരിക്കുന്നതു്.

അക്ബർ — എന്നാൽ കേൾക്കണം മഹാരാജാവേ! ഞാൻ സൈന്യസമേതം ആരാവലപൎവ്വതങ്ങളുടെ ഇടുക്കിൽ കുടുങ്ങി പട്ടിണികിടന്നു മരിക്കാറായി. അപ്പോൾ റാണാ അദ്ദേഹത്തിന്റെ പുത്രനായ ജയസിംഹനെ എന്റെ അടുക്കലേക്കു അയച്ചു. ജയസിംഹൻ വന്നതു എന്നെ പിടിച്ചു കൊന്നുകളയുവാനോ ബന്ധനത്തിലാക്കുവാനോ അല്ലായിരുന്നു; എനിക്കു ആഹാരം നല്കുവാനും എന്നെ വിട്ടയക്കുവാനും ആയിട്ടായിരുന്നു. — ഇനി എന്താണു കേൾക്കേണ്ടതു?

ദിലിർഖാൻ: — റാണാവിനു ഒരു കാൎയ്യംകൂടി ചെയ്യാമായിരുന്നു. തന്റെ ഒരു മകളെ കൂടി കുമാരനു വിവാഹം ചെയ്തുകൊടുക്കുവാൻ വിരോധമുണ്ടായിരുന്നില്ല. അതുകൂടി ചെയ്യാത്തതു എന്തുകൊണ്ടോ! — ഇനി എതായാലും കുമാരൻ അകത്തേക്കു പോകണം. പോയതും മടങ്ങി എത്തിയല്ലോ. അതുതന്നെ വലിയകാൎയ്യം — ഭദ്രം, മഹാരാജാവേ! — അല്ലെങ്കിൽ വേണ്ടതു അങ്ങേക്കു ഇന്നിവിടെ കാണാനുണ്ടായിരിക്കാം.

(എല്ലാവരും ഭിന്നമാൎഗ്ഗങ്ങളിൽകൂടെ പോകുന്നു.)

## രംഗം ൩.

സ്ഥലം — രാജപുത്രന്മാരുടെ ശിബിരം.

സമയം — അപരാഹ്നം.

(റാണാ രാജസിംഹനും മഹാമായയും ഇരിക്കുന്നു. പുരോഭാഗത്തായി മുഗളരുടെ കൊടിയും കയ്യിൽ പിടിച്ചുകൊണ്ടു ദുൎഗ്ഗാദാസനും മററു രാജപുത്രസാമന്തന്മാരും നില്ക്കുന്നു.)

രാജസിംഹൻ:— ദുർഗ്ഗാദാസ്! മുഗളരെ മേവാറിൽനിന്നും ഓട്ടിപ്പായിച്ചുകളഞ്ഞതിൽ നിങ്ങളെ ഞാൻ അത്യന്തം അഭിനന്ദിക്കുന്നു.

മഹാമായ:— ദുർഗ്ഗാദാസ്! നിങ്ങൾ ബീഗമിനെ ബന്ധനത്തിലാക്കിക്കൊണ്ടുവന്നതിൽ നിങ്ങളെ ഞാൻ അത്യന്തം അഭിനന്ദിക്കുന്നു. ഇന്നു ഞാൻ അവളോടു പകരം വീട്ടുന്നതാണ്.

രാജസിംഹൻ:— എന്തു്? ദുർഗ്ഗാദാസ്! നിങ്ങൾ ചക്രവർത്തിയുടെ ബീഗമിനെ ബന്ധനത്തിലാക്കുകകൂടി ചെയ്തുവോ? ഏതു ബീഗമിനെയാണ്?

ദുർഗ്ഗാദാസൻ:— കാശ്മീരിലെ ബീഗമായ ഗുൽനാരയെ.

രാജസിംഹൻ:— അവരെ നിങ്ങൾ ബന്ധനസ്ഥയാക്കിയോ? എന്നിട്ട് ഉടനെതന്നെ വിട്ടയക്കയും ചെയ്തില്ല?

ദുർഗ്ഗാദാസൻ:— റാണാ! ഞാൻ വെറും ഒരു സേനാനായകനാണ്. യുദ്ധത്തിൽ ശത്രുക്കളെ ബന്ധനസ്ഥരാക്കാനുള്ള അധികാരം മാത്രമേ എനിക്കുള്ളു. അവരെ വിട്ടയയ്ക്കുവാനുള്ള അധികാരം രാജാവിന്റേതാണ്.

രാജസിംഹൻ:— പോവൂ, ദുർഗ്ഗാദാസ്! ഈ ക്ഷണത്തിൽ തന്നെ ബീഗമിനെ മോചിപ്പിച്ചു വേണ്ട ബഹുമാനത്തോടുകൂടി അവരെ ചക്രവർത്തിയുടെ അടുക്കലേക്കു തന്നെ പറഞ്ഞയയ്ക്കുക.

മഹാമായ:— റാണാ! അവരെ എന്തിനു വിട്ടയയ്ക്കുന്നു?

രാജസിംഹൻ:— സ്ത്രീകളോടു ഞങ്ങൾക്കു യാതൊരു വിരോധവുമില്ല.

മഹാമായ:— സ്ത്രീകളോടു വിരോധമില്ലെന്നോ? എന്നാൽ

പിന്നെ ഞാൻ അങ്ങയെ വന്നു അഭയം പ്രാപിക്കുവാൻ ഇടയായതു എന്തുകൊണ്ടാണ മഹാരാണാ? എന്നെ ബന്ധനസ്ഥയാക്കുവാനായിട്ടല്ലെ ഈ മഹായുദ്ധം ആരംഭിക്കപ്പെട്ടതു്? ഞാനാണ് ഈ യുദ്ധത്തിൽ ബീഗമിന്റെ കയ്യിൽ അകപ്പെട്ടതെങ്കിൽ ബീഗം എന്നെ എന്തുചെയ്യുമായിരുന്നു എന്നു് അവിടന്നു് ആലോചിക്കുന്നുണ്ടോ?

രാജസിംഹൻ:— മുഗളരുടെ നീതിയെ അനുകരിക്കുകയല്ല രാജപുത്രരുടെ ധർമ്മം.

മഹാമായ:— ഇല്ല, മഹാരാണാ! ഞാൻ ബീഗമിനെ വിട്ടയയ്ക്കുകയില്ല. അവളോടു പ്രതികാരം ചെയ്യാതെ ഞാൻ അടങ്ങുകയില്ല.

രാജസിംഹൻ:— പ്രതികാരമോ? മഹാമായേ! അവർ എന്തു ദ്രോഹമാണ ചെയ്തിട്ടുള്ളതു്?

മഹാമായ:— എന്തു ദ്രോഹമാണ ചെയ്തിട്ടുള്ളതെന്നോ? ഇനി എന്തു ദ്രോഹമാണ് അവർ ചെയ്‌വാൻ ബാക്കിയുള്ളതെന്നു ചോദിക്കുക. ഈ ബീഗമാണ് എന്റെ പ്രാണനാഥനേയും പ്രിയപുത്രനേയും കൊല്ലിച്ചതു്. ഈ ബീഗം തന്നെയാണ് എന്നെ വന്യമൃഗത്തെപ്പോലെ ദിക്കുകൾതോറും ആട്ടിപ്പായിച്ചുകൊണ്ടു പിടിക്കുവാനായി പുറകെ പാഞ്ഞുനടക്കുന്നതു്. അതിനെല്ലാം പകരം ചോദിക്കാതെ ഞാൻ അടങ്ങുകയോ? രാണാ! എന്റെ കയ്യിൽ ഒതുങ്ങിക്കിട്ടിയ ഈ അവസരത്തിൽ അവളെ ഞാൻ വിട്ടയയ്ക്കുകയില്ല. നിശ്ചയമായും ഞാൻ പക വീട്ടും.

രാജസിംഹൻ:— ഏതിനെയാണ് പകവീട്ടുവാൻ പോകുന്നതു്?

മഹാമായ:— അക്കാൎയ്യം ഞാൻ ഇനിയും തീരുമാനിച്ചിട്ടില്ല. ഞാനതു വഴിയെ ആലോചിച്ചു തീരുമാനിക്കും. അവളെ കഷണംകഷണമാക്കി തിളപ്പിച്ചിട്ടു പൊരിച്ചാലും പോരാ; അവളുടെ ദേഹത്തിലാസകലം സൂചികൾ കുത്തിത്തറച്ചാലും പോരാ. എന്താണ് വേണ്ടതെന്നു ഞാൻ വഴിയെ ആലോചിച്ചു തീരുമാനിക്കും. ആയതു അനേകവിധത്തിൽ അസഹ്യമായ വേദന ഉണ്ടാകത്തക്ക ഒരു ഉപായം ചിന്തിച്ചു ഞാൻ കണ്ടുപിടിക്കും. സ്ത്രീകൾക്കു ഉചിതമായ ശിക്ഷ ഇന്നതെന്നു കണ്ടുപിടിക്കുവാൻ സ്ത്രീകൾക്കേ കഴിയൂ.

രാജസിംഹൻ:— മഹാമായേ! പാപത്തിനു ശിക്ഷ നല്കുവാൻ നിങ്ങൾക്കോ എനിക്കോ അധികാരമില്ല. ഈശ്വരനാ അതിനധികാരം, അദ്ദേഹം അതു നല്കിക്കൊള്ളും.

മഹാമായ:— (എഴുന്നേറ്റിട്ടു) അദ്ദേഹമോ? എവിടെയാണദ്ദേഹം? അദ്ദേഹം എവിടെ ഇരിക്കുന്നു? എന്തു ചെയ്യുന്നു? മഹാരാജാവേ! അദ്ദേഹം കണ്ണടച്ചു കയ്യുംകെട്ടി ഇരിക്കുകയാണ്. — ആകാശത്തിൽനിന്നും ഇടിത്തീ വന്നു വീഴുന്നു. പാപിയുടെ തലയിൽ മാത്രമല്ല, പുണ്യവാന്മാരുടെ ശിരസ്സിലും വീഴാറുണ്ട്. ഭൂകമ്പത്താൽ പാപികളുടെ ഗൃഹം മാത്രമല്ല ഭഗ്നമായിപ്പോകുന്നതു്; നിരപരാധികളായ അനേകം പാവങ്ങളുടെ പാൎപ്പിടങ്ങളാണ് എല്ലാറ്റിലും എളുപ്പത്തിൽ

ഇടിഞ്ഞുപൊളിഞ്ഞു വീഴുന്നതു്. ഊഷരമേറിയ വെള്ളപ്പൊക്കത്തിൽ ഉയരംകുറഞ്ഞ പുല്ലും പടപ്പുമാണു് ആണ്ടിരപ്പാകുന്നതു്; വലിയ വലിയ വൃക്ഷങ്ങളാകട്ടെ പഴയപടി തല ഉയൎത്തിപ്പിടിച്ചു നില്ക്കുകതന്നെ ചെയ്യും. ധൎമ്മാധൎമ്മങ്ങളെ ആലോചിച്ചുകൊണ്ടല്ല ഈശ്വരൻ പ്രവൎത്തിക്കുന്നതു്. ദുൎബ്ബലനും ജീൎണ്ണനും വൃദ്ധനുമായവനെ കണ്ടെത്തിയാൽ ആദ്യമായി അവൻ്റെ കഴുത്തിലാണു അദ്ദേഹം പിടികൂടുന്നതു്.

രാജസിംഹൻ:—മഹാമായേ! മനസ്സിലെ ക്ഷോഭത്തിനു വശംവദയായി ഈശ്വരൻ്റെമേലും ന്യായാന്യായവിചാരത്തിനു മുതിരുന്നതു സാഹസമാണു്. അദ്ദേഹത്തിൻ്റെ നിയമത്തിൽ നിശ്ചയമായും അധൎമ്മത്തിനു് ഒടുവിൽ അധഃപതനം സംഭവിക്കുകതന്നെ ചെയ്യും.

മഹാമായ:—അതെപ്പോഴാണു്, റാണാ? ഇന്നേവരെ അങ്ങിനെ സംഭവിച്ചിട്ടുള്ളതായി എനിക്കു കാണ്മാൻ കഴിഞ്ഞിട്ടില്ല. നേരെമറിച്ചു്, അതിനു വിപരീതമായിട്ടു ഞാനിതുവരെ കണ്ടുവന്നിട്ടുള്ളൂ... ശുദ്ധത കൌശലത്തിൻ്റെ കാല്ക്കൽ കിടന്നു ഭിക്ഷ യാചിക്കുന്നു; കൌശലത്തിനോ തിരിഞ്ഞുനോക്കുവാൻകൂടി ഭാവവുമില്ല. സത്യം അനേകകാലമായി അസത്യത്തിൻ്റെ അടിമവേല ചെയ്യുന്നു; അതിനു തല പൊക്കുവാൻ സാധിക്കുന്നതേയില്ല. നീതിയുടെ മൈതാനത്തിൽ അനീതിയുടെ വിജയപതാക പാറുന്നതായിട്ടാണു് ഞാൻ വളരെനാളായി കണ്ടുവരുന്നതു്; ധൎമ്മത്തിൻ്റെ ഇടിഞ്ഞുപൊളിഞ്ഞ ക്ഷേത്രത്തിനുള്ളിൽ അധൎമ്മത്തിൻ്റെ ജയ-

ഭേരി മുഴങ്ങുന്ന ശബ്ദമാണ് ഞാൻ അനേകകാലമായി കേട്ടുകൊണ്ടിരിക്കുന്നതു്; പുണ്യത്തിന്റെ പച്ചനിറഞ്ഞ പവിത്രഭൂമിയിൽ കൂടെ പാപത്തിന്റെ രക്തപങ്കിലങ്ങളായ ഭയങ്കരനദികൾ കരകവിഞ്ഞു തിരതല്ലി പ്രവഹിക്കുന്നു; പച്ചനിറത്തിന്റെ പാടുപോലും കാണാനില്ല. കൈക്കൂലിയും അക്രമവും അസത്യവുംകൊണ്ടു ലോകമെങ്ങും നിറഞ്ഞു—എന്നിട്ടും പറയുന്നു, അവസാനം ധർമ്മത്തിനു ജയം ലഭിക്കുമെന്ന്!—അതെപ്പോൾ?—എന്ന്?—ഏതു കാലത്തു്?

രാജസിംഹൻ:—മഹാമായേ! അടങ്ങൂ. നിങ്ങൾ വല്ലാതെ ക്ഷോഭിച്ചിരിക്കുന്നു. ധൈര്യം അവലംബിക്കൂ.

മഹാമായ:—ധൈര്യമോ രാണാ? അവിടുന്നു ഒരു സ്ത്രീയായിരുന്നെങ്കിൽ—അവിടത്തെ ദൂരദേശഗതനായ ഭർത്താവു വിശ്വാസവഞ്ചകന്മാരുടെ കയ്യാൽ വിഷപ്രയോഗംകൊണ്ടു വധിക്കപ്പെട്ടിരുന്നു എങ്കിൽ—ശൂരഹൃദയനും വീരനുമായ അവിടത്തെ പ്രിയപുത്രൻ ഘാതക ഉപായത്താൽ നിർദ്ദയമായി കൊല്ലപ്പെട്ടിരുന്നു എങ്കിൽ—നിരപരാധിയും നിസ്സഹായനുമായ ഒരു പിഞ്ചുപൈതലിനെയുംകൊണ്ടു് അവിടുന്നു, എന്നെപ്പോലെ, ആട്ടിയോടിക്കപ്പെട്ടു് നാട്ടുതോറും നടന്നും, വീട്ടുതോറും ഇരന്നും അലഞ്ഞു തിരിയേണ്ട അവസ്ഥയിൽ ആക്കപ്പെട്ടിരുന്നു എങ്കിൽ—അവിടത്തേക്കു് എന്റെ ഈ ഉരുകുന്ന ഹൃദയത്തിലെ അസഹ്യമായ ആധിയെ ഊഹിക്കുവാൻ കഴിയുമായിരുന്നു. ഞാൻ ധൈര്യം അവലംബിക്കണം, അല്ലേ?—ഇല്ല രാണാ! ഞാൻ ആ ദുഷ്ടനെ വിടുകയില്ല.

രാജസിംഹൻ:—ദുൎഗ്ഗാദാസ്! ഞാൻ ജീവിച്ചിരിക്കുമ്പോഴും ഒരബലയുടെ നേരെ അക്രമം കാണിക്കുവാൻ ഞാൻ അനുവദിക്കുന്നതല്ല. നിങ്ങൾ പോയി അവരെ ബഹുമാനിച്ചു ചക്രവൎത്തിയുടെ അടുക്കലേക്കു തന്നെ പറഞ്ഞയക്കുക.

മഹാമായ:—ദുൎഗ്ഗാദാസ്! നിങ്ങൾ റാണാവിന്റെ ഭൃത്യനല്ല, എന്റെ ഉദ്യോഗസ്ഥനാണു്. അതോൎമ്മവേണം.

ദുൎഗ്ഗാദാസൻ:—മഹാറാണി! ക്ഷമിപ്പാറാകണം. ഈ യുദ്ധത്തിൽ ഞങ്ങളെല്ലാവരും റാണാവിന്റെ ഭൃത്യരാണു്. ബീഗം ഇന്നു മേവാറിലെ റാണാവിന്റെ തടവുകാരിയാണു്; മാൎവാറിലെ മഹാറാണിയുടെ തടവുകാരിയല്ല. മഹാറാണി! ഒന്നുതാൻ മറന്നുപോകാതെ സൂക്ഷിക്കണം. അവിടത്തെ രക്ഷയ്ക്കായിട്ടാണു റാണാ ഈ യുദ്ധത്തിൽ അസ്ത്രധാരണം ചെയ്തിട്ടുള്ളതു്. അദ്ദേഹത്തെ ഒരുതരത്തിലും മുഷിപ്പിക്കരുതു്. അദ്ദേഹത്തിന്റെ ആജ്ഞയെ അവിടന്നു് അനുസരിക്കുകയാണു വേണ്ടതു്.

മഹാറാണി:—(സ്വല്പനേരം മിണ്ടാതെ ചിന്തിച്ചശേഷം) ദുൎഗ്ഗാദാസ്! നിങ്ങൾ പറയുന്നതു ശരിയാണു്. (റാണാവിന്റെ മുമ്പിൽ മുട്ടുകുത്തിയിരുന്നിട്ടു) റാണാ! ക്ഷമിപ്പാറാകണം! ഞാൻ മനോവേദനകൊണ്ടു മതിമറന്നു മൎയ്യാദകെട്ടു പ്രവൎത്തിച്ചുപോയി. എനിക്കു മാപ്പുതരണം. പക്ഷെ ഞാൻ അനുഭവിക്കുന്ന ഈ തീവ്രവേദന—തീരാത്ത ആധി—അതികഠിനമായ അന്തൎദ്ദാഹം അവിടത്തേക്കു് അറിവാൻ കഴിഞ്ഞിരുന്നെങ്കിൽ—അ

യ്യോ! എനിക്കു ചിത്തഭ്രമം പിടിപെട്ടുപോയി. മാപ്പു തരുമാറാവണം.

രാജസിംഹൻ:—മഹാമായേ! ഞാൻ ക്ഷമിച്ചിരിക്കുന്നു. നിങ്ങൾ എന്നോടു ആവശ്യപ്പെട്ട ഈ ക്ഷമ നിങ്ങൾ ബീഗമിന്റെ നേരെ കാണിക്കണം. അവരെ ഞാൻ നിങ്ങളുടെ അടുക്കൽ വിചാരണയ്ക്കായി വിട്ടുതന്നുകൊള്ളാം. അവൾക്കു മാപ്പു കൊടുത്തു നിങ്ങളുടെ മഹാമനസ്കതയെ പ്രദർശിപ്പിക്കുക. സ്നേഹം, ദയ, ഭക്തി, ക്ഷമ എന്നീ ഗുണങ്ങളാണ് ഒരു സ്ത്രീയെ പൂജ്യയാക്കിത്തീർക്കുന്നതു. അവളുടെ ശക്തിയും അവയിൽതന്നെയാണ് അന്തർഭവിച്ചിരിക്കുന്നതു്.—അതല്ല, ശിക്ഷിക്കണമെന്നുണ്ടെങ്കിൽതന്നെ, അക്രമം പ്രവർത്തിച്ചവളെ അടുത്തു വിളിച്ചു മന്ദസ്മിതം തൂകുന്ന മുഖത്തോടുകൂടി അവൾക്കു മാപ്പു കൊടുക്കുന്നതു് ഒരു നിസ്സാര ശിക്ഷയാണെന്നാണോ നിങ്ങൾ വിചാരിക്കുന്നതു?

മഹാമായ:—ശരി; നല്ല ഉപായം തന്നെ. ഞാൻ അപ്രകാരംതന്നെ പ്രവർത്തിച്ചുകൊള്ളാം. ധ്രുവദാസ! ബീഗമിനെ കൂട്ടിക്കൊണ്ടു വരിക.

(ധ്രുവദാസ് പോകുന്നു)

രാജസിംഹൻ:—മഹാമായേ! നിങ്ങളുടെ അനുകമ്പയെ വിശ്വസിച്ചുകൊണ്ടു ബീഗമിനെ ഞാൻ നിങ്ങളെ ഏല്പിച്ചുപോകുന്നു.

(പോകുന്നു)

മഹാമായ:—അങ്ങിനെ തന്നെ. ഈ ന്യായാസനത്തിന്മേൽ ഇരുന്നുകൊണ്ടു ഞാൻ അവളെ വിസ്മരിക്കും.——അതുതന്നെ ധാരാളമായി. ഭാരതത്തിന്റെ ചക്രവർത്തി

നി-- അനംഗസിംഹന്റെ പ്രതിബിംബം-- എന്റെ ഭർത്താവിനെയും പുത്രനെയും കൊന്ന പരമശത്രു-- ഇന്നു എന്റെ മുമ്പിൽ കാറവാളിയായി വന്നുനില്ക്കുന്നു; ഞാൻ സിംഹാസനത്തിന്മേൽ ഇരുന്നു അവളുടെ മുഖത്തേക്കു അനുകമ്പാദൃഷ്ടിയോടെ നോക്കിക്കൊണ്ടു അവൾക്കു പ്രാണഭിക്ഷ നല്കും-- അതൊരു നിസ്സാരകാര്യമോ?-- ഇതാ വരുന്നു. ഇപ്പോഴും മുഖത്തുനിന്നു പണ്ടത്തെ ആ അഹങ്കാരം മാഞ്ഞുപോയിട്ടില്ല; ദൃഷ്ടികളിൽനിന്നു ആ ധാർഷ്ട്യം വിട്ടൊഴിഞ്ഞിട്ടില്ല; നടപ്പിലുള്ള ദർപ്പവും അല്പംപോലും കുറഞ്ഞിട്ടില്ല. ജഗദീശ! പാപത്തെ ഇത്രമേൽ ഉജ്ജ്വലമായിട്ടോ അവിടുന്നു വാർത്തുവിട്ടിരിക്കുന്നത്?

(ചക്രവർത്തിനിയായ ഇൽനാരയോടുകൂടി ഉഗ്രദാസൻ വീണ്ടും പ്രവേശിക്കുന്നു.)

മഹാമായ:— ബഹുമാനപ്പെട്ട ഭഗിനി! വന്ദനം!

ഇൽനാര:-- ആര്? യശോവന്തസിംഹന്റെ റാണിയോ ഇത്?

മഹാമായ:-- അതെ. കണ്ടിട്ട് അറിഞ്ഞില്ല, അല്ലേ? ആരെ പിടിക്കുവാൻ വേണ്ടിയാണോ ഇത്രവലിയ സന്നാഹങ്ങളോടുകൂടി ഈ ഭയങ്കരയുദ്ധമെല്ലാം നടന്നത്, ആ യശോവന്തസിംഹന്റെ റാണിതന്നെയാണ് ഞാൻ. ഭവതി എന്റെ ഭർത്താവിനെയും പുത്രനെയും ഭക്ഷിച്ചു; അതുകൊണ്ടും ആ പെരുംവയറു നിറഞ്ഞില്ല. ഇപ്പോൾ എന്നെയും എന്റെ ഇളയ കുഞ്ഞിനെയുംകൂടി തിന്നുവാനാണ് വിചാരിക്കുന്നത്. ഇത്ര വേഗത്തിൽ ഇ

തെല്ലാം മറന്നുപോയോ? ഇങ്ങിനെത്തന്നെ മാറി വന്നു പോയാൽ എങ്ങിനെയാണ് കാര്യം നടപ്പുണ്ടാവുക?

ഗുൽനാര:—(ഭൃഗുദാസനോട്) നിങ്ങളാണോ ഭൃഗുദാസൻ?

ഭൃഗുദാസൻ:— അതെ, ബീഗം!

ഗുൽനാര:— എന്നെ ഇവിടെ കൊണ്ടുവന്നിരിക്കുന്നതു് എന്തിനാണ്?

മഹാമായ:— ഭവതിയെ ശിക്ഷിക്കുവാൻ

ഗുൽനാര:— എന്നെ ശിക്ഷിക്കുവാനോ? ആരാണ് എന്നെ ശിക്ഷിക്കുവാൻ പോകുന്നതു്?

മഹാമായ:— ഞാൻ തന്നെ. അതു കുറെ കടന്നുപോയി എന്നു തോന്നുന്നുണ്ട്, ഇല്ലേ? പക്ഷെ എന്താണ് ചെയ്യൂ? ചക്രം തിരിഞ്ഞുപോയി, ബീഗം! ഭൃഗുദാസന്റെ നേരെ ഇത്രയധികം സൂക്ഷിച്ചുനോക്കുന്നതെന്താണ്? ഭവതിയെ ബന്ധനത്തിലാക്കത്തക്കവിധത്തിൽ ഈ "കാഫർകൾ"ക്കു ഇത്ര വലിയ ഊക്കോ എന്നായിരിക്കാം വിചാരിക്കുന്നതു്; അങ്ങിനെതന്നെയല്ലേ?—അതിരിക്കട്ടെ എന്തു ശിക്ഷയാണ് ഭവതി ഇഷ്ടപ്പെടുന്നതെന്നു പറയുക.

ഗുൽനാര:— ഞാൻ നിങ്ങളുടെ ബന്ധനത്തിൽ ഇരിക്കുന്നവളാണ്. ഇഷ്ടംപോലെ പ്രവർത്തിക്കാം.

മഹാമായ:— ഇഷ്ടംപോലെ പ്രവർത്തിക്കാമെന്നോ? അതു കുറെ കടന്നുപോകും. എനിക്കു ഇഷ്ടമുള്ള ശിക്ഷ ഭവതിക്കു സഹിക്കുവാൻ സാധിക്കയില്ല. അതു വളരെ ഭയങ്കരമായ ഒരു ശിക്ഷയാണ്. അതിനോടു താരതമ്യപ്പെടുത്തിനോക്കുന്നപക്ഷം നരകത്തിലെ പരമയാതന

യും വസന്തവായുവിനെപ്പോലെ ശീതളവുമായിരിക്കും. അനേകം തേളുകൾ ഒന്നിച്ചുചേൎന്ന് ഒരേസമയത്തു കടിച്ചാലുണ്ടാകുന്ന കഠിനവേദനയും, അതിനോടു ഇലനംചെയ്യുന്നൊരുപക്ഷം, മലഞ്ചോലകളിലെ കുളിർനീരൊഴുക്കുപോലെ മേനി കുളുപ്പിക്കുന്നതായിരിക്കും. എന്റെ ഇഷ്ടംപോലെ പ്രവൎത്തിക്കാമെന്നോ? ബീഗം എന്റെ ഇഷ്ടം എന്താണെന്നു ഭവതി അറിയുന്നുണ്ടോ?——അതിരിക്കട്ടെ. അല്ലയോ ബഹുമാനപ്പെട്ട ഭാരതചക്രവൎത്തിനി! ഞാനാണ് ഭവതിയുടെ കയ്യിൽ അകപ്പെട്ടിരുന്നതെങ്കിൽ ഭവതി എന്നെ എന്തു ചെയ്യുമായിരുന്നു?

ഗുൽനാര:— ഞാൻ മറെറാന്നും ചെയ്യുമായിരുന്നില്ല. നിങ്ങളെ എന്റെ കാൽകഴുകിയ വെള്ളം കുടിപ്പിച്ചതിനുശേഷം കൊന്നുകളയുമായിരുന്നു.

മഹാമായ:—ഇപ്പോഴും അടങ്ങിയിട്ടില്ല ഹുങ്ക്! വിഷപ്പല്ലു പറിച്ചുകളഞ്ഞു; എന്നിട്ടും ചീററലിനു കുറവൊന്നുമില്ല. അല്ലയോ ബീഗം! നിങ്ങൾക്കു വലിയ അനുരാഗമാണ തോരിട്ടതു്. എന്നെ ഇന്നു് ഈ വിധത്തിൽ നിങ്ങളുടെ മുമ്പിൽ നില്ക്കുന്നതായി കാണുമാറാണ നിങ്ങൾ മോഹിച്ചതു്. പക്ഷെ എന്തുചെയ്യാം. നിങ്ങൾക്കുതന്നെയാണ് ഇന്നു് എന്റെ മുമ്പിൽ ഇപ്രകാരം നില്ക്കേണ്ടതായി വന്നുകൂടിയതു്. ഗുൽനാരേ! ഭാരതചക്രവൎത്തിയുടെ ബഹുമാനപ്പെട്ട ബീഗം! കേൾക്കുക. നിങ്ങൾ ഇന്നു് എന്റെ പിടിയിൽ അകപ്പെട്ടിരിക്കയാണു്. വേണമെങ്കിൽ നിങ്ങളെ എന്റെ കാൽകഴുകിയ വെള്ളം കുടിപ്പിക്കുവാനോ വധിക്കുവാൻ തന്നെ

യോ എനിക്കും ഇന്നു കഴിയും. പക്ഷെ ഞാൻ അതൊന്നും ചെയ്യാൻ കരുതുന്നില്ല. നിങ്ങളെ ഞാൻ ഇതാ ബന്ധനത്തിൽനിന്നു മോചിപ്പിച്ചിരിക്കുന്നു. ഉഗ്രാദാസ്! ഇവരെ ഇവരുടെ ഭർത്താവിന്റെ സമീപത്തിൽ കൊണ്ടുപോയി വിട്ടേച്ചുവരിക. (ഗുൽനാരയോടു) പോകാം, എന്താണു നോക്കിനില്ക്കുന്നതു്. അത്ഭുതം തോന്നുന്നുണ്ടോ? ഇതാണു രാജപുത്രരുടെ പ്രതികാരം.

കട്ടൻ വീഴുന്നു.

---

## മൂന്നാം അങ്കം.

### രംഗം ൧.

സ്ഥലം.-- ഡൽഹി കൊട്ടാരത്തിലെ മുൻവശത്തുള്ള ഒരു മുറിയുടെ വരാന്ത.

സ്ഥലം.-- പ്രഭാതം.

(തഹബർഖാനും അക്ബറും സംസാരിച്ചുകൊണ്ടു നില്ക്കുന്നു.)

തഹബെർഖാൻ:-- അത്ഭുതം! അപ്പോഴും രാജപുത്രൻ നിങ്ങളെ എലികളെ കെണിവെച്ചു പിടിക്കുന്നതുപോലെയാണു് അകപ്പെടുത്തിക്കളഞ്ഞതു്, അല്ലേ?

അക്ബർ:-- അതെ. അതുപോലെ തന്നെ. ഞങ്ങൾ നേരെ മുന്നോട്ടു വളരെ ദൂരം നടന്നുപോയപ്പോഴാണു് അതിലെ പുറത്തേക്കു കടക്കുവാൻ വഴിയില്ലെന്നു ഞങ്ങൾക്കു മനസ്സിലായതു്. ഞങ്ങൾ ഉടനെ പിന്തിരിഞ്ഞു. പക്ഷെ പ്രവേശദ്വാരത്തിൽ വന്നു നോക്കിയ

എപ്പോഴും അവിടെയും ഭാഗ്യം അടക്കപ്പെട്ടിരിക്കുന്നതായി കാണപ്പെട്ടു

തഹവർഖാൻ:— നല്ല കുടുക്കാണ് പററിയതു്. അപ്പോഴം പർവ്വതത്തിന്റെ മുകളിൽ നിന്നുകൊണ്ടു രജപുത്രന്മാർ, കൂട്ടിലകപ്പെട്ട എലികളെപ്പോലെ നിങ്ങൾ അങ്ങോട്ടും ഇങ്ങോട്ടും പാഞ്ഞുനടക്കുന്ന കാഴ്ച കണ്ടു രസിച്ചുകൊണ്ടിരുന്നു അല്ലേ?

അക്ബർ:— ആറുപേർക്കുപോലും നിരന്നു നില്ക്കുവാൻ കഴിയാത്ത വിധത്തിൽ ആ പർവ്വതാഗ്രം അത്ര ഇടുങ്ങിയതായിരുന്നു. കൂടെയുള്ള സൈന്യങ്ങളിൽ ആരൊക്കെ എവിടെയെല്ലാം നില്ക്കുന്നു എന്നു കാണുവാൻ കൂടി ഒരു നിവൃത്തിയുമുണ്ടായിരുന്നില്ല.

തഹവർഖാൻ:— എല്ലാവരും പർവ്വതത്തിന്റെ അംശങ്ങളെന്നപോലെ അതോടുകൂടി ഒട്ടിപ്പിടിച്ചുപോയതായി നിങ്ങൾക്കു തോന്നിയിരിക്കാം; അങ്ങിനെയല്ലേ?

അക്ബർ:— അതെ, വാസ്തവം തന്നെ. അന്യോന്യം ഒട്ടിപ്പിടിച്ചു എന്നു പറഞ്ഞാൽ മാത്രം പോരാ....

തഹവർഖാൻ:— പർവ്വതവും, സൈന്യങ്ങളും എന്നു കൂടി തിരിച്ചറിവാൻ വഹിയാത്ത വിധത്തിൽ ഒട്ടിപ്പിടിച്ചു എന്നാണോ പറയുന്നതു്?

അക്ബർ:— അല്ലല്ല. അതു നല്ലവണ്ണം തിരിച്ചറിയാമായിരുന്നു.

തഹവർഖാൻ:— എന്ത് ഹാ! അതു തിരിച്ചറിയാമായിരുന്നു, ഇല്ലേ?— യുദ്ധമൊന്നുമുണ്ടായില്ലേ?

അക്ബർ:— ആരോടാണ് യുദ്ധം ചെയ്യുക? പർവ്വതത്തോടോ? ശത്രുക്കളുടെ പൊടിപോലും അവിടെ എങ്ങും കാണ്മാൻ ഇല്ലായിരുന്നു.

താഹബർഖാൻ:— ഇതു തന്നെയാണ് ഞാനും പറയുവാനുള്ളത്, രാജപുത്ര ജാതിക്കു യുദ്ധമേ അറിഞ്ഞുകൂടാ എന്ന്.— അവർക്കു ഒരു നിയമവുമില്ല. ശത്രുക്കളെ പട്ടിണിയിട്ടു യുദ്ധത്തിൽ ജയം നേടുക എന്നതു ആരെങ്കിലും ഇതിനു മുമ്പു കേട്ടിട്ടുണ്ടോ?

(ആജിം പ്രവേശിക്കുന്നു.)

താഹബർഖാൻ:— കുമാര! വന്ദനം.

ആജിം:— (അങ്ങോട്ടു നോക്കുകപോലും ചെയ്യാതെ, അക്ബറിനോട്) അക്ബർ! നീ കേട്ടുവോ?

അക്ബർ:— എന്താണു ജ്യേഷ്ഠാ!

ആജിം:— മേവാർ യുദ്ധത്തിൽ പരാജിതനായിരിപ്പാനതിനാൽ അച്ഛനു നിൻ്റെ നേരെ വലിയ നിരസത്തിന് ഇടയായിരിക്കുന്നു.

അക്ബർ:— ഞാൻ എന്താണു ചെയ്യുക? ഞാൻ മാത്രമല്ലല്ലോ ഈ യുദ്ധത്തിൽ പരാജിതനായിരിപ്പാനുള്ളത്. ദിലീർഖാനും—

ആജിം:— ദിലിർഖാൻ്റെ പേരിലും അച്ഛനു അതൃപ്തി തോന്നിയിട്ടുണ്ട്.

അക്ബർ:— ചക്രവർത്തി തന്നെ എന്താണു ചെയ്യുന്നത്? പിന്നെ ജ്യേഷ്ഠൻ്റെ കഥയോ? നിങ്ങളെല്ലാവരും ശത്രുക്കളെ ജയിച്ചുപോരികയാണു ചെയ്യുന്നത്, അല്ലേ?

ആജിം:— ഞങ്ങൾ ശരിക്കു യുദ്ധം ചെയ്യും. പക്ഷേ യുദ്ധത്തിൽ തോററുപോരില്ല എന്നുറച്ചു ചൊല്ലാം.

അക്ബർ:— പിന്നെ ഞാനോ?

ആജിം:— നീ വിലാസത്തിൽ മുഴുകിനടന്നു സമയംകഴി

ച്ചു, യുദ്ധത്തിൽ ശ്രദ്ധവെച്ചില്ല.—ഇതാണു ചൂതകത്തിൽ അച്ഛൻ പറഞ്ഞുകൊണ്ടുവരുന്നതു്.

അക്ബർ:—പറയട്ടെ; ഞാനെന്താണു ചെയ്തു?

തഹബർഖാൻ:— ആരോടാണു കുമാരൻ യുദ്ധം ചെയ്യുന്നതു്?

ആജിം:—ഛി! മിണ്ടരുതു്!

തഹബർ:— അയ്യോ! എന്റെ പൊന്നപ്പോ! ഇതാരപ്പാ!

അക്ബർ:—ഞാനിപ്പോഴും എന്തു ചെയ്യണമെന്നാണു് പറയുന്നതു്? ഞാൻ ഭീരുവും വിലാസലോലുപനും സംഗീതപ്രിയനും തന്നെ. അതുകൊണ്ടുള്ള തരക്കേടെന്താണു്?

ആജിം:—തരക്കേടു് മറ്റൊന്നുമല്ല. കാര്യത്തിനു കൊള്ളരുതാത്തവനെന്നു കരുതി നിന്നെ വീണ്ടും ബംഗാളത്തിലേക്കു തന്നെ പറഞ്ഞയക്കയാണു് അച്ഛൻ തീരുമാനിച്ചതു്. പിന്നെ ഞാനാണു് വല്ലതെല്ലാം നല്ലവാക്കു പറഞ്ഞു അച്ഛന്റെ ആ നിശ്ചയത്തെ ഭേദപ്പെടുത്തിയതു്. എന്തായാലും അച്ഛനു നിന്റെ പേരിൽ കലശലായ വിരോധം തോന്നീട്ടുണ്ടു്.—സൂക്ഷിച്ചിരിക്കണം. അച്ഛനോടു് ഇനി അധികം അടുത്തു പെരുമാറണ്ട. ഞാൻ ബന്ധുവിന്റെ നിലയിൽ പറയുകയാണു്.

തഹബർഖാൻ:—കുമാര! ഇനി എന്താണു് ഭാവം?—തരമൊക്കെ പിഴച്ചാണല്ലോ കാണുന്നതു്. യുദ്ധത്തിൽ ജയിക്കാതെ പോന്നതു എന്തായാലും വലിയ വിഡ്ഢിത്തമായിപ്പോയി.

അക്ബർ:—ഞാൻ കരുതിക്കൂട്ടിയോ മറ്റോ തോറ്റതാണോ?

താഹബർഖാൻ:—അതു ശരിതന്നെ. പക്ഷെ കരുതിക്കൂട്ടിയല്ലെങ്കിലും തോററതു ശരിയായില്ല. രാജ്യം കിട്ടുമെന്ന വല്ല ആശയുമുണ്ടായിരുന്നെങ്കിൽ അതുകൂടി ഇപ്പോൾ കഷ്ടത്തിലായി.

അക്ബർ:—പിന്നെ രാജ്യം കിട്ടുന്നതു് ആർക്കാണു്?

താഹബർഖാൻ:—അതിനി ചോദിക്കുവാനുണ്ടോ? അസിമിനുതന്നെ. കണ്ടില്ലേ, എന്റെ നേരെ "ഹും" എന്നു ചീറിക്കൊണ്ടു വന്നതു്! ഉള്ളിൽ വിഷം ഇല്ലെങ്കിൽ പുറമെ ഇങ്ങിനെ മൂർഖൻപോലെ പത്തി കാണുമോ? അതു കേട്ടു ഞാൻ അമ്പരന്നുപോയി.

അക്ബർ:—അസിം വലിയ വീരൻതന്നെ! അയാൾ മാത്രം യുദ്ധത്തിൽ ജയിച്ചുപോന്നു!—കഷ്ടം! തോററവ ഉന്നംപാടി ബദ്ധമാക്കപ്പെട്ട ബീഗമിനെപ്പോലും ശത്രുക്കൾക്കു വിട്ടുകൊടുത്തു ഒളിച്ചോടിവന്ന യോഗ്യനാണു് അയാൾ. രാജപുത്രന്മാർ ഉദാരബുദ്ധികളായതുകൊണ്ടു ബീഗമിനെ അവർ തിരികെ വിട്ടയച്ചു.

താഹബർഖാൻ:—അസിം തോററതു ശരിതന്നെ. പക്ഷെ ആ തോൽവിക്കു ഉത്തരവാദി ചക്രവർത്തിതന്നെയാണു്. ആ കാര്യത്തിൽ ചക്രവർത്തിക്കു ഒന്നും പറയുവാൻ നിവൃത്തിയില്ല. അസിം അദ്ദേഹത്തിന്റെ കീഴിലുള്ള ഒരു ഉദ്യോഗസ്ഥൻ മാത്രമായിരുന്നു. അവിടന്നോ? സ്വതന്ത്രനായ ഒരു സേനാനായകനായിരുന്നില്ലേ?

അക്ബർ:—അസിം ചക്രവർത്തിയുടെ കണ്ണിലുണ്ണിയാണു്. മുഖസ്തുതി പറഞ്ഞു സേവകൂടുവാൻ അയാൾക്കു മിടുക്കുണ്ടു്. അതിനു പുറമെ മതനിഷ്ഠയുള്ള മുസൽമാനുമാണല്ലൊ.—മദ്യം തൊടുകയില്ല. പാട്ടു കേൾക്കുക

യില്ല; വിവാഹത്തിൽ പത്തു പ്രാവശ്യം നമസ്കരിക്കും— ശുദ്ധ പൂച്ചസ്സന്യാസി! അപ്പനെ സന്തോഷിപ്പിക്കുവാനല്ല വെറും പിത്തലാട്ടങ്ങൾ!

തഹാവർഖാൻ:—അവിടുത്തേക്കും അതുപോലെയൊക്കെ പ്രവർത്തിച്ചുകൂടേ?

അക്ബർ:—തഹാവർ! വേണമെങ്കിൽ രാജ്യം വേണ്ടെന്നു വെക്കുവാൻ ഞാൻ ഒരുക്കമാണു്; എന്നാലും മദ്യം, സുന്ദരി, സംഗീതം—ഇവയെ ഉപേക്ഷിപ്പാൻ ഞാൻ തയ്യാറില്ല. ഔരംഗജീബിനെപ്പോലെ വിചാരം മിതവും അസത്യവാദിയുമല്ല ഞാൻ. സുഖസന്തോഷത്തിന്നായാണു് എന്റെ ജീവിതത്തെ ഞാൻ വ്യയം ചെയ്യുന്നതു്.

തഹാവർഖാൻ:—അരുതു്. അതാ ചക്രവർത്തി വരുന്നു.— തല സൂക്ഷിക്കുക.

(അക്ബർ ഒന്നും മിണ്ടാതെ ഒരു ഭാഗത്തുകൂടി പോകുന്നു. മറ്റെ ഭാഗത്തുകൂടി ഔരംഗസീബും ദിലീർഖാനും പ്രവേശിക്കുന്നു.)

ഔരംഗസീബ്:—എന്തു്! ദുർഗ്ഗാദാസൻ ഝാലോർ പിടിച്ചടക്കിയെന്നോ? പുരമണ്ഡലത്തിൽ സുബലദാസൻ ഖാൻറഹിലായെ പരാജിതനാക്കി എന്നോ?

ദിലീർഖാൻ:—അതെ പ്രഭോ! വിശേഷങ്ങളിനിയുമുണ്ടു്.—[illegible] മുഗളന്മാരെ മാളവത്തിൽനിന്നു ആട്ടിയോടിച്ചിരിക്കുന്നു. അയാൾ ഇപ്പോൾ കാസികളെപ്പിടിച്ചു് അവരുടെ ശിരോമുണ്ഡനം ചെയ്യിക്കുകയും, ഖുറാൻ ഗ്രന്ഥങ്ങളെ കണ്ടെടുത്തു കിണററിലും മററും വലിച്ചെറിയുകയും, പള്ളികളെല്ലാം ഇടിച്ചുപൊളിച്ചു കളയുകയും ചെയ്യുന്നു.

ആറംഗസീബ്:--എന്ത്! അവസാനം മതത്തിലുമായോ ആക്രമം?

ദിലീർഖാൻ:--അവക്ക് ഈ കാര്യം അറിയുവാൻ പാടില്ലായിരുന്നു. അവിടന്നുതന്നെയാണ് അവക്കു വഴി കാണിച്ചുകൊടുത്തതു്. അവിടന്നു ഹിന്തുക്കളുടെ ദേവഗ്രഹങ്ങളെ തീയ്യിട്ടു ചുട്ടുകളഞ്ഞിട്ടില്ലേ? ബ്രാഹ്മണരെപ്പിടിച്ചു ബലാൽക്കാരമായി മുസൽമാന്മാരാക്കിയിട്ടില്ലേ? അവരുടെ തീർത്ഥങ്ങളെ അശുദ്ധമാക്കിട്ടില്ലേ? ഹിന്ദുക്ഷേത്രങ്ങളെ ഉടച്ചുതകർത്തു കളഞ്ഞിട്ടില്ലേ?--പ്രഭോ! ഇനിയെങ്കിലും കേൾക്കുക. ഹിന്ദുക്കളോടുള്ള വിരോധത്തെ ഉപേക്ഷിക്കുക; [illegible] നിറുത്തൽ ചെയ്യുക; ഹിന്ദുക്കളും മുസൽമാന്മാരും അന്യോന്യം യോജിക്കട്ടെ.

ആറംഗസീബ്:--ഒരിക്കലും പാടില്ല. നാം ജീവിച്ചിരിക്കുന്നിടത്തോളംകാലം മുസൽമാന്മാർ മുസൽമാന്മാരും, കാഫർകൾ കാഫർകളും തന്നെ. ദിലീർഖാൻ ദക്ഷിണാപഥത്തിൽനിന്നു തിരിച്ചുപോരുവാൻ നാം മൌജമിന്നു എഴുതി അയച്ചിട്ടുണ്ട്. ഇതുവരെ സമസ്തമുഗൾ സൈന്യങ്ങളേയും കൂട്ടിക്കൊണ്ടു മാർവാറിനെ ആക്രമിക്കുവാൻ നാം നിശ്ചയിച്ചിരിക്കുന്നു. എന്താണ് സംഭവിക്കുന്നതെന്നു കാണട്ടെ. ദിലീർഖാൻ! എഴുപതിനായിരം സൈന്യങ്ങളേയും കൂട്ടിക്കൊണ്ടു നിങ്ങൾ മാർവാറിനെ ആക്രമിക്കുവാൻ പുറപ്പെടുക. നിങ്ങളുടെ സഹായത്തിനായി അക്ബറിന്റെ കീഴിൽ വേറെയും ഒരു സൈന്യത്തെ അയച്ചുകൊള്ളാം. പുറകെ സൈന്യസമേതനായി നാമും വരുന്നുണ്ടു്. പോക, ദിലീർഖാൻ! മാർവാറിനെ നിങ്ങൾ കീഴടക്കണം. രാജ്യത്തിലെ

ഒരു ഭാഗം നിങ്ങൾക്കു നാം ഇനാമായി തരുന്നതാണ്. തോററിട്ടാണ് വരുന്നതെങ്കിൽ നിങ്ങൾക്കുള്ള സമ്മാനം കയ്യിൽ ഇരിമ്പു ചങ്ങലയായിരിക്കും—ഓൎമ്മയിരിക്കട്ടെ.

(പോകുന്നു.)

തഹബർഖാൻ:— എന്തു പറയുന്നു, ഖാൻ സാഹേബ്!

ദിലിർഖാൻ:— ഞാൻ ഒരു തവണ പരിക്ഷിച്ചു നോക്കിയതാണ്. ഇത്തവണ താനും കൂടി ഒന്നു പരീക്ഷിച്ചു കളയൂ.

കൎട്ടൻ വീഴുന്നു.

രംഗം. ൫.

സ്ഥലം— ഡൽഹി രാജധാനിയിലെ അന്തഃപുരത്തിലുള്ള പ്രമോദോദ്യാനം.

സമയം.— സായാഹ്നം.

(ഗുൽനാര ഉദ്യാനത്തിൽ ഉലാത്തിക്കൊണ്ടിരിക്കുന്നു.)

ഗുൽനാര:— ഹാ! എന്തു നീണ്ടു തടിച്ച ഉറച്ചദേഹം! എന്തു ഉയൎന്നു വിസ്താരമേറിയ നെററി! എന്തു തേജസ്സു നിറഞ്ഞ ദൃഷ്ടി! എന്തു ഭംഗിയുള്ള വളഞ്ഞ പുരികം!—ദുർഗ്ഗാദാസൻ ഒരു സുന്ദരപുരുഷൻതന്നെ! സംശയമില്ല. പക്ഷെ എന്തൊരത്ഭുതം:— എന്റെ നേരെ ഒരു പ്രാവശ്യമെങ്കിലും ഔത്സുക്യപൂൎവ്വം അയാൾ ഉററുനോക്കുകയുണ്ടായില്ല! ലോകത്തിലെ എതിരില്ലാത്ത ഈ അപൂൎവ്വസൌന്ദൎയ്യത്തെ അത്ഭുതത്തോടെ ഒന്നു വീക്ഷണം ചെയ്യാൻ അയാൾ അനുഗ്രഹിച്ചില്ല; എന്റെ ഈ ദൃഷ്ടികളിൽ തിളങ്ങുന്ന തേജസ്സിന്റെ ധോരണി

യിൽ അയാറിം അന്ധനായിപ്പോയില്ല! എന്റെ കരസ്പൎശത്തിന്റെ വൈദ്യുതപ്രവാഹത്താൽ ആ വീരൻ മൂൎച്ഛിതനായി ; വീണതുമില്ല— ഇതെന്തൊരത്ഭുതം— ജഗദീശ! അവിടത്തെ സൃഷ്ടിയിൽ ഇപ്രകാരമുള്ള മനുഷ്യനും ഉണ്ടോ?

(റസിയാ പാടിക്കൊണ്ടു പ്രവേശിക്കുന്നു.)

മഞ്ജരി.

ആളി! ഞാനെങ്ങിനെ നീളുമീ രാത്രി പോ-
വോളം കഴിക്കേണ്ടു കാന്തനെന്ന്യേ?
തെല്ലിടപോലുമെൻ വല്ലഭൻ വേർപെട്ടാൽ
ഇല്ലമേ ജീവിപ്പാനാശലേശം.
എന്നും വസിക്കുന്നിതെന്നുള്ളി, ലെന്നാലും
തോന്നുന്നു ദൂരസ്ഥനെന്നു തന്നെ.
കഷ്ടം ഞാനാരു മേൽ പ്രേഷ്ഠനെ ദൂരെ വേർ-
പെട്ടു വസിപ്പതിന്നെപ്രകാരം?

റസിയാ:— വല്യമ്മേ! സന്ധ്യ കഴിഞ്ഞല്ലോ. എന്നിട്ടും വല്യമ്മ എന്താണ് ഈ വിജനമായ ഉദ്യാനത്തിൽ തനിച്ചു നില്ക്കുന്നതു്.

ഗുൽനാര:— തനിച്ചിരിക്കുന്നതാണ് എനിക്കിഷ്ടം.

റസിയാ:— മുമ്പൊക്കെ അങ്ങിനെ അല്ലായിരുന്നുവല്ലോ. വല്യമ്മക്കെന്താണ് ഈയിടെ വലിയൊരു വിചാരം പോലെ കാണുന്നതു്? ഇതിനു മുമ്പു ഇങ്ങിനെയൊന്നും പതിവില്ലല്ലോ.

ഗുൽനാര:— റസിയാ! നിനക്കു എപ്പോഴെങ്കിലും മനസ്സിൽ താല്പൎയ്യം തോന്നിട്ടുണ്ടോ?

റസിയാ:— കൊള്ളാം, തോന്നിട്ടുണ്ടോ? എന്നോ! വേറൽ

കാലത്തു ഗാഞ്ജയും, മഴക്കാലത്തു നെയ്‌ച്ചോറും എനിക്കു വളരെ താല്പര്യമാണ്.

ഗുൽനാര:— ആരെക്കുറിച്ചെങ്കിലും സ്നേഹം തോന്നീട്ടുണ്ടോ എന്നാണ് ചോദിച്ചതു്.

റസിയാ:— വല്യമ്മേ! നമ്മുടെ പൂച്ചകളോടു എനിക്കു എന്തൊരു സ്നേഹമാണെന്നോ! അതു 'മ്യാ ഉം' 'മ്യാ ഉം' 'മ്യാ ഉം' എന്നു കരയുന്നതു കേൾക്കുവാൻ എന്തൊരു കൌതുകം! പക്ഷെ അതിന്റെ സ്വരത്തിനു് ഒരു രാഗത്തോടും സാമ്യമില്ല എന്നൊരു ദോഷം മാത്രമുണ്ടു്.

ഗുൽനാര:— പോടീ! ഭ്രാന്തിപ്പെണ്ണേ! വല്ല മനുഷ്യരേയും സ്നേഹിച്ചിട്ടുണ്ടോ എന്നാണു് ഞാൻ ചോദിച്ചതു്.

റസിയാ:— മനുഷ്യരെയോ? ഉവ്വ്, ഉവ്വ്. വല്യമ്മയെ സ്നേഹിക്കുന്നുണ്ടു്; അമ്മയെ സ്നേഹിക്കുന്നുണ്ടു്: വേറൊരാളെ ഞാൻ വളരെ വളരെ സ്നേഹിച്ചിരുന്നു. പക്ഷെ അയാളും മരിച്ചുപോയി.

ഗുൽനാര:— ആരാണതു്?

റസിയാ:— നമ്മുടെ വയസ്സനായ വാല്യക്കാരൻ! അയാൾ പാകം ചെയ്യുന്ന ഭക്ഷണത്തിനു എന്തൊരു സ്വാദായിരുന്നു; വല്യമ്മേ! ശുദ്ധ കാമോദരി രാഗംപോലെ തന്നെ. (പാടുന്നു) "ചെന്നു ചൊല്ലുനീ വംശ-വന്ദ ചെന്റിതോ!-തോഴീ!" ഇതു്, പക്ഷെ, കുമാരേ് ആണു്. കാമോദരിയോടു വളരെ സാമ്യമുണ്ടു്.

ഗുൽനാര:— റസിയാ! ഒരു പാട്ടു പാടൂ. ഞാൻ കേൾക്കട്ടെ.

റസിയാ:—(ഉത്സാഹത്തോടുകൂടി) കേൾക്കാമോ? എന്നാൽ നിൽക്കൂ വയസ്യേ! ഞാൻ പോയി വീണ എടുത്തുകൊണ്ടുവരട്ടെ.

(ഓടിപ്പോകുന്നു.)

ഗുൽനാർ:—എത്രതന്നെ വന്നാലും വേണ്ടില്ല; ഉദ്ദാമസേനനെ ഒരിക്കൽകൂടി എനിക്കു കാണണം. അയാളുടെ അഹങ്കാരത്തെ ഞാൻ നിശ്ശേഷം നശിപ്പിക്കും. എന്തു ധാർഷ്ട്യം! എന്റെ മുമ്പിൽകൂടെ പുരുഷജാതിയിൽപ്പെട്ട ഒരുവൻ തലതാഴ്ത്താതെ കടന്നുപൊയ്ക്കളയുകയോ! പ്രലോഭനത്താൽ. പ്രേമപാരവശ്യത്താൽ—അയാളുടെ ഹൃദയം തകർന്നുപോകയില്ലേ? എന്റെ കൃപാകടാക്ഷത്തിനായി കാല്ക്കൽ വീണ് അപേക്ഷിക്കാതെ പൊയ്ക്കളയുവാൻ അയാൾക്കു ധൈര്യം വരുമോ?

(വീണയും കൊണ്ടു റസിയാ പ്രവേശിക്കുന്നു)

റസിയാ:—(ഇരുന്നു വീണ മടിയിൽ വെച്ചിട്ട്) ഏതു പാട്ടാണ് വല്യമ്മയ്ക്കു കേൾക്കേണ്ടതു?

ഗുൽനാർ:—ഇന്നലെ രാത്രി മച്ചിൻമുകളിലിരുന്നു നീ പാടിയില്ലേ, അതുതന്നെ.

റസിയാ:—അതാണോ? അതെനിക്കു വീണയിൽ വായിക്കുവാൻ അറിഞ്ഞുകൂടല്ലോ.

ഗുൽനാർ:—വീണകൂടാതെ പാടിയാൽ മതി. (റസിയാ വീണ താഴെവെച്ചു എഴുന്നേറ്റുനിന്നു പാടുന്നു.)

മഞ്ജരി.

ഇനിയും മോഹം മാച്ചു വസിച്ചിടാ-
മെന്നാലസാദ്ധ്യ, മസാദ്ധ്യം തോഴി!

ഗംഗയിൽ പൊങ്ങിതാ: കോളും കൊടുങ്കാറ്റും;
എങ്ങും കലങ്ങി മറിഞ്ഞു വെള്ളം;
തീരത്തിൽ താളം തകർത്തു കൊണ്ടോളങ്ങ-
ളാരാൽ ത്തുടങ്ങി ഒരു ധീരനൃത്തം.
ഇക്കൊടുംകോളിം ചിറകെട്ടിത്തടുക്കുവാൻ
വെക്കമെന്നാലിന്നിസ്സാദ്ധ്യമാമോ?
മാനിയാം ഞാനിഹ മാനസസ്ഥാനത്തു;
മാനാങ്കിരാനങ്ങളെഴും മേലിൽ!
ഇത്തരം മാനം മോദത്തെ കൈവിട്ടു
ചാടും ഞാനിക്കൊടും കോളിന്നുള്ളിൽ.
താണിടാതോളത്തിൽ മീതെ കിടക്കും ഞാൻ;
കാണട്ടെ— എങ്ങു ചെന്നെത്തുമെന്നായ്.
പ്രാണനെപ്പണം ഞാൻ പന്തയം വെച്ചുപോയ്;
നാണംകെടുന്നതിനിക്കാര്യമിപ്പാടേ?

രസികാ:— കൊള്ളാമോ വല്യമ്മേ? എന്തു ഭംഗിയായിരിക്കുന്നു, അല്ലേ?

ഗുൽനാര:— വാസ്തവം തന്നെ. നിറഞ്ഞ ഗംഗയിൽ കാറ്റും കോളും ഇളകിയിരിക്കുന്നു.

"ഇക്കൊടും കോളിം ചിറകെട്ടിത്തടുക്കുവാൻ
വെക്കമെന്നാലിന്നിസ്സാദ്ധ്യമാമോ?

അഥവാ എന്തൊരാവശ്യം? അതു തടുക്കുവാൻ ഞാനെന്തിനു പുറപ്പെടുന്നു? പ്രേമത്തിന്റെ പ്രബലതരംഗങ്ങളും എന്നെ വന്നു ഗ്രസിക്കട്ടെ; എന്നെ മുക്കിക്കളയട്ടെ. സ്വച്ഛാചരണത്തിലാണ് എനിക്ക് ആനന്ദം; ദുഷ്കരകാര്യങ്ങളെ സാധിക്കുന്നതിലാണ് എനിക്ക് ഉല്ലാസം—

ദുർഗ്ഗാദാസനെ ഞാൻ കാമിക്കുന്നു. യശോവന്തസിംഹന്റെ റാണി ഒരു വ്യാജകാരണംമാത്രം. ദുർഗ്ഗാദാസനാണു എന്റെ പരമലക്ഷ്യം. ഔറംഗസീബ്! മാർവാറിനെ ആക്രമിക്കുക. ദുർഗ്ഗാദാസനെ എനിക്കു കിട്ടിയേ കഴിയൂ.

(പോകുന്നു.)

റസിയാ:— ഇതെന്തൊരു കൂത്ത്! എന്തൊരുകഥയാണ് ഈ വല്യമ്മ 'ചാച്ചിറ' എന്നു പുലമ്പിക്കൊണ്ടു പോകുന്നതു്? ഞാൻ പാടിയ ഗാഥയുടെ രസികത്വം മനസ്സിലാക്കിയതേയില്ല. ഹും.

(ഗാഥ പാടിക്കൊണ്ടു പോകുന്നു.)

## രംഗം മൂന്നു.

സ്ഥലം — മാർവാറിലെ പർവ്വതപ്രദേശം.

സമയം — പ്രഭാതം.

(ദുർഗ്ഗാദാസനും ഭീമസിംഹനും അന്യോന്യം അഭിമുഖരായിനില്ക്കുന്നു. അല്പം അകലെയായി ഗ്രാമവാസികൾ കോലാഹലം കൂട്ടുന്നു.)

ദുർഗ്ഗാദാസൻ:— ഭീമസിംഹ! ചക്രവർത്തി സമസ്ത മുഗൾ സൈന്യങ്ങളേയും ശേഖരിച്ചുകൊണ്ടു മാർവാറിനെ ആക്രമിക്കുവാൻ പുറപ്പെട്ടിരിക്കുന്നു. ഇത്തവണ, നമുക്കു ജീവിതമരണങ്ങളുടെ മഹാസന്ദേഹമാണു നേരിട്ടിരിക്കുന്നതു്. രാജപുത്രജാതിക്കു് ഒന്നുകിൽ ഉന്മൂലനാശം, അല്ലെങ്കിൽ ഉന്നതി—രണ്ടാലൊന്നു ഇത്തവണ തീർച്ചയാണ്. വീരന്മാരേ നിങ്ങൾ ഈ മഹാസമരത്തിനു സന്നദ്ധന്മാരായിക്കൊള്ളുക.

ഭീമസിംഹൻ—അതിന്നായിട്ടു തന്നെയാണല്ലൊ പിതാവു് എന്നെ ഇവിടെക്കു പറഞ്ഞയച്ചിരിക്കുന്നതു്. ഈ യുദ്ധത്തിൽ പ്രാണനെ പരിത്യജിക്കുവാൻ സന്നദ്ധനായിട്ടാണു ഞാൻ വന്നിരിക്കുന്നതു്.

ദുർഗ്ഗാദാസൻ:— അല്ലയോ വീര! നിങ്ങളുടെ ശൌൎയ്യവും സ്വാതന്ത്ര്യാശയും ഞാൻ കണ്ടുകഴിഞ്ഞിരിക്കുന്നു. മെവാറിലെ യുവരാജാവു് ഒരു മഹാനാണെന്നു് എനിക്കറിയാം. പക്ഷെ, ഇന്നു് ആ മഹത്വത്തിന്റെ മാത്രയെ ഒന്നുകൂടി വൎദ്ധിപ്പിക്കേണ്ടിയിരിക്കുന്നു. നിങ്ങളും ഒരു വീരൻ തന്നെ, പക്ഷെ ഈ യുദ്ധത്തിൽ നിങ്ങളുടെ വിരത്വം പരമകാഷ്ഠയെ പ്രാപിക്കേണ്ടിയിരിക്കുന്നു.

ഭീമസിംഹൻ:— അല്ലയോ സേനാപതെ! അവിടുന്നു് ശെഷം ആകുലപ്പെടേണ്ട. എന്റെ കൎത്തവ്യം എന്താണെന്നു് അറിഞ്ഞുകൊണ്ടാണു ഞാൻ യുദ്ധത്തിൽ പ്രാണനെ പരിത്യജിക്കുവാൻ വന്നിരിക്കുന്നതു്. എന്നോടും എന്റെ പിതാവിനോടും രാജപുത്രജാതിയോടും എനിക്കുള്ള കൎത്തവ്യം ഇന്നതെന്നു് എനിക്കു നല്ലവണ്ണം അറിയാം. ആ കൎത്തവ്യപഥത്തിൽനിന്നു ഭീമസിംഹൻ അണുപോലും വ്യതിചലിക്കുന്നവനല്ല; എന്നെ വിശ്വസിക്കുക.

ദുർഗ്ഗാദാസൻ:— ഭീമസിംഹ! ഞാൻ നിങ്ങളെ പൂൎണ്ണമായി വിശ്വസിക്കുന്നു.

ഭീമസിംഹൻ:—മഹാറാണി ഇപ്പോൾ എവിടെയാണു്?

ദുർഗ്ഗാദാസൻ:— അവർ മാർവാറിൽ സകലദിക്കിലും ഉണ്ടു്; നഗരത്തിലും ഗ്രാമത്തിലും, അരണ്യത്തിലും പൎവ്വതത്തിലും—എല്ലായിടത്തും അവരെ കാണാം. അ

വർ തന്നെഞാൻ സൈന്യസംഗ്രഹത്തിന്നു ഇറങ്ങിയിരിക്കുന്നു—ജാതിയെ ഉണർത്തുവാൻ ഉത്സാഹിക്കുന്നു. യശോവന്തസിംഹന്റെ മരണം മൂലം മാർവാർരാജ്യം മുഴുവനും അനാഥമായിക്കിടക്കുകയാണ്. അതിനാലാണ് മഹാരാണിതന്നെ മാർവാറികളെ വീണ്ടും യോജിപ്പിക്കുവാൻ മുതിർന്നു പുറപ്പെട്ടിരിക്കുന്നതു്.

ഭീമസിംഹൻ:—അവരെ ഒരിക്കൽകൂടി കാണ്മാൻ ഞാൻ ആഗ്രഹിക്കുന്നു.

ദുർഗ്ഗാദാസൻ:—കുമാര! ഇന്നുതന്നെ അവരെ നിങ്ങൾക്കു കാണാം. ഇന്നു രാവിലെ അവർ ഈ ഗ്രാമത്തിൽ എത്തിട്ടുണ്ടായിരിക്കും. അവരെ കാണ്മാൻ തന്നെയാണ് ഞാനും വന്നിരിക്കുന്നതു്.

(സമരദാസൻ പ്രവേശിക്കുന്നു.)

ദുർഗ്ഗാദാസൻ:—ജ്യേഷ്ഠ! വിശേഷങ്ങൾ വല്ലതും അറിയുവാൻ കഴിഞ്ഞുവോ?

സമരദാസൻ:—ഉവ്വ്. മുഗൾ സേനാപതിയായ തഹബ്ബർഖാൻ എഴുപതിനായിരം സൈന്യങ്ങളോടുകൂടി മാർവാറിലേക്കു പുറപ്പെട്ടിട്ടുണ്ടു്. കുമാരനായ അക്ബറിന്റെ കീഴിൽ പുറമെ വേറെയും സൈന്യങ്ങൾ വരുന്നുണ്ടു്.

ദുർഗ്ഗാദാസൻ:—ചക്രവർത്തിയോ?

സമരദാസൻ:—അദ്ദേഹം സൈന്യസമേതനായി അജ്മീറിൽ എത്തിയിരിക്കുന്നു. ഒരു ലക്ഷത്തിലധികം സൈന്യങ്ങൾ അദ്ദേഹത്തിന്റെ കൂടെ ഉണ്ടു്.

(ദുർഗ്ഗാദാസൻ ഭീമസിംഹന്റെ മുഖത്തേക്കു നോക്കുന്നു.)

ഭീമസിംഹൻ:—റാണാൻ സൈന്യങ്ങൾ എത്രയുണ്ട്?

ഉഗ്രദാസൻ:—പതിനായിരം. ഞങ്ങൾക്കും ഒരു ലക്ഷത്തിലധികം സൈന്യങ്ങൾ ഉണ്ടായിരുന്നു. യശോവന്തസിംഹൻ്റെ മരണത്തോടുകൂടി എല്ലാം ചിന്നിച്ചിതറിപ്പോയ്പ്പോയി. അനേകം പേർ സൈനികവൃത്തിതന്നെ വെടിഞ്ഞു വ്യാപാരത്തിലും കൃഷിയിലും ഏർപ്പെട്ടുകഴിഞ്ഞിരിക്കുന്നു. അവരെ തിരികെവിളിച്ചു കൂട്ടുന്നതിനായിട്ടാണ് മഹാറാണി ഇറങ്ങിയിരിക്കുന്നതു്. ഗ്രാമവാസികളെ കണ്ടില്ലേ? ജീവനില്ലാത്തവരാണെന്നു തോന്നിപ്പോകും. എന്നാൽ ഇവരും ഇളകിപ്പുറപ്പെടുകതന്നെചെയ്യും. മഹാറാണിയുടെ മുഖത്തും വാക്കുകളിലും അസാമാന്യമായ ഒരു ഉത്തേജനശക്തി വിളയാടുന്നുണ്ട്. ഏതോ ഒരു സ്വർഗ്ഗീയ പ്രേരണയാൽ പ്രക്ഷുബ്ധയായിട്ടാണ് അവർ ഇന്നു ഈ കാര്യത്തിൽ ഇറങ്ങിയിരിക്കുന്നതു്. അവരുടെ വാക്കുകൾ ഇന്നു മഞ്ഞുകട്ടയെക്കൂടി കാഞ്ഞ കല്ലാക്കുവാനും, മഹാഭീരുവിനെപ്പോലും മദോന്മത്തനാക്കുവാനും മതിയായവയാണ്.

ഭീമസിംഹൻ:—അതാ, മഹാറാണിയല്ലേ ആ വരുന്നതു്.

ഉഗ്രദാസൻ:—(നോക്കീട്ടു്) അതെ. ഇതാ മഹാറാണി വരുന്നു. കുമാര! നമുക്കു് അല്പം ഒഴിഞ്ഞുനില്ക്കാം.

ഭീമസിംഹൻ:—സേനാപതേ! അവിടന്നു പറഞ്ഞതു അക്ഷരംപ്രതി യഥാർത്ഥമാണ്. ഈ കാണുന്നതു് ഒരപൂർവ്വരൂപംതന്നെ! ഇപ്രകാരമുള്ള ഒരു കാഴ്ച ഇതിനു മുമ്പൊരിക്കലും ഞാൻ കണ്ടിട്ടില്ല. അസുരസംഹർത്രിയായ സാക്ഷാൽ ചണ്ഡികാമൂർത്തി തന്നെ! പുറകിൽ ഇടതു

ന്ന അഴിഞ്ഞുകിടക്കുന്ന ഇരുണ്ട കേശഭാരത്തിൽ മൂന്നു നാലെണ്ണം കാന്തി ചിതറുന്ന കവിൾത്തടത്തിൽ പതിഞ്ഞുകിടക്കുന്നു; ദൃഷ്ടികളിൽ എന്തൊരു ദിവ്യതേജസ്സാണു കളിയാടുന്നതു്! ലലാടത്തിൽ അപൂർവ്വമായ ഗർവ്വത്തിന്റെ ലാഞ്ഛന തെളിഞ്ഞുകാണുന്നു. അധരങ്ങളിൽ അഭയദാനത്തിനു മുതിരുന്ന ഒരു മന്ദഹാസത്തിന്റെ മുദ്രകളെ മിന്നുന്നുണ്ടു്.—അഹോ! എന്തൊരു അത്ഭുതരൂപം!. ഇനി ഒട്ടും ഭയപ്പെടേണ്ട ആവശ്യമില്ല. ജന്മഭൂമി, സ്വാതന്ത്ര്യം, മനുഷ്യമൂർത്തിയെ ധാരണംചെയ്തു നമ്മെ സഹായിക്കുവാനായി ഇതാ എത്തിയിരിക്കുന്നു. ഇനി യാതൊന്നും ഭയപ്പെടേണ്ട.

(ദുർഗ്ഗാദാസനും ഭീമസിംഹനും ഒരു ഭാഗത്തു മാറിനില്ക്കുന്നു. റാണിയും അവരുടെ പുറകെ ഗ്രാമവാസികളും പ്രവേശിക്കുന്നു.)

ഗ്രാമവാസികൾ:—മഹാറാണി ജയിക്കട്ടെ, ജയിക്കട്ടെ!

ഒന്നാമൻ:—മഹാറാണിക്കു ഇടം കൊടുക്കുവിൻ!

രണ്ടാമൻ:—ഞങ്ങൾക്കു മഹാറാണിയെ കാണ്മാൻ സാധിക്കുന്നില്ല ഞങ്ങളും കാണട്ടെ.

റാണി:—(അടുത്തുള്ള ഒരു ഉയർന്ന കല്ലിന്മേൽ കയറിനിന്നിട്ടു്) ഗ്രാമവാസികളേ! പ്രിയ സന്താനങ്ങളേ!

മൂന്നാമൻ:—ഇവിടെ കേൾക്കുന്നില്ല; ഇവിടെ കേൾക്കുന്നില്ല.

റാണി:—എല്ലാവർക്കും കേൾക്കാം. മിണ്ടാതെ നില്പിൻ. ശ്രദ്ധിക്കുവിൻ!

നാലാമൻ:—എല്ലാവരും മിണ്ടാതെനിന്നു ശ്രദ്ധിക്കുവിൻ!

റാണി:—കേൾക്കുവിൻ. ഞാൻ ഇന്നു ഇവിടെ വന്നിരിക്കുന്നതു എന്തിനാണെന്നു കേൾക്കുവിൻ!

അഞ്ചാമൻ:—ഛേ! നിങ്ങൾക്കു ക്ഷമയുണ്ടാകാതെ വയ്യ! അതെ? ഞങ്ങൾ കേൾക്കട്ടെ.

റാണി:—ആദ്യമായി ഞാൻ ആരാണെന്നു നിങ്ങളെ പരിചയപ്പെടുത്താം. കേൾക്കുവിൻ!

ആറാമൻ:—എന്റെ ചങ്ങാതികളെ! ഒന്നു മിണ്ടാതിരിപ്പിനപ്പാ! ഇവിടെ ശരിക്കു കേൾക്കുന്നില്ല.

റാണി:—മാർവാറിലെ നിവാസികളേ! യശോവന്തസിംഹന്റെ റാണിയാണു് ഞാൻ. ചക്രവർത്തിയായ ഔറംഗസീബിന്റെ കപടകൗശലത്താൽ, ഹിന്ദുകുഷിനപ്പുറമുള്ള അഫ്ഗാനിസ്ഥാനിൽവെച്ചു്, എന്റെ ഭർത്താവും നിങ്ങളുടെ രാജാവുമായ യശോവന്തസിംഹനു അകാലമൃത്യു സംഭവിച്ചു. എന്റെ സീമന്തപുത്രനും നിങ്ങളുടെ യുവരാജാവുമായ പൃഥ്വീസിംഹൻ ഔറംഗസീബിന്റെ വഞ്ചനകൊണ്ടുതന്നെ വിഷപ്രയോഗത്താൽ വധിക്കപ്പെട്ടു. എന്റെ കനിഷ്ഠപുത്രനും നിങ്ങളുടെ ഇപ്പോഴത്തെ രാജകുമാരനുമായ അജിതസിംഹനാകട്ടെ ഔറംഗസീബിന്റെ വായിൽ പെടാതിരിപ്പാനായി അതിദൂരത്തുള്ള ഒരു വിജനപ്രദേശത്തിൽ ഗൂഢമായി രക്ഷിക്കപ്പെട്ടുപോരുന്നു. നിങ്ങളുടെ റാണിയായ ഞാൻ ഇന്നു വഴിനീളെ അലഞ്ഞുനടന്നു ഭിക്ഷ തെണ്ടുന്നു!

(ഗ്രാമവാസികൾ കോലാഹലം കൂട്ടുന്നു.)

ഏഴാമൻ:—ഞങ്ങൾക്കു എന്തുചെയ്യാൻ കഴിയും?

എട്ടാമൻ:—ഞങ്ങൾക്കു അതിനുള്ള ശക്തി എവിടെ?

ഒമ്പതാമൻ:—പക്ഷെ, ചക്രവർത്തിയുടെ ഈവക അക്രമ

ങ്ങൾക്കെല്ലാം ഒരു പ്രതികാരം ചെയ്യേണ്ടതു് ആവശ്യമാണു്.

പത്താമൻ:— നമ്മുടെ മഹാറാണിയല്ലേ? നാം ചെയ്യില്ലെങ്കിൽ പിന്നെ ആരു ചെയ്യും.

റാണി:— ഗ്രാമവാസികളേ! കേൾക്കുവിൻ! ഞാൻ ഇന്നു നിങ്ങളുടെ അടുക്കൽ വന്നിരിക്കുന്നതു് എന്റെ സ്വന്തം കഷ്ടപ്പാടുകളെ നിങ്ങളെ അറിയിക്കുവാനായിട്ടല്ല. നമ്മുടെ മനോഹരമായ മാർവാറിനുവേണ്ടി നിങ്ങളുടെ സഹായത്തെ യാചിക്കുവാനായിട്ടാണു്. ചക്രവർത്തി ഒരു ലക്ഷത്തിലധികം സൈന്യങ്ങളുമായി ഇതാ മാർവാറിനെ ആക്രമിക്കുവാൻ എത്തിയിരിക്കുന്നു. ഈ അവസരത്തിൽ നിങ്ങൾ—മാർവാറിന്റെ പ്രിയസന്താനങ്ങളായ നിങ്ങൾ—രാജപുത്രകുലത്തിൽ പിറന്ന നിങ്ങൾ—വീരന്മാരെന്ന പേരുസമ്പാദിച്ച നിങ്ങൾ—നിങ്ങളുടെ ജന്മഭൂമിയെ അന്യന്മാർ വന്നു ആക്രമിച്ചു കൊള്ളയിട്ടുകൊണ്ടു പോകുന്നതു മിണ്ടാതെ കയ്യുംകെട്ടി നിന്നു കാണുവാനാണോ വിചാരിക്കുന്നതു്?

പതിനൊന്നാമൻ:— ഒരു ലക്ഷത്തിലധികം സൈന്യങ്ങളോ! ഹാ! മാർവാറിന്റെ ഭാഗ്യദോഷം!

പന്ത്രണ്ടാമൻ:— നമ്മുടെ സേനാപതി ഡാമലോറിനെ ആക്രമിച്ചിരുന്നില്ലെങ്കിൽ ഇങ്ങിനെ വരുമായിരുന്നില്ല.

പതിമൂന്നാമൻ:— അതെ അതെ. ഉറങ്ങിക്കിടന്ന സിംഹത്തെ വെറുതെ വിളിച്ചുണർത്തുകയാണു ചെയ്തതു്.

പതിനാലാമൻ:— ഒരു ലക്ഷം മുഗൾസൈന്യങ്ങളോടു് എതിർത്തുനില്പാൻ ശക്തികുറഞ്ഞ മാർവാറിനു് ഇങ്ങിനെയാണു സാദ്ധ്യമാവുക?

പതിനഞ്ചാമൻ:—അതൊരിക്കലും സാദ്ധ്യമല്ല.

റാണി:— എന്തു! സാദ്ധ്യമല്ലേ? സാദ്ധ്യമല്ലെന്നോ? മുഗളർ വന്നു നിങ്ങളെ ചവിട്ടിത്തേച്ചു മാററിനിറുത്തി നിങ്ങളുടെ ഈ കനകം വിളയുന്ന ഭൂമിയെ പിടിച്ചടക്കുന്നതു ലേശവും ലജ്ജകൂടാതെ നോക്കിനില്ക്കുവാനാണോ നിങ്ങൾ നിശ്ചയിക്കുന്നതു്? ഹാ! കഷ്ടം! വെള്ളം എത്ര ലഘുവും നിസ്സാരവുമായ ഒരു വസ്തു! എന്നിട്ടും അതിനെ സ്വസ്ഥാനത്തിൽനിന്നു മാററുവാൻ ശ്രമിക്കുമ്പോൾ അതുപോലും അതിനു വഴിപ്പെടാതെ തടസ്സം വരുത്തുന്നു. നിങ്ങളോ നിശ്ചേഷ്ടരായി നിന്നിടത്തുനിന്നു് ഇളകുകപോലും ചെയ്യാതെ—നിങ്ങളുടെ മാതൃഭൂമിയെ അന്യരുടെ കയ്യിൽ അർപ്പിക്കുവാൻ അശേഷം മടിക്കുന്നില്ല. ഹാ! എത്ര ലജ്ജാവഹം! നിങ്ങൾ ഹിന്ദുക്കളാണ്; രാജപുത്രരാണ്; ക്ഷത്രിയരാണ്! എന്നിട്ടും പറയുന്നതോ "സാദ്ധ്യമല്ല" എന്നു്? യശോവന്തസിംഹൻ ജീവിച്ചിരുന്നു എങ്കിൽ അദ്ദേഹത്തിൻെറ മുമ്പിൽ വച്ചു് ഈ വാക്കു പറയുവാൻ നിങ്ങൾ ധൈര്യപ്പെടുകയില്ലായിരുന്നു. അദ്ദേഹത്തിനു വേണ്ടി പ്രാണനെപ്പോലും ഉപേക്ഷിക്കുവാൻ നിങ്ങൾ ഒരുങ്ങിപ്പുറപ്പെട്ടുമായിരുന്നു. അദ്ദേഹത്തിൻെറ ഒരൊററനോട്ടംമതി നിങ്ങളുടെ രക്തം തിളച്ചുപൊങ്ങുവാൻ; അദ്ദേഹത്തിൻെറ ഒരൊററവാക്കു മതി അനേകായിരം ഖഡ്ഗങ്ങൾ ഉറവിട്ടു് ആകാശത്തിലേക്കു് ഉയരുവാൻ. അശ്വാരൂഢനായ അദ്ദേഹത്തെ കാണുന്നമാത്രയിൽ നിങ്ങളുടെ 'ജയ'ധ്വനി ആകാശമെങ്ങും മാ-

റൊലിക്കൊള്ളുമാറ് ഒന്നിച്ചു മുഴങ്ങുമായിരുന്നു. ഞാനാകട്ടെ കേവലം ഒരു സ്ത്രീ! അദ്ദേഹത്തിന്റെ വിധവയായ പത്നി! ഇന്നു ഞാൻ വഴിനീളെ തെണ്ടിത്തിരിയുന്ന ഇരപ്പാളി! എന്റെ വാക്കു് ആരു കേൾക്കുവാൻ പോകുന്നു? ഞാൻ ഇപ്പോഴും നിങ്ങളുടെ റാണിയല്ലല്ലോ.

ഗ്രാമവാസികൾ:— അവിടുന്ന് എന്നും ഞങ്ങളുടെ മഹാറാണിതന്നെ. ഞങ്ങൾ അവിടത്തെ വാക്കു കേൾക്കുവാൻ ഒരുക്കമാണ്.

റാണി:— അങ്ങിനെയാണെങ്കിൽ— ഞാൻ പറയുന്നതു കേൾക്കുവാൻ ഒരുക്കമാണെങ്കിൽ— നിങ്ങൾ നാടും വീടും വിട്ടു് ഇറങ്ങിവരുവിൻ! ഖഡ്ഗങ്ങൾ ധരിക്കുവിൻ! ഈ ആലസ്യം വിട്ടുണരുവിൻ! കൊടിയോടെ എഴുന്നേല്പിൻ! കാഹളധ്വനി കേട്ടു കേസരിവീരൻ പെട്ടെന്നു് ഉണർന്നെഴുന്നേല്ക്കുന്നതുപോലെ എഴുന്നേല്പിൻ! പാമ്പാട്ടിയുടെ കുഴലൂത്തുകേട്ടു കാളസർപ്പം പത്തിവിടർത്തിയുയർന്നതുപോലെ ഒത്തൊരുമിച്ചു തലയുയർത്തിപ്പിടിക്കുവിൻ. ഇടിമുഴങ്ങുമ്പോൾ പർവ്വതകന്ദരങ്ങൾതോറും പൊങ്ങുന്ന പ്രതിധ്വനിക്കൊപ്പം ആഹ്ലാദത്താൽ ആർത്തുവിളിപ്പിൻ! കൊടുങ്കാറ്റേറ്റു കോളിളകിയ കടലിലെ കല്ലോലജാലങ്ങൾപോലെ ഇളകിപ്പുറപ്പെടുവിൻ! വരുവിൻ! നിങ്ങളുടെ ശൌര്യം ലുപ്തമായിട്ടില്ല, സുപ്തമായിക്കിടക്കുകമാത്രമായിരുന്നു എന്നു രാജസ്ഥാനം മുഴുവനും അറിയട്ടെ; ഔറംഗസീബും അറിയട്ടെ.

ഗ്രാമവാസികൾ:— മഹാറാണി! ഞങ്ങൾ വന്നുകൊള്ളാം.

പക്ഷെ ഈ യുദ്ധത്തിൽ ജയിക്കാമെന്നുള്ള ആശ ഞങ്ങൾക്കില്ല; മരണം തന്നെയേ ഗതിയുള്ളു.

റാണി:—മരണമോ! എന്നായാലും ഒരിക്കൽ നിങ്ങൾക്കു മരിക്കേണ്ടിവരികയില്ലേ? കിടക്കയിൽ കിടന്നുകിടന്നു അരിഷ്ടിച്ചു് പ്രാണൻ പോകുന്നതു അത്ര വളരെ സുഖകരമായ ഒരു മരണമല്ല. സ്വദേശത്തിനുവേണ്ടി, ധന്യക്കു വേണ്ടി, കർത്തവ്യത്തിനുവേണ്ടി, സന്തുഷ്ടിയോടെ മരണത്തെ വരിക്കുന്നതാണു് പരമസുഖം.

ഗ്രാമവാസികൾ:—മഹാറാണി! ഞങ്ങൾ വരുവാൻ ഒരുക്കമാണു്; അവിടുന്നു കൂട്ടിക്കൊണ്ടു പോകുന്നിടത്തേക്കു്, എവിടെയായാലും, ഞങ്ങൾ വരുവാൻ ഒരുക്കമാണു്.

റാണി:—ഇതാണു് നിങ്ങൾക്കു ഉചിതമായ വാക്കുകൾ. പക്ഷെ, നിങ്ങൾ എന്റെ ഇഷ്ടത്തിനു വിരുദ്ധമായി യുദ്ധത്തിൽ ചേരണമെന്നു ഞാൻ ആവശ്യപ്പെടുന്നില്ല. ആർക്കെങ്കിലും മാതൃഭൂമിയെപ്പറ്റി അല്പം പോലും അഭിമാനമുണ്ടെങ്കിൽ, ആർക്കെങ്കിലും സ്വാതന്ത്ര്യത്തെക്കുറിച്ചു ഭക്തിയോ ശ്രദ്ധയോ ഉണ്ടെങ്കിൽ, ആരെങ്കിലും സ്വാതന്ത്ര്യത്തിനുവേണ്ടി പ്രാണനെ ബലികഴിപ്പാൻ സന്നദ്ധരായിട്ടുണ്ടെങ്കിൽ അവർമാത്രം എന്റെകൂടെ പോന്നാൽമതി. അത്തരത്തിലുള്ള ഒരുത്തൻ ഒരായിരംപേർക്കു തുല്യനാണു്. ഉള്ളുറപ്പില്ലാത്ത സന്ദിഗ്ദ്ധബുദ്ധികളെയല്ല, ദൃഢപ്രതിജ്ഞരായ സ്ഥിരമതികളെയാണു് ഞാൻ ആവശ്യപ്പെടുന്നതു്. നിങ്ങളുടെ മുമ്പിൽ രണ്ടു മാർഗ്ഗങ്ങൾ ഇതാ തുറന്നു കിടക്കുന്നു; ഇഷ്ടമുള്ളതു സ്വീകരിക്കാം:—ഒന്നിൽ വിചാ

സം, വിനോദം, വിശ്രമം, വിഷയസുഖം എന്നിവ ഒതുങ്ങിയിരിക്കുന്നു; മറ്റൊന്നിലാകട്ടെ പട്ടിണി, പരിശ്രമം ദാരിദ്ര്യം, ദുഃഖം എന്നിവ നിറഞ്ഞിരിക്കുന്നു. ഒരിടത്തു കുടുംബവും ഗൃഹഭരണവും ശാന്തിയും, മറ്റൊരിടത്തു പോർക്കളവും മുറിവും മൃത്യുവും സ്ഥിതിചെയ്യുന്നു; ഒരു ഭാഗത്തു സ്വന്തം സുഖവും മറുഭാഗത്തു സ്വദേശത്തോടുള്ള കർത്തവ്യവും കിടക്കുന്നു.— ഇഷ്ടമുള്ളതു തിരഞ്ഞെടുക്കുവിൻ.

എല്ലാവരും:— ഞങ്ങൾ കർത്തവ്യത്തെ സ്വീകരിച്ചിരിക്കുന്നു.

റാണി:— കൊള്ളാം; വളരെ നല്ലത്. ഇനി റാഠോർ ജാതി മുഴുവനും ആത്മത്യാഗം ശീലിക്കട്ടെ. വിസ്താരങ്ങളായ അന്തച്ഛിദ്രങ്ങളെയെല്ലാം നിങ്ങൾ വിസ്മരിച്ചുകളയുവിൻ. എല്ലാവരും ഒത്തൊരുമിച്ചു ഹൃദയപൂർവ്വം ജന്മഭൂമിയെ സ്മരിച്ചു "വന്ദേമാതരം!" എന്നു ആർത്തുവിളിക്കുവിൻ!

എല്ലാവരും:— വന്ദേമാതരം!

## രംഗം ൪.

സ്ഥലം — യുദ്ധഭൂമിയിൽ റാണിയുടെ ശിബിരം.

സമയം — രാത്രി.

(മഴ പെയ്യുന്നു; കാറ്റടിക്കുന്നു; മിന്നൽ വിളങ്ങുന്നു; ഇടിമുഴങ്ങുന്നു — റാണി പാടുന്നു.)

(കേക.)

കൂടുന്നു ഗഗനത്തിൽ കൊടിയ കാർമേഘങ്ങൾ;
മൂടുന്നു പ്രപഞ്ചത്തെ പ്രചണ്ഡഗാഢാന്ധകാരം;

വീശുന്നു കൊടുങ്കാററു ഘോരമായ്; കേൾപ്പൂ പുറമ-
മാശകൾ തോറും മേഘഗംഭീരഗൎജ്ജനങ്ങളും.
വാത്യതൻ ശക്തിയാലുന്നതമാം വൃക്ഷമെത്തി
പ്പാർത്തലത്തിങ്കൽ വീണു ശക്തമൈധൎയ്യമായ് മുററം,
ദേഹത്തെ വീണ്ടും വീണ്ടും ഭൂമിയിലലച്ചല-
ച്ചാഹന്ത! വിലപിപ്പൂ ഹാഹാ കാരോക്തിപൂൎവ്വം;
പെട്ടെന്നു മിന്നൽപ്പിണർകണ്ണുകളടയ്ക്കുന്നു,
സ്പഷ്ടമായിടയ്ക്കിടെ കേൾപ്പൂ ക്രൂരാട്ടഹാസം.

റസിയാ:—അയ്യോ! ദൈവമേ! എന്തൊരു കോലാഹലമാണ് ഈ കേൾക്കുന്നത്! സൈന്യങ്ങളുടെ അട്ടഹാസം! പീരങ്കികളുടെ ഭയങ്കരഗൎജ്ജനം!, യുദ്ധകാഹളങ്ങളുടെ ഉദ്ധതദ്ധ്വനി!—ഇതു പെട്ടെന്നു ഇങ്ങിനെ കേട്ടുതുടങ്ങുവാൻ കാരണമെന്തായിരിക്കാം. ചെവി ഇളകിപ്പോകുന്നുവല്ലൊ! പുരുഷന്മാർ സംഗീതശാസ്ത്രം ഇതിനെയോളംപോലും ചെയ്തിട്ടില്ലെന്നാണ് തോന്നുന്നത്. അയ്യയ്യോ!

(ചെവി പൊത്തുന്നു.)

(അക്ബർ പ്രവേശിക്കുന്നു.)

റസിയാ:—ആര്? അച്ഛനോ?

അക്ബർ:—അതെ, റസിയാ! ഞാൻതന്നെ.

റസിയാ:—അല്ലാ, അച്ഛൻ അടിമുതൽ മുടിവരെ നനഞ്ഞിരിക്കുന്നല്ലോ. അച്ഛാ! പുറമെ എന്താണ് നടക്കുന്നത്? എന്തു കോലാഹലമാണ് ഈ കേൾക്കുന്നത്?

അക്ബർ:—യുദ്ധം നടക്കുകയാണ്. രാജപുത്രർ മുഗൾശിബിരത്തെ ആക്രമിച്ചിരിക്കുന്നു

രസിയാ:—അവക്കു വേണമെങ്കിൽ വെറുതെയിന്നു ആക്രമിക്കരുതേ? എന്തിനാണു് ഇത്ര അപസ്വരത്തിൽ നിലവിളിക്കുന്നതു്.

അക്ബർ:—അപസ്വരമോ! രസിയാ! നീ കാര്യത്തിന്റെ ഗൌരവം മനസ്സിലാക്കിയല്ല സംസാരിക്കുന്നതു്. അയ്യോ! മൃതശരീരങ്ങൾ പുറമെ കുന്നുകുന്നായിട്ടാണു് വീണുകിടക്കുന്നതു്!

രസിയാ:—അതെനിക്കറിയാം. പക്ഷേ, ഇത്രവളരെ മുറവിളികൂട്ടുന്നതു് എന്തിനാണെന്നാണു് ഞാൻ ചോദിക്കുന്നതു്?

അക്ബർ:—രസിയാ! നീ എന്തു പുലമ്പുന്നു! ഇതു സാക്ഷാൽ മൃത്യുവിന്റെ കൂത്താട്ടംതന്നെയാണു്. മൃത്യുവിനെ ഇത്ര പ്രത്യക്ഷമായി ഇതിനു മുമ്പൊരിക്കലും ഞാൻ കണ്ടിട്ടില്ല. അയ്യോ! പുറമെ എത്ര ആളുകളാണു നിമിഷംപ്രതി ചത്തുവീഴുന്നതെന്നു നിനക്കറിയാമോ?

രസിയാ:—ചത്തുവീഴുന്നുവോ? അതുകൊണ്ടാണോ അച്ഛൻ ഓടിപ്പോന്നുകളഞ്ഞതു്? അച്ഛൻ ഭയപ്പെടുന്നുവോ? എന്തിനു ഭയപ്പെടുന്നു അച്ഛാ?

അക്ബർ:—ഒരുപക്ഷേ, എനിക്കും നിനക്കുംകൂടി ഇന്നു മരിക്കേണ്ടതായി വരും.

രസിയാ:—മരിച്ചു കഴിയട്ടെ എങ്കിൽ ഞാൻ പാടിക്കൊണ്ടു മരിക്കും. തീരത്തിൽച്ചെന്നലയ്ക്കുന്ന തിരമാലയെപ്പോലെ പാടിക്കൊണ്ടുതന്നെ ഞാൻ മൃത്യുവിൽ ലയിക്കും.

അക്ബർ:—എന്താണു് ആ കേൾക്കുന്നതു്? രാജപുത്രന്മാ

ങ്ങടെ ജയഘോഷമിതോ! ഇതാ! വീണ്ടും വീണ്ടും—അടുത്തടുത്തു കേൾക്കുന്നുവല്ലോ!

അണിയറയിൽ:—ജയ് മഹാറാണി കീ ജയ്!

(തഹബർഖാൻ പ്രവേശിക്കുന്നു.)

തഹബർഖാൻ:—കുമാരാ! ഓടിക്കൊൾവിൻ, ഓടിക്കൊൾവിൻ.

അക്ബർ:—വിശേഷമെന്താണ് തഹബർഖാൻ?

തഹബർഖാൻ:—നാം തോറ്റുപോയിരിക്കുന്നു.

അക്ബർ:—നമ്മുടെ സൈന്യങ്ങളും എന്തുചെയ്യുന്നു? എല്ലാം ചത്തൊടുങ്ങിയോ?

തഹബർഖാൻ:—ഇല്ല. എല്ലാവരും ചത്തിട്ടില്ല. ഇങ്ങിനെയുള്ള ഘട്ടത്തിൽ ബുദ്ധിമാന്മാർ എന്തു പ്രവൃത്തിക്കുമോ അതുതന്നെ അവരും പ്രവൃത്തിച്ചു—ശത്രുക്കളുടെ നേരെ ആസനം തിരിച്ചുകൊണ്ടു എല്ലാവരും ഓടിപ്പൊയ്ക്കളഞ്ഞു.

റസിയാ:—ഓടിപ്പൊയ്ക്കളഞ്ഞുവോ? ഇഛേ! ഇഛ! ഓടേണ്ട ആവശ്യമെന്തു്? തഹബർഖാൻ! രാജപുത്രരോടു തോറ്റു ഓടിപ്പൊയ്ക്കളയുന്നതിന് ലജ്ജയില്ലേ?

തഹബർഖാൻ:—അവരെന്തിനു ലജ്ജിക്കുന്നു? സ്ത്രീകളല്ലല്ലോ അവർ.—കുമാരാ! ഓടിപ്പൊയ്ക്കളയുകയാണു നല്ലതു്. അതിനുള്ള സമയം ഇനിയും അതിക്രമിച്ചിട്ടില്ല.

റസിയാ:—ഞാൻ ഓടിപ്പോകയില്ല. എന്തിനാണു ഓടിപ്പോകുന്നതു്? ചാകുകയാണ് അതിലും ഭേദം. ഒരു മുകിളനായിരുന്നിട്ടു്, അച്ഛൻ എങ്ങോട്ടാണ് ഓടാൻ പോകുന്നതു്?

തഹബർഖാൻ:-- യുദ്ധം നടക്കുന്ന സ്ഥലത്തിനു നേരെ എതിരായ ദിക്കിലേക്കുതന്നെ. അല്ലാതെ പിന്നെ എങ്ങോട്ടാണു് ഓടുന്നതു്?

റസിയാ:— ഞാൻ ഓടിപ്പോകയില്ല.

തഹബർഖാൻ:— ഭവതി ഓടിപ്പോകയില്ലെങ്കിൽ വേണ്ട. ഞങ്ങളേതായാലും ഓടിപ്പോകുവാൻതന്നെയാണു തീരുമാനിച്ചിരിക്കുന്നതു്. ഭവതി ഒരു സ്ത്രീയാണല്ലോ; അതുകൊണ്ടു കാര്യങ്ങളൊക്കെ ലജ്ജാവഹങ്ങളായിരിക്കാം. ഞങ്ങൾക്കു് ആ കാര്യത്തിൽ അശേഷം ലജ്ജയില്ല. ഞങ്ങളാണല്ലേ നിയമേനി?

അക്ബർ:— അയ്യോ! എന്തു ഭയങ്കരമായ രാത്രി! എന്തു ദയനീയമായ ആർത്തനാദം! എന്തു വെട്ടുംകുത്തും കൊലയുമാണു നടക്കുന്നതു്.

അണിയറയിൽ:— "ഓടിക്കൊൾവിൻ, ഓടിക്കൊൾവിൻ!" — "ജയ മഹാറാണാജി കീ ജയ്!—"ഹരഹര!"

റസിയാ:— അയ്യോ! എന്തൊരു ബഹളം.

തഹബർഖാൻ— യുവരാജാവേ! എന്താണു് ഇനിയും ആലോചിച്ചുനില്ക്കുന്നതു്? വരൂ, ഓടിപ്പോയ്ക്കളയാം. അവിടുന്നു ഞങ്ങളെക്കാൾ മോശമാണെന്നാണല്ലോ തോന്നുന്നതു്.

അക്ബർ:— അയ്യോ! എന്തൊരു കൊടുംകൊല! ഇത്രവലിയ നരഹത്യ ഇതിനു മുമ്പൊരിക്കലും ഞാൻ കണ്ടിട്ടില്ല.

തഹബർഖാൻ:— ഇവിടെത്തന്നെ ഇങ്ങിനെ നിന്നിട്ടു് എന്താണു പ്രയോജനം? അതാ!— അതാ!— കൂടാരത്തി

ന്റെ മുമ്പിൽ എത്തി!—ഇങ്ങോട്ടേയ്ക്കുള്ള വാതിൽ കടന്നു—ഇതാ ശത്രുക്കൾ.

(ഓടിപ്പോകുന്നു.)

അക്ബർ:— വരൂ, റസിയാ! നമുക്കും ഓടിപ്പോയ്ക്കളയാം.

റസിയാ:— അച്ഛാ!

അക്ബർ:—മകളേ! സംസാരിക്കാതെ..ഈ വഴിയെ..ഇതിലെ പൊയ്ക്കളയാം വരൂ.

(അക്ബർ ബലാൽക്കാരമായി റസിയായെ കൈക്കു പിടിച്ചുവലിച്ചുംകൊണ്ടു പോകുന്നു. ഉത്തരക്ഷണത്തിൽത്തന്നെ രണ്ടു രാജപുത്രഭടന്മാർ പ്രവേശിക്കുന്നു.)

ഒന്നാമൻ:—ഇവിടെ ആരുമില്ലല്ലോ. ഓടിപ്പോയ്ക്കളഞ്ഞു. ഏതിലെയാണ് അവർ പൊയ്ക്കളഞ്ഞത്?

രണ്ടാമൻ:— ഈ ഭാഗത്തുകൂടെ.

(രണ്ടുപേരും പോകുന്നു.)

(സമരദാസനും സൈന്യങ്ങളും പ്രവേശിക്കുന്നു.)

സമരദാസൻ:— ആർത്തുവിളിപ്പിൻ. ഭഗവാൻ ഏകലിംഗ കീ ജയ്!

എല്ലാവരും:— ജയഭഗവാൻ ഏകലിംഗ കീ ജയ്!

സമരദാസൻ:— ഭീമസിംഹനെവിടെ?

ഒന്നാമത്തെ ഭടൻ:— അദ്ദേഹത്തെ കാണ്മാനില്ല.

സമരദാസൻ:— വേഗംപോയി അന്വേഷിക്കുവിൻ.

(സമരദാസനൊഴികെ എല്ലാവരും പോകുന്നു.)

സമരദാസൻ:— അഹോ! എന്തൊരു ഭയങ്കരമായ രാത്രി! എന്തൊരു ഘോരമായ യുദ്ധം! എന്തൊരു ഭീമമായ കൂട്ടക്കൊല!

കർട്ടൻ വീഴുന്നു.

വീശുന്ന ശീതള മന്ദസമീരണെ-
നാശകലേതോറും സുഗന്ധമേന്തി;
ഹൃഷ്ടോത്സാഹത്താൽ കണ്ഠമധുരമായ്
പാടുന്ന പഞ്ചമം കോകിലങ്ങൾ;
സാന്ദ്രമാം ചന്ദ്രികാ മന്ദസ്മിതം തൂകി-
സ്സുന്ദരമൂർത്തിയാമിന്ദുദേവൻ,
കാന്തയാം രാത്രിയെ സ്സന്തർപ്പണം ചെയ്തു.
ഹന്ത! ശയിക്കുന്നിതംബരത്തിൽ;
ആനന്ദനിഷ്പന്ദരായ് നോക്കിവസിക്കുന്നു,
വാനത്തുവാഴുന്ന താരകങ്ങൾ;
ശാന്തം, വിജനം കാന്താരം, അത്യന്ത-
കാന്തം, ഏകാന്തം നികുഞ്ജഗർഭം.
എന്തൊരു സുന്ദരശാരദശർവ്വരി!
എന്തൊരു മധുര ഉദ്യാനം!
ലോലചേലാഞ്ചലമക്കതലത്തിങ്കൽ
ചാലെവിരിച്ചു ഞാൻ വാച്ചമോദാൽ
തിങ്ങുമുൽകണ്ഠയാൽ ചഞ്ചലചിത്തയാ-
യിങ്ങുവസിക്കുന്നു മംഗലാത്മൻ!
വന്നാലും വന്നാലുമെൻപ്രാണനായക!
തന്നാലും സാന്ദ്രമാനന്ദമുള്ളിൽ.

കമല — (തിരിഞ്ഞുനോക്കീട്ട്) ആര്? ഓ! അവിടന്നോ?

ജയസിംഹൻ: — അതെ; ഞാൻ തന്നെ.

കമല: — വന്നിട്ട് എത്രനേരമായി?

ജയസിംഹൻ: — വളരെ നേരമായി.

കമല: — ഇത്രയും നേരം ഇവിടെ എന്തു ചെയ്യുകയായിരുന്നു?

ജയസിംഹൻ:— കേട്ടുകൊണ്ടു നില്ക്കയായിരുന്നു.

കമല:— എന്തു്?

ജയസിംഹൻ:— വീണാനാദത്തോടു കൂടികലൎന്ന മധുര സംഗീതധ്വനി— ഹാ! എന്താണു ഞാനിവിടെ കേട്ടതു്? ഞാൻ കേട്ടതെന്തായിരുന്നു എന്നു പരിച്ഛേദിച്ചു പറയുവാൻ ഞാൻ ശക്തനല്ല. എന്നാൽ ഇതുപോലെ ഒന്നു ഇതിനു മുമ്പൊരിക്കലും ഞാൻ കേട്ടിട്ടില്ലെന്നുള്ളതു നിശ്ചയമാണു്.

കമല:— മനസ്സിലായി. അവിടുന്നു കേട്ടതു് എന്റെ പാട്ടാണു്.

ജയസിംഹൻ:— ആയിരിക്കാം. പക്ഷേ ഞാൻ ഇത്രയും നേരം ഈ ലോകത്തിൽ ആയിരുന്നില്ല; ഏതോ ഒരു സ്വപ്നരാജ്യത്തിലായിരുന്നു. ഞാൻ കേൾക്കുകയായിരുന്നുവോ കാണുകയായിരുന്നുവോ എന്നു തന്നെ തീൎത്തു പറയുവാൻ എനിക്കു ധൈൎയ്യം പോര. കാണുകയായിരുന്നു എന്നു തന്നെയാണു തോന്നുന്നതു്. എന്താനും ചില സുന്ദരങ്ങളായ ബാലസ്വരങ്ങൾ തങ്ങളുടെ മിന്നുന്ന ചിറകുകളെ പരത്തിപ്പിടിച്ചു് ആകാശത്തിൽ പറന്നുകൊണ്ടിരുന്നു. ഒടുവിൽ അവ പൂൎവ്വാധികം പ്രസ്ഫുടങ്ങളും ഭാവവിശേഷങ്ങളും ഉജ്ജ്വലതരങ്ങളുമായിത്തീൎന്നു. ക്രമേണ ഓരോ നക്ഷത്രങ്ങളിൽ ചെന്നു ലയിച്ചു.

കമല:— അവിടുന്നു ഇതുവരെ 'ഗീൎവ്വാണ'വും കൂട്ടിച്ചേൎത്തു പ്രസംഗിച്ചാൽ എനിക്കശേഷം അൎത്ഥം മനസ്സിലാവുകയില്ല. നല്ല നാടോടി ഭാഷയിൽ പറഞ്ഞാലേ എനിക്കു കാൎയ്യം ഗ്രഹിക്കുവാൻ കഴിയൂ.

ജയസിംഹൻ:— കമലേ! ഹൃദയപൂർവ്വമായിട്ടോ ഭവതി ഇപ്പോൾ പാടിയതു്? അതോ യദൃച്ഛയാ മനസ്സിൽ തോന്നിയതൊന്നു പാടി എന്നേ ഉള്ളോ?

കമല:— അവിടത്തേക്കു് എങ്ങിനെയാണു തോന്നുന്നതു്.

ജയസിംഹൻ:— എനിക്കൊന്നും അറിഞ്ഞുകൂടാ. എങ്കിലും ഇടക്കിടക്കു ഭവതി ഒരു മന്ത്രവാദിനിയാണെന്നും എന്നെ ഭവതി എന്തോ മന്ത്രംകൊണ്ടു മയക്കിയിരിക്കയാണെന്നും എനിക്കു തോന്നിപ്പോകുന്നു.

കമല:— ഇല്ല, ഇല്ല. അവിടുന്നുതന്നെ വലിയൊരു സംമോഹനമന്ത്രമാണു്; പിന്നെ എന്തിനു വേറെ മന്ത്രം ഞാൻ അന്വേഷിക്കുന്നു?

ജയസിംഹൻ:— ഞാൻ നിശ്ചിന്തനും പൌരുഷഹീനനും ഒന്നുംതന്നെ പ്രവർത്തിപ്പാൻ ശക്തിയില്ലാത്തവനും ആയിത്തീർന്നിരിക്കുന്നു. ഇതു സ്നേഹമോ അതോ മോഹമോ.

കമല:— എന്തായാലും ഒന്നാണെന്നു കരുതിക്കൊള്ളണം. ഫലം രണ്ടിനും ഒന്നുതന്നെയാണല്ലോ— അവിടുന്നു എന്തിനാണു് പിന്നെ ഈ പുളിക്കുന്ന മുന്തിരിങ്ങാക്കുല കണ്ടു ഭ്രമിച്ചു് ഒരു നിമിഷവും വിട്ടുമാറാതെ അടുത്തുകൂടിയിരിക്കുന്നതു്?

ജയസിംഹൻ:— ഇതു സ്നേഹമാണെന്നു വരികിൽ ഈ സ്നേഹം അതിഭയങ്കരം തന്നെയാണു്.

കമല:— ഭയങ്കരമെന്നോ?

ജയസിംഹൻ:— ഭയങ്കരമല്ലേ? യാതൊരു സ്നേഹം ഉത്സാഹത്തെയും പൌരുഷത്തെയും നിശ്ശേഷം നശിപ്പിച്ചു മനുഷ്യനെ മൃഗപ്രായനായിത്തീർക്കുന്നുവോ ആ സ്നേഹം ഭയങ്കരമല്ലേ? പ്രേമരൂപം കരുതുന്ന ലോകത്തെ

ന്നു വിസ്തരിക്കുവാൻ ഇടവരികയും തന്റെ മനുഷ്യത്വം നഷ്ടപ്പെടുകയും ചെയ്യുന്നുവെങ്കിൽ അതു ഭയങ്കരമായ ഒരവസ്ഥതന്നെയാണ്.

കമലം:—സംശയമില്ല. ഇതു അതിഭയങ്കരംതന്നെ! രോഗം വളരെ കടുത്തതാണ്. ചികിത്സ അത്യാവശ്യമായിരിക്കുന്നു. മൂത്തവെളിയെ വിളിക്കട്ടെയോ? അവൾക്കു മാത്രമേ അങ്ങയുടെ ഈ രോഗം മാറ്റുവാൻ ശക്തിയുള്ളു. കണ്ടില്ലേ, അന്നു, മുഖത്തുനോക്കി അവർ രണ്ടു വാക്കു പറഞ്ഞതോടുകൂടി അവിടുന്നു യുദ്ധത്തിനു ചാടിപ്പുറപ്പെട്ടതു്? വിളിച്ചുകൊണ്ടുവരട്ടെയോ?

ജയസിംഹൻ:—വേണ്ട; ഈ രോഗം അവളുടെ ചികിത്സക്കും അമരാത്ത പാകത്തിലായിരിക്കുന്നു. ഇനി ആർക്കും ഇതു മാറ്റുവാൻ സാധിക്കുന്നതല്ല. കമലേ! കേൾക്കുക. ഔറംഗസീബ് മാർവാഡുമായി യുദ്ധം ഇടഞ്ഞിരിക്കുന്നു. അച്ഛൻ ആദ്യംതന്നെ എതിർക്കു അതിനുള്ള ഒരുക്കുകയുമായി. ഞാൻ ഉടനെ അച്ഛന്റെ മുമ്പിൽ ചെന്നു. യുദ്ധത്തിൽ ഉദ്യോഗസ്ഥനാ കൊണ്ടു സഹായിക്കണമെന്നു അച്ഛൻ എന്നോട് ആവശ്യപ്പെട്ടു. ഞാൻ ഒന്നുമിണ്ടാതെ തലതാഴ്ത്തിനില്ക്കുകയാണു ചെയ്തതു്. "ജയസിംഹ! എന്താണിമിണ്ടാതെ നില്ക്കുന്നതു്?" എന്നു വീണ്ടും അച്ഛൻ എന്നോടു ചോദിച്ചു. അപ്പോഴും ഞാൻ മുഖമുയർത്തിയില്ല. അതു കണ്ട് അച്ഛൻ "മനസ്സിലായി. ശരി, അന്തഃപുരത്തിലേക്കു പോവുക. ഞാൻ ഭീമസിംഹനെ അയച്ചുകൊള്ളാം." എന്നു പറഞ്ഞു. ഞാൻ തല ഉയർത്താതെതന്നെ ഇറങ്ങിപ്പോരികയും ചെയ്തു. അതി

സരസ്വതി:— മാർവാറിൽ മുഗളന്മാരും രാജപുത്രരും തമ്മിൽ നടന്ന യുദ്ധത്തിന്റെ പരിണാമം കേട്ടുവോ?

ജയസിംഹൻ:— ഇല്ല.

സരസ്വതി:— കേൾക്കുവാൻ മോഹമുണ്ടോ? അതിനു് അവകാശമുണ്ടോ?

ജയസിംഹൻ:— പറയൂ, കേൾക്കട്ടെ.

സരസ്വതി:— യുദ്ധത്തിൽ മാർവാറിനു ജയം ലഭിച്ചു. പക്ഷേ—

ജയസിംഹൻ:— പക്ഷേ — എന്താണ്?

സരസ്വതി:— പക്ഷേ അവിടത്തെ ജ്യേഷ്ഠൻ എന്നെന്നേക്കുമായി ഈ ലോകത്തോടു യാത്ര പറഞ്ഞു.

ജയസിംഹൻ:— ആര്? വിമലസിംഹനോ?

സരസ്വതി:— (ഗദ്ഗദത്തോടുകൂടി) അതെ. അദ്ദേഹം മാർവാറിനെ രക്ഷിക്കുന്നതിനായിട്ട് ഈ യുദ്ധത്തിൽ തന്റെ പ്രാണനെ ബലികഴിച്ചു.

ജയസിംഹൻ:— ജ്യേഷ്ഠ! അവിടുന്നു മഹാനും ഉദാരനും വീരനുമത്രേ. ജ്യേഷ്ഠൻ ഇന്നു അനശ്വരമായ സൌഖ്യത്തെ സമ്പാദിച്ചിരിക്കുന്നു.

സരസ്വതി:— അവിടുന്നോ?

ജയസിംഹൻ:— നരകത്തെ എന്നാണ് തോന്നുന്നതു്.

സരസ്വതി:— ഹാ! നാഥ! (പോകുന്നു.)

ജയസിംഹൻ:— സരസ്വതി! എന്റെ നേരെ വെറുപ്പു തോന്നുന്നു! ഞാൻ വെറും അശക്തൻ — ഭയവിഹ്വലൻ — ഇതാ അച്ഛൻ വരുന്നു. കൂടെ മാർവാറിലെ മഹാറാണിയും സമരദാസനുംകൂടിയുണ്ടു്. ശുദ്ധകൂപമണ്ഡൂകമായ ഞാൻ കൂപത്തിനുള്ളിലേക്കുതന്നെ പോകട്ടെ.

അവജ്ഞയും അനുകമ്പയും നിറഞ്ഞ പിതാവിന്റെ ആ നോട്ടം സഹിപ്പാൻ ഞാൻ ശക്തനല്ല.

(പോകുന്നു.)

(രാജസിംഹൻ മഹാമായ, സമരദാസൻ എന്നിവർ പ്രവേശിക്കുന്നു.)

രാജസിംഹൻ:— മഹാമായേ! നമുക്ക് ഇവിടെത്തന്നെ ഇരിക്കാം. അകത്തു അസഹ്യമായ ഉഷ്ണമാണ്. ഇവിടെ നല്ല ചന്ദ്രികാപ്രകാശമുണ്ട്. ഭീമസിംഹന് അത്യന്തം പ്രിയമായ ഒരു സ്ഥലമായിരുന്നു ഇത്. അവൻ ദിവസംപ്രതി പ്രഭാതത്തിൽ ഇവിടെ വന്നിരുന്നു ഈ വികചങ്ങളായ സരോവരത്തിലെ മനോഹരമായ കാഴ്ച കണ്ടു ആനന്ദിച്ചു സമയം പോക്കുക പതിവായിരുന്നു.

(എല്ലാവരും കൽത്തറമേൽ ഇരിക്കുന്നു.)

മഹാമായ:— രാജാ! ഭീമസിംഹന്റെ ശൌര്യപരാക്രമങ്ങൾ ലോകചരിത്രത്തിലെ പ്രധാനപ്പെട്ട ഭാഗത്തു തങ്കലിപികളെക്കൊണ്ടു രേഖപ്പെടുത്തി സൂക്ഷിക്കപ്പെടുവാൻ യോഗ്യങ്ങളാണ്.

രാജസിംഹൻ:— പ്രിയെ അവൻ നഷ്ടപ്പെട്ടുവല്ലോ. എന്നെന്നേക്കുമായി നഷ്ടപ്പെട്ടുവല്ലോ.

റാണി:— രാജാ! യുദ്ധത്തിൽ മരിക്കുന്നതിനേക്കാൾ മാഹാത്മ്യമേറിയ മൃത്യു ക്ഷത്രിയർക്കു മറ്റെന്താണുള്ളത്? ഭീമസിംഹൻ എന്റെ പുത്രനായിരുന്നു എങ്കിൽ നിശ്ചയമായും അവനു മറ്റൊരുതരത്തിലുള്ള മരണം നേരിടുവാൻ ഞാൻ മോഹിക്കയില്ലായിരുന്നു.

രാജസിംഹൻ:— മഹാമായേ! നിങ്ങൾ പറയുന്നതു ശരി

തന്നെ. സമരദാസ്! പറയൂ കേൾക്കട്ടെ. ഭീമസിംഹൻ എങ്ങിനെയാണ യുദ്ധം ചെയ്തത്?

സമരദാസൻ:— മഹാറാണീ! അപ്രകാരമുള്ള ഒരു യുദ്ധം ഇന്നുവരെ ആരും ചെയ്തിട്ടില്ല. അവിടുന്ന കേട്ടാലും— അന്നത്തെ രാത്രി അതിഭയങ്കരമായിരുന്നു. ആകാശമെല്ലാം കാർമേഘങ്ങളാൽ മൂടപ്പെട്ടിരുന്നു. ഇടവിടെക്കവണ്ണത്തിൽ ധാരധാരയായി മഴ ചൊരിയുന്നുണ്ടായിരുന്നു. ഘോരമായ അന്ധകാരം ദിക്കുകളെ വ്യാപിച്ചിരുന്നു. അതുപോലുള്ള കൂരിരുട്ട മറ്റൊരിക്കലും ഉണ്ടായിട്ടില്ലെന്നാണ തോന്നുന്നത. കൂടക്കൂടെ ചെവിപൊട്ടുമാറു മുഴങ്ങിക്കൊണ്ടിരുന്ന ഇടിവെട്ടുന്ന ഭയങ്കരശബ്ദങ്ങൾ ആ രാത്രിയുടെ ഭയാനകതയെ ഒന്നുകൂടി വർദ്ധിപ്പിച്ചുകൊണ്ടിരുന്നു. അയ്യോ! എത്ര ഭയങ്കരമായ രാത്രിയായിരുന്നു അത.

റാണി:— എന്നിട്ടോ?

രാജസിംഹൻ:— (ഭ്രാന്തപിടിച്ചവനെപ്പോലെ) ഇത്ര ഭയങ്കരമായ രാത്രിയോ! ഇത്ര ഭയങ്കരമായ രാത്രിയോ.

സമരദാസൻ:— ഇങ്ങിനെയുള്ള രാത്രിസമയത്തു അവിടുത്തെ പുത്രൻ തനിച്ച വീണ്ടും വീണ്ടും ശത്രുക്കളെന്ന നടുത്തിട്ടും വകവെക്കാതെ പതിനായിരം മേവാർ സൈന്യങ്ങളേയും കൂട്ടിക്കൊണ്ട മുഗൾശിബിരത്തെ ആക്രമിച്ചു. മുഗൾസൈന്യങ്ങളുടെ സംഖ്യയാകട്ടെ ഒരു ലക്ഷത്തിലധികം ഉണ്ടായിരുന്നു.

രാജസിംഹൻ:— (ഭ്രാന്തനെപ്പോലെ) ഞാൻ അവനെ നാട്ടിൽനിന്നും ആട്ടിപ്പുറത്താക്കിയല്ലോ. നാടുകടത്തിയല്ലോ?

റാണി:— കുമാര! നീ അതിധന്യൻ തന്നെ. അതിനുശേഷമോ?

സമരദാസൻ:— അതിനുശേഷം പ്രളയജലധിയിലെ പ്രചണ്ഡകല്ലോലങ്ങൾ പോലെ "ഹരഹര—ബംബം" എന്നുള്ള ആർപ്പുവിളികൾ ഉച്ചത്തിൽ കേട്ടുതുടങ്ങി. അനന്തരം അതിഗംഭീരമായ ഇടിമുഴക്കത്തെപ്പോലും അധഃകരിച്ചുകൊണ്ടു തങ്ങളുടെ പീരങ്കികളുടെ ഘോരശബ്ദങ്ങൾ മുഴങ്ങി; തീ പെയ്യുന്ന മഹാരവത്തോടുകൂടി മാസ്സമാറു ശത്രുസൈന്യങ്ങളുടെ ഇടയിൽ ആയിരങ്ങൾ ഹാരങ്ങൾ പൊങ്ങി.

രാജസിംഹൻ:— (ശ്രാന്തനെപ്പോലെ) എന്റെ സ്വന്തം ദോഷംകൊണ്ടുതന്നെ ഞാൻ അവനെ നശിപ്പിച്ചുവല്ലോ.

റാണി:— പിന്നെയോ?

സമരദാസൻ:— അപ്പോൾ ഞാൻ പതിനായിരം റാഠോർ സൈന്യങ്ങളേയും കൂട്ടിക്കൊണ്ടു ഉടനെ ഭീമസിംഹനെ സഹായിക്കുവാൻ ചെന്നു. പോർക്കളത്തിൽ ചെന്നുനോക്കിയപ്പോൾ ആ വിദ്യുൽപ്രകാശത്തിൽ ഞാൻ അവിടെ കണ്ടകാഴ്ച മരിക്കുന്നതുവരെ മറക്കുവാൻ എനിക്കു കഴിയുന്നതല്ല.

രാജസിംഹൻ:— (ഭ്രാന്തനെപ്പോലെ) അതു തന്നെ അവൻ പറഞ്ഞിരുന്നു—"ഞാൻ യുദ്ധത്തിൽ മരിക്കുവാൻ പോവുകയാണ്" എന്ന്.

റാണി:— സമരദാസ്! ശേഷവും കേൾക്കട്ടെ.

സമരദാസൻ:— മഹാറാണി! ആ വിദ്യുൽപ്രകാശത്തിൽ ഞാൻ കണ്ട കാഴ്ച അത്യത്ഭുതകരമായിരുന്നു:— ആ

ക്രൂരസൈന്യങ്ങൾ വാൾ, കുന്തം, തോക്ക് മുതലായ ആയുധങ്ങളും ധരിച്ച് പോരിന് ഒരുങ്ങി തിരിഞ്ഞു നില്പുണ്ട്. ഭീമസിംഹന്റെ ഭടന്മാർ, പ്രപഞ്ചത്തെ ഗ്രസിക്കുവാൻ പുറപ്പെട്ട പ്രളയജലധിയുടെ പ്രചണ്ഡപ്രവാഹംപോലെ പെട്ടെന്നു ശത്രുക്കളുടെ മേൽ പാഞ്ഞു ചെന്നുകയറി. ശത്രുക്കളുടെ തോക്കുകളും പീരങ്കികളും ഉടനെ അഗ്നിഗോളങ്ങളെ വർഷിച്ചു. അഗ്നിപർവ്വതത്തിന്റെ മുഖത്തു നിന്നും അതിശക്തിയോടെ നാലുഭാഗത്തും പ്രവഹിക്കുന്ന തപ്തധാതുക്കളുടെ തീവ്രജ്വാലകളും ഘോരമായ ഝഞ്ഝാവാതവും തമ്മിൽ ഇടയുന്നതുപോലെ ഇരുകൂട്ടരും തമ്മിൽ ഇടഞ്ഞു. അഹോ! അതെന്തൊരു ഭയങ്കരയുദ്ധമായിരുന്നു.

റാണി:— ശബാഷ്! ഭീമസിംഹ! നീ ധന്യാഗ്രഗണ്യൻ തന്നെ! —പിന്നെയോ?

രാജസിംഹൻ:—(ഭ്രാന്തനെപ്പോലെ) ഹാ! പരിഭവിച്ചു പൊരുതുന്നുവല്ലോ! പിതാവിന്റെ നേരെ പരിഭവിച്ചു പുത്രൻ പൊരുതുന്നുവല്ലോ!

സമരസിംഹൻ:— ക്ഷുബ്ധമായ ഉച്ഛൃംഖലനെപ്പോലെയും മൂർത്തിമത്തായ പ്രളയം പോലെയും അത്യത്ഭുതകരമായ ധൈര്യപരാക്രമങ്ങളോടുകൂടി പൊരുതിക്കൊണ്ടു നില്ക്കുന്ന ഭീമസിംഹനെ, മിന്നലിന്റെ പ്രകാശത്താൽ, അപ്പോഴും ഞാനവിടെ കാണുകയുണ്ടായി. ശത്രുക്കളുടെ സംഖ്യ എവിടെ അധികമുണ്ടോ അവിടെ ഭീമസിംഹനും ഉണ്ട്. അദ്ദേഹത്തിന്റെ പതിനായിരം ഭടന്മാർ പത്തുലക്ഷമാണെന്നു എതിരികൾക്കപ്പോഴും തോന്നും. പ്പോൾ ഭീമസിംഹൻ ഒരാൾതന്നെ ഒന്നിച്ചു പത്തുസേ

നാനായകന്മാരുടെ പ്രവൃത്തിയാണ് ചെയ്യേണ്ടിയിരുന്നതു്.

റാണി: — ഭീമസിംഹാ! ഭീമസിംഹാ! നീ എന്റെ പുത്രനായി ജനിച്ചില്ലല്ലോ.

രാജസിംഹൻ: — (ഞെട്ടിവിറച്ചിട്ടു്) അയ്യോ! കഷ്ടം! പടികവിച്ചുപൊയ്ക്കളഞ്ഞുവല്ലോ.

റാണി: — എന്നിട്ടോ?

സമരദാസൻ: — ആ അവസരത്തിൽ റാണാർ സൈന്യവും മേവാർ സൈന്യങ്ങളുടെ സഹായത്തിനായി വന്നെത്തി. അവർ വന്നപ്പോൾ തൊട്ടുകൂടി ശത്രുസൈന്യങ്ങളും ഛിന്നിച്ചിതറി പിന്തിരിഞ്ഞു പലായനം ചെയ്തു. ഞങ്ങളും അവരെ വളരെദൂരംവരെ ഓടിച്ചുകൊണ്ടുപോയി.

റാണി: — പിന്നെയോ?

സമരദാസൻ: — ഒടുവിൽ ഞാൻ ശിബിരത്തിലേയ്ക്കു മടങ്ങിവന്നു നോക്കിയപ്പോഴും ഭീമസിംഹനെ കാണ്മാനില്ലായിരുന്നു. പിറ്റേദിവസം പ്രഭാതത്തിൽ പോർക്കളത്തിൽ ചെന്നു പരിശോധിച്ചപ്പോഴും കുമാരന്റെ മൃതശരീരം കണ്ടെത്തി.

റാണി: — റാണാ! അവിടത്തെ പുത്രൻ ഇന്നു സ്വദേശത്തെ രക്ഷിച്ചു.

രാജസിംഹൻ: — ഭീമസിംഹാ! ഭീമസിംഹാ! മകനേ! മകനേ! ഹാ! (മൂർച്ഛിച്ചുവീഴുന്നു.)

കർട്ടൻ വീഴുന്നു.

## രംഗം ൩

സ്ഥലം — മുഗളന്മാരുടെ ശിബിരം.

സമയം — മദ്ധ്യാഹ്നം.

(ചക്രവർത്തിയുടെ പുത്രനായ അക്ബറും തഹബർഖാനും സംസാരിച്ചുകൊണ്ടു നില്ക്കുന്നു.)

അക്ബർ:— ഈ യുദ്ധത്തിൽ നമുക്കു പൂർണ്ണമായ പരാജയമാണു് സംഭവിച്ചിരിക്കുന്നതു്. അങ്ങിനെയല്ലെ തഹബർഖാൻ?

തഹബർഖാൻ:— അതെ, സമ്പൂർണ്ണമായ പരാജയം തന്നെ. അതിൽ യാതൊരു സംശയവുമില്ല.

അക്ബർ:— ഈ രാജപുത്രർ എന്തൊരു ധൈര്യമുള്ള ജാതി! പീരങ്കിയുണ്ടകളെ പ്രാണസ്നേഹിതരെപ്പോലെ സ്വാഗതം പറഞ്ഞു സൽക്കരിക്കുന്നു. ശത്രു ഖഡ്ഗങ്ങളെ പ്രേയസിയെപ്പോലെ ആലിംഗനം ചെയ്യുന്നു.

തഹബർഖാൻ:— പക്ഷെ അവരുടെ ഖഡ്ഗങ്ങളും നമ്മളെ വന്നാലിംഗനം ചെയ്യുന്നതു പ്രേയസികളെപ്പോലെയാണെന്നു പറയുവാൻ പാടില്ല. വേശ്യകളെപ്പോലെ പെട്ടെന്നുവന്നു കഴുത്തിനു പിടികൂടുന്നു എന്നു പറയുന്നതായിരിക്കും അധികം ശരിയായിരിക്കുക.

അക്ബർ:— എന്തൊരു ജാതി! വജ്രതുല്യമായ സാഹസം; ആകാശതുല്യമായ സ്വാച്ഛന്ദ്യം; സമുദ്രതുല്യമായ ഉദാരത. എന്തൊരു അത്ഭുതജാതി.

തഹബർഖാൻ:— ജാതിയൊക്കെ കൊള്ളാം. വളരെ നല്ലതുതന്നെ. പക്ഷെ ഒരു ദോഷം മാത്രമുണ്ടു്. ജീവനെ

ഭക്ഷിക്കുവാൻ അവസരം തരികയില്ല. വരികയും വാളെടുക്കുകയും തലവീശുകയും എല്ലാം ഒപ്പം കഴിയും. ഇന്നലത്തെ കഥതന്നെ കണ്ടില്ലേ? ഞാൻ യാതൊരു ചിന്തയുംകൂടാതെ കൂടാരത്തിനുള്ളിൽ കിടന്നുറങ്ങുകയായിരുന്നു. പുറമെ കലശലായ കൊടുങ്കാററും മഴയും. കൊള്ളാവുന്നവരാരും ആ സമയത്തു വീട്ടിൽനിന്നു പുറത്തിറങ്ങുവാൻ ധൈൎയ്യപ്പെടുകയില്ല. ഈ രാജപുത്രജാതിക്ക് ആ ത്രാസമൊന്നുമുണ്ടായില്ല. കൂരിരുട്ടും കൊടുങ്കാററും പെരുമഴയും ഒന്നും വകവെക്കാതെയല്ലേ അവർ നമ്മുടെ പാളയത്തിൽ പാഞ്ഞുവന്നു കയറിയതു്? തോക്കും കുന്തവും മററും കൊണ്ടുവന്നിരുന്നില്ലെങ്കിൽ അവർ വെറും നേരംപോക്കു കാണിക്കുന്നു എന്നു ഞാൻ കരുതുമായിരുന്നുള്ളു.

അക്ബർ:— എന്റെ ദൈവമേ! എത്ര ധൈൎയ്യപൂൎവ്വമായ ആക്രമണമായിരുന്നു അതു്.

ഷഹബേർഖാൻ:— നമ്മുടെ സൈന്യങ്ങൾക്കു് എന്തായിരുന്നു ധൈൎയ്യക്കുറവു്? എത്ര ധൈൎയ്യപൂൎവ്വമാണു് അവർ പിന്തിരിഞ്ഞു് ഓടിക്കളഞ്ഞതു്. നടന്നുപോകുന്നതിനുപോലും പ്രയാസമായ ആ കൂരിരുട്ടത്തു് ഓടിപ്പോവുക എന്നതു ചില്ലറക്കാൎയ്യമാണോ? വല്ലിടത്തും തട്ടിയും മുട്ടിയും ഉരുണ്ടുവീഴാഞ്ഞതുതന്നെ വലിയ ഭാഗ്യം.

അക്ബർ:— ഈ പരാജയവൃത്താന്തം കേൾക്കുമ്പോൾ അച്ഛൻ ഇനി എന്താണാവോ പറയുക?

ഷഹബേർഖാൻ:— അതെന്തോ നല്ല നിശ്ചയമില്ല. എന്നാൽ പലഹാരം തിന്നുവാൻ തരികയില്ലെന്നുള്ളതു നിശ്ചയമാണു്. യുദ്ധത്തിനു പുറപ്പെടുന്നതിനുമുമ്പായി

എന്നെ വിളിച്ച്, അദ്ദേഹം, നല്ല വ്യക്തമായ ഉർദ്ദുഭാഷയിൽ, ഞാൻ യുദ്ധത്തിൽ തോറ്റിട്ടാണ മടങ്ങിച്ചെല്ലുന്നതെങ്കിൽ എന്റെ രണ്ടു കൈകളിലും ഇരിമ്പുവളകൾ സമ്മാനിക്കുന്നതാണെന്ന് എന്നോടു പറഞ്ഞിട്ടുണ്ട്. ചേല ഉടുപ്പിക്കുമോ ഇല്ലയോ എന്നു തീർച്ചയായി പറഞ്ഞില്ല. എന്തായാലും സ്ഥാനം ചെയ്യേണ്ടിവരികയില്ലെന്നാണ തോന്നുന്നത്.

അക്ബർ:— തമാശപോകട്ടെ പിന്നെയാകാം. ഇപ്പോൾ ഇനി എന്താണ് ഉപായം? രാജപുത്രരോടു യുദ്ധംചെയ്തു ജയിക്കാമെന്നുള്ള ആശ എനിക്കില്ല.

തഹവർഖാൻ:— അതു സംശയമില്ലാത്ത സംഗതിയാണ്. എന്നുമാത്രമല്ല, ഈ വകക്കാരോടു യുദ്ധം ചെയ്യുന്നതുതന്നെ യുക്തമല്ലെന്നാണ് എന്റെ അഭിപ്രായം.

അക്ബർ:— അതെന്തുകൊണ്ട്?

തഹവർഖാൻ:— യുദ്ധം ചെയ്യാൻതന്നെ അറിഞ്ഞുകൂടാത്ത കൂട്ടരാണവർ. അന്നു മേവാറിൽവെച്ചു നടന്നതു ഓർമ്മയില്ലേ? പട്ടിണിയിട്ടു കൊല്ലുവാനല്ലേ അവർ തീരുമാനിച്ചത്? ഏതു ശാസ്ത്രത്തിലാണ് ഈ സമ്പ്രദായം വിധിച്ചിട്ടുള്ളത്? ഇനി ഇവിടത്തെ കഥ ആലോചിച്ചു നോക്കുക. യുദ്ധം ആരംഭിക്കപോലും ചെയ്തിട്ടില്ല; അതിനുമുമ്പുതന്നെ വന്നാക്രമിച്ചു കഴിഞ്ഞു!—ആരുമെങ്കിലും കേട്ടിട്ടുണ്ടോ ഇങ്ങിനത്തെ അക്രമം: യുദ്ധം ചെയ്യണമെങ്കിൽ ചെയ്യട്ടെ; ഒരു വിരോധവുമില്ല. വാളെടുക്കുക, രണ്ടുചുവടു മുന്നോട്ടു വെക്കുക, രണ്ടുചുവടു പുറകോട്ടു മാറുക, വട്ടം കറങ്ങുക, മൽപ്പിടിക്കുക, പോരിനു വിളിക്കുക—ഇതൊക്കെയല്ലേ യുദ്ധമുറകൾ?

ഇതുവരെ തോന്നുമില്ല. ഉടനെ ഓടി ഇങ്ങുവന്നു; പെട്ടെന്ന് ഒരാറും മുതൽ അറിഞ്ഞതെല്ലാനും തുടങ്ങി. പുള്ളികൾ തരക്കേടുണ്ടോ? ഞങ്ങടെ തലകൾ ഉടമസ്ഥനില്ലാത്ത മുതലെന്നാണ് അവർ കരുതിക്കളഞ്ഞതു്"!

അക്ബർ:— അങ്ങിനെയൊന്നുമല്ല, താഹബർഖാൻ! രാജപുത്രരെപ്പറ്റി മാക്കുന്നതാവം എനിക്ക് അവരുടെ പടിൽ അനുസന്ധാനങ്ങൾ ഞാൻ ചെയ്തിരിക്കുഷ്ടാണ് ചെയ്യുന്നതു്. അവരുടെ സഹായം ലഭിക്കുന്ന പക്ഷം ലോകം മുഴുവനും ഭരിക്കുന്നതിനും ഒരു പ്രയാസവുമില്ല.

താഹബർഖാൻ:— അവർ സഹായിച്ചാൽ അതു സാധിക്കും; അതിലൊന്നും സംശയമില്ല.— ആട്ടെ, അവിടുന്ന് ഒരു കാര്യം ചെയ്യുമോ?

അക്ബർ:— എന്താണതു്?

താഹബർഖാൻ:— അയ്യോ! എന്തു നല്ല കാര്യം! ഇതുവരെ എനിക്ക് അതു തോന്നിയതേയില്ല. വളരെ നല്ല കാര്യം! ഹാ! എന്തു് എളുപ്പമായ വഴിയാണ് കണ്ടുപിടിക്കുന്നതു്!

അക്ബർ:— എന്താണതു്? എന്താണതു്?

താഹബർഖാൻ:— ആലോചിക്കുന്നതാവും അതു വളരെ വളരെ എളുപ്പമായിട്ടാണ് തോന്നുന്നതു്— കേൾക്കണം— അവിടത്തേക്കു ചക്രവർത്തിയാകുവാൻ മോഹമുണ്ടോ?

അക്ബർ:— എങ്ങനെയാണ്?

താഹബർഖാൻ:— എങ്ങനെയായാലെന്താണ്? ഇതു പ്രതിപിടിച്ചാൽ കാര്യമൊന്നുമാവില്ല. മോഹമുണ്ടോ, ഇല്ലയോ? അതു കേൾക്കട്ടെ ആദ്യം.

അക്ബർ:—ഉണ്ടു്; ചക്രവർത്തിയാകണമെന്നു് എനിക്കു മോഹമുണ്ടു്.

തഹബർഖാൻ:—ഉവ്വ്! ഉവ്വ്! ആയികഴിഞ്ഞു! അങ്ങോട്ടു ചെല്ലണ്ട താമസമേയുള്ളൂ! ചക്രവർത്തിപ്പട്ടം വഴിയിലെ തുവികിടക്കുകയാണെന്നാണു് വിചാരം!

അക്ബർ:—വിഷമം ബോധിച്ചതുകൊണ്ടല്ലേ ഞാൻ പറഞ്ഞതു്?

തഹബർഖാൻ:—അതു ശരിതന്നെ. പക്ഷെ പ്രയത്നം കൂടാതെ കാര്യമൊന്നും നടക്കുകയില്ല. ചക്രവർത്തിയാകുവാൻ വളരെ എളുപ്പമായ ഒരു മാർഗ്ഗമുണ്ടു്.

അക്ബർ:—എന്താണതു്? എന്താണതു്?

തഹബർഖാൻ:—ഈ രാജപുത്രന്മാരില്ലേ?—ഹാ! ഹാ! ഹാ!—എന്തെളുപ്പമായി വഴി!

അക്ബർ:—എങ്ങിനെയാണതു്? വളരെ എളുപ്പമെന്നോ?

തഹബർഖാൻ:—വളരെ വളരെ എളുപ്പം. രാജപുത്രർ സാമ്രാജ്യകാംക്ഷികളല്ലെന്നു് അവിടത്തേക്കുതന്നെ ബോദ്ധ്യമല്ലേ; അവർ അനംഗസിംഹനെ സ്ഥാനഭ്രഷ്ടനാക്കി അങ്ങയെ ചക്രവർത്തിയാക്കുന്നു എന്നു വിചാരിക്കുക. എന്താ വിരോധമുണ്ടോ? എന്നാലും രാജപുത്രരുടേയും സൈന്യങ്ങളും തമ്മിൽ യോജിക്കുകയാണെങ്കിൽ—പിന്നത്തെക്കഥയെന്താണു്?

അക്ബർ:—ഞാനും ആ കാര്യംതന്നെയാണു് ആലോചിച്ചുകൊണ്ടിരുന്നതു്. ഒന്നാന്തരം ഉപായം! ഭേഷ്! ഭേഷ്!

അഫ്ബേർഖാൻ:—കേൾക്കണമെന്നോ! കേൾക്കുന്നതിന്നു മുമ്പുതന്നെ "ഷേഷ് ഷേഷ്" തട്ടിമൂളിക്കുന്നതിന് ഇതു ദാസികളുടെ പാട്ടുംമററുമല്ല. മുഴുവനും കേട്ടിട്ടാവട്ടെ അഭിപ്രായം പറയുവാൻ.—രാജപുത്രർ നമ്മുടെ ഭാഗത്തു ചേരുമോ ഇല്ലയോ? അവിടെയാണ് സംശയം കിടക്കുന്നത്. അവർ അത്രവേഗം അധൈര്യത്തിൽ ചെന്നു ചാടുന്നവരല്ല.

അക്ബർ:—ശരി ശരി; അതു വാസ്തവത്തിൽ സംശയിക്കേണ്ട ഒരു കാര്യംതന്നെയാണ്. ഛേ! വീണ്ടും കാര്യങ്ങളൊക്കെ കുഴപ്പത്തിലായല്ലോ!

അഫ്ബേർഖാൻ:—പക്ഷേ അതിനും തക്കതായ സമാധാനമുണ്ട്.

അക്ബർ:—ഉണ്ടോ? എന്താണത്?

അഫ്ബേർഖാൻ:—എന്തുകൊണ്ട് അവർ നമ്മുടെ ഭാഗത്തു ചേരുകയില്ല എന്നുള്ളതുതന്നെ അതിനു ശരിയായ സമാധാനം.

അക്ബർ:—അയ്യ! വളരെ നല്ല സമാധാനം തന്നെ.

അഫ്ബേർഖാൻ:—രാജപുത്രർ ദാരയുടെ ഭാഗത്തു ചേർന്നു യുദ്ധം ചെയ്തിട്ടില്ലേ? ഔറംഗസീബ് ചക്രവർത്തിയുടെ പക്ഷത്തിൽ ചേർന്നു യുദ്ധം ചെയ്തിട്ടില്ലേ?

അക്ബർ:—അതേ അതെ; ഞാനും അതുതന്നെ ആലോചിക്കയായിരുന്നു.

അഫ്ബേർഖാൻ:—പക്ഷെ—

അക്ബർ:—ഇനിയും "പക്ഷേ"യോ? ഛേ! കുഴപ്പമായി കുഴപ്പമായി.

താഹവർഖാൻ:— പക്ഷെ ആ കാൎയ്യത്തിൽ കുറെ തീരുമാനം അറിഞ്ഞിരിക്കേണ്ടതു് ആവശ്യമാണു്. രാഠോർ സേനാപതിയായ ദുർഗ്ഗാദാസനോടു് ആലോചിച്ചാൽ എല്ലാം വിശദമായി അറിയാൻ കഴിയും.

അക്ബർ:— ഞാനും അതുതന്നെ പറയുവാൻ ഭാവിക്കയായിരുന്നു. എന്നാൽ നിങ്ങൾ ഇപ്പോൾതന്നെ രാജപുത്രന്മാരുടെ ശിബിരത്തിലേയ്ക്കു് ഒന്നു പോയിവരിക.

താഹവർഖാൻ:— ആ കാൎയ്യത്തിൽ മാത്രം എനിക്കു സ്വല്പം വൈമനസ്യമുണ്ടു്. ദുർഗ്ഗാദാസൻ പെട്ടെന്നു്, പണ്ടത്തെപ്പോലെ, വാളെടുത്തു മുഖത്തിനു നേരെ വീശിയാലോ? പിന്നീടു് തപ്പിനോക്കിയാൽ എന്റെ കഴുത്തിൽ തല കണ്ടില്ലെങ്കിൽ ആരു സമാധാനം പറയും?

അക്ബർ:— ഇല്ല; ദുർഗ്ഗാദാസൻ വാളെടുക്കുകയും മറ്റുമില്ല.

താഹവർഖാൻ:— എടുത്താൽ—?

അക്ബർ:— ഉടനെ പറയണം "എന്ദ്!" എന്നു്.

താഹവർഖാൻ:— 'എന്ദ്!' എന്നും "ഇന്ദ്" എന്നും പറയുവാൻ അപ്പോൾ സമയം എവിടെ കിട്ടാൻ പോകുന്നു? തല തന്നെ അററു് കാല്ക്കൽ വീണുകിടക്കുമ്പോൾ ഞാനെവിടംകൊണ്ടാണു പിന്നെ 'എന്ദ്!' എന്നു പറയുന്നതു്?

അക്ബർ:— പിന്നെ എന്താണു് ഉപായം?

താഹവർഖാൻ:— ഉപായമാണോ ഇല്ലാത്തതു്? ദുർഗ്ഗാദാസനെ ഇങ്ങോട്ടു ക്ഷണിക്കണം. പർവ്വതം മുഹമ്മദിന്റെ അടുത്തു ചെല്ലുവാൻ ഭാവമില്ലെങ്കിൽ മുഹമ്മദ് പർവ്വതത്തിന്റെ അടുത്തുവന്നു കൊള്ളും.

അക്ബർ:— ശരിതന്നെ. അങ്ങിനെയും ചെയ്യാം. ഞാനും അതുതന്നെയാണ്—

ഷഹബേർഖാൻ:— അങ്ങിനെയും ചെയ്യാമെന്നു ബോദ്ധ്യമായെങ്കിൽ പിന്നെ അങ്ങിനെതന്നെ ചെയ്യുവാൻ ഉറയ്ക്കുക. ഇപ്പോഴും കുഴപ്പമെല്ലാം തീൎന്നില്ലേ? ഇനി ഞാൻ പോയി കിടന്നു ശ്വാസം വലിക്കട്ടെ.

(ഷഹബേർഖാൻ വന്ദിച്ചിട്ടു പോകുന്നു.)

അക്ബർ:— (സ്വഗതം) എന്താണു തരക്കേട്? ഞാൻ ജീവിച്ചിരിക്കുമ്പോഴും ഇതല്ലാതെ ചക്രവൎത്തിയാകുവാൻ മറെറാരു വഴിയും ഞാൻ കാണുന്നില്ല. അഹോ! എന്തൊരു ഇടിമുഴക്കം.

(റസിയാ പ്രവേശിക്കുന്നു.)

റസിയാ:— അച്ഛാ! പുറത്തൊന്നു വന്നു നോക്കൂ. കല്ലുകളും വീഴുന്നു. കല്ലുകളും വീഴുന്നു.

അക്ബർ:— വീഴട്ടെ.

റസിയാ:— ഇതു കാണണേ അച്ഛാ!

(കൈക്കു പിടിച്ചു വലിക്കുന്നു.)

അക്ബർ— ഛീ! നിനക്കു ലജ്ജയില്ലേ? വിവാഹമിപ്പോഴും കുട്ടിപ്രായവും മാറിയല്ല. പോവൂ.—

(റസിയാ വിഷാദത്തോടുകൂടി പോകുന്നു.)

അക്ബർ:— അതെ; കല്ലിന്നു തീമഴയെന്നിവയെക്കൊണ്ടു കാൎയ്യമൊന്നുമില്ല. എന്തായാലും ഞാൻ അകത്തൊന്നു ചാടിയോടുകട്ടെ; വരുന്നതൊക്കെ വരും.— റാസൻ! മദ്യം! മദ്യം! ദാസികളോടും വരുവാൻ പറയൂ.— എന്റെ കൂടാരത്തിൽ—

കർട്ടൻ വീഴുന്നു.

ഇന്നിയും താടികളെ കൈകെട്ടുന്നതും പാട്ടു കേട്ടുകൊണ്ടു നില്ക്കുന്നു.)

അക്ബർ:— ബാലേ! ബാലെ! ഇത്തരത്തിലുള്ളതാണു് സ്വർഗ്ഗമെങ്കിൽ അതു് അത്യന്തം സുഖകരമായ ഒരു പ്രദേശം തന്നെയാണ്; സംശയമില്ല.

റസിയാ:— (ഭക്തകളുടെ പാട്ടിനെ ഉദ്ദേശിച്ച്) ഇപ്പാഠത്തിൽ പ്രതിബന്ധ്യം ഇല്ലല്ലോ.

അക്ബർ:— അല്ലാ നീ ഇവിടെയും എത്തിയോ? റസിയാ! നീ എന്തിനു് ഇവിടെ വന്നു?

റസിയാ:— എന്നാൽ മിശ്രപാട്ടുമായിരിക്കാം. (അക്ബറിനോടു്) അച്ഛാ! അമ്മ വിളിക്കുന്നു.

അക്ബർ:— നിന്റെ അമ്മയുടെ അച്ഛന്റെ തല! ഇതാണോ വിളിക്കാനുള്ള സമയം? എന്തു്! രസച്ചരടു പൊട്ടിച്ചു.

അനുചരൻ:— രസച്ചരടു പൊട്ടിച്ചു, തിരുമേനി! രസച്ചരടു പൊട്ടിച്ചു.

അക്ബർ:— പോവൂ; അകത്തുള്ള പെണ്ണു ലജ്ജയില്ലേ നിനക്കു്? ഈ ഇന്ന രാജസദസ്സിൽ വന്നു നില്ക്കുന്നു.

റസിയാ:— അമ്മ വിളിക്കുന്നു അച്ഛാ അമ്മയ്ക്കു സുഖക്കേടു കുറെ കലശലാണ്.

അക്ബർ— അതിനു ഞാൻ എന്തുവേണം. സുഖക്കേടാണെങ്കിൽ വൈദ്യനെ വിളിച്ചുകൊണ്ടുവന്നു കാണിക്ക. ഞാൻ വന്നിട്ടു എന്തു ചെയ്യാനാണ്? ഇപ്പോൾ ഞാൻ വരികയില്ല.

റസിയാ:— അച്ഛാ! അമ്മ മരിക്കാറായിക്കിടക്കുകയാണ്. പ്രാണൻ പോകുന്നതിനുമുമ്പു് അച്ഛനെ ഒന്നു കാണ്മാ

(വാദ്യഘോഷം മുഴങ്ങുന്നു. അനന്തരം ആസ്ഥാനത്തിൽ താഹബർഖാൻ പ്രവേശിക്കുന്നു.)

അക്ബർ:— ആരിത്? താഹബർഖാനോ? ആരുടെ സേനാനായകനോ?

താഹബർഖാൻ:— രാജകുമാര!

അക്ബർ:— എന്ത്! 'രാജകുമാര!' എന്നോ? 'അന്നദാതാവേ!' 'തിരുമേനി!' എന്നൊക്കെ പറയാതെ ഇപ്പോഴും 'രാജകുമാര!' എന്നോ? താഹബർഖാൻ! ഇങ്ങനെയൊന്നും സൂക്ഷിച്ചുകൊള്ളുക. ഇതു കാണുന്നില്ലേ വിഡ്ഢി? (ദർബാർകാരെ ചൂണ്ടിക്കാണിക്കുന്നു.)

താഹബർഖാൻ:— കൊള്ളാം! കണ്ടു കണ്ടു; ഇവിടത്തെ സ്ഥിതിയൊക്കെ ഞാൻ കണ്ടുകഴിഞ്ഞു. ഇനി ഒന്നോ രണ്ടോ നിമിഷം അവിടത്തെ സ്ഥിതിയെന്താണെന്നു കുമാരനും ഒന്നു കണ്ടുകൊള്ളൂ.

അക്ബർ:— എന്ത എന്നോ? അവിടെ എന്താണു സംഭവിച്ചത്?

താഹബർഖാൻ:— രാജപുത്രസൈന്യങ്ങൾ അങ്ങയെ ഉപേക്ഷിച്ചിരിക്കുന്നു.

അക്ബർ:— എന്ത്! രാജപുത്രർ എന്നെ ഉപേക്ഷിച്ചുവെന്നോ? താഹബർ! നിനക്കു തലയ്ക്കു വെളിവില്ലേ? നിനക്കു കഞ്ചാവോ കറുപ്പോ സേവിച്ചിട്ടുണ്ടോ? രാജപുത്രർ എന്നെ ഉപേക്ഷിക്കുകയോ? അതു സംഭവിക്കുന്ന കാര്യമോ?

താഹബർഖാൻ:— ഒരിക്കലും സംഭവിക്കാവുന്ന കാര്യമല്ല. പക്ഷേ ഇപ്പോൾ സംഭവിച്ചതു് അങ്ങനെയൊക്കെ

അക്ബർ:— സംശയമില്ല. ഇതു നിങ്ങളുടെ ചതിപ്ര
യോഗം തന്നെ. പിടിക്കുവിൻ, ഇവരെ ആരവിടെ
അഫ്ബർഖാൻ:— ഹാ! ഹാ! ഹാ! ഹാ! ഇനി ഇപ്പോഴ്
ആർ ആരെ പിടിക്കുവാനാണ് അങ്ങുന്നു എന്റെ
കഴുത്തു വെട്ടിക്കളഞ്ഞതുകൊണ്ട് അങ്ങയുടെ കഴുത്തി
ന്നു രക്ഷകിട്ടുകയില്ല. ഞാൻ പറയുന്നതു കേൾക്കുക.
ഒരുപായം ഞാൻ കണ്ടിട്ടുണ്ട്. ഇവിടെയെങ്കിലും ന
മ്മുടെ ചക്രവത്തിക്കു കീഴടങ്ങുകയാണെങ്കിൽ ചക്രവ
ത്തി നമുക്കു മാപ്പു തരുന്നതാണെന്നു ഖെക്കാട്ട് മഹാ
രാജാവു എനിക്കു എഴുതി അയച്ചിരിക്കുന്നു. അതൊ
ന്നു പരീക്ഷിച്ചുകളഞ്ഞാലെന്താണ്? വരൂ നമു
ക്കു ചക്രവത്തിയുടെ അടുക്കലേയ്ക്കു പോകാം.
അക്ബർ:— അച്ഛന്റെ അടുക്കലേയ്ക്കോ?
അഫ്ബർഖാൻ:— അതേ; എനിക്കു ദേശത്തിന്റെ സ്വാതന്ത്ര്യം
കാത്തുരക്ഷിക്കുന്ന കാര്യത്തിൽ എനിക്കു കൂടുതൽ
ശ്രദ്ധയുള്ളതുകൊണ്ടല്ല ഞാനിങ്ങിനെ പറയുന്നതു.
വല്ലവിധത്തിലും അതിനെ രക്ഷിക്കുവാൻ കഴിയുമോ
എന്നൊന്നു പരീക്ഷിച്ചു നോക്കാമെന്നു മാത്രം. എന്താ
യാലും പരീക്ഷിച്ചു നോക്കുന്നതുകൊണ്ടു ദോഷമൊ
ന്നുമില്ലല്ലോ.

(പോകുന്നു.)

അക്ബർ:— ഇതെന്തു കഥ! രാജപുത്രന്മാർ വിശ്വാസവ
ഞ്ചന ചെയ്യുന്നവരല്ലല്ലോ. ഒരിക്കൽ നമ്മെ സഹാ
യിക്കാമെന്നേറ്റിട്ട് ഇപ്പോൾ അവർ ഉപേക്ഷിച്ചു
പൊയ്ക്കളയുമോ? എല്ലാം കാലവിശേഷമായിത്തീരുകയാണോ.

(മല്ലപ്രഹാരം ചെയ്യുന്നു.) ആരവിടെ? ഇതൊന്നും സാരമില്ല. ആടുവിൻ! പാടുവിൻ.

(വീണ്ടും വാദ്യഘോഷം മുഴങ്ങുന്നു.)

(കർട്ടൻ വീഴുന്നു.)

---

## രംഗം ൨.

സ്ഥലം — അജ്മീറിൽ ഔറംഗസീബിന്റെ കൊട്ടാരത്തിലെ ഒരു മുറി

സമയം — രാത്രി ഉദ്ദേശം പത്തുമണി.

(ഔറംഗസീബ് കിടക്കുന്നു. മുമ്പിൽ ദിലീർഖാൻ നില്ക്കുന്നു.)

ഔറംഗസീബ്:— ദിലീർഖാൻ! രാജപുത്രന്മാരുടെ പാളയത്തിൽനിന്നു പിന്നെ വല്ല വിശേഷവും കേൾക്കുവാൻ കഴിഞ്ഞുവോ?

ദിലീർഖാൻ:— വിശേഷങ്ങളുടെ കൂട്ടത്തിൽ, ഇടിമുഴക്കം പോലെ അതിഗംഭീരമായ അവരുടെ പീരങ്കികളുടെ ഗർജ്ജനങ്ങളല്ലാതെ കൂട്ടത്തിലായിട്ടൊന്നും കേൾക്കുവാൻ കഴിഞ്ഞിട്ടില്ല. അവരുടെ ആ ആനന്ദനാദങ്ങളുടെ അട്ടഹാസങ്ങൾ ക്രമേണ അടുത്തടുത്തും സ്പഷ്ടതരമായും കേൾക്കപ്പെടുന്നുമുണ്ട്.

ഔറംഗസീബ്:— അവരുടെ ഉദ്ദേശമെന്തായിരിക്കാം?

ദിലീർഖാൻ:— ഉദ്ദേശം അത്ര നല്ലതാണെന്നു തോന്നുന്നില്ല.

ഔറംഗസീബ്:— അക്ബർ! അക്ബർ! നമ്മെ വലിച്ചു താഴെയിട്ടു ഈ മുഗൾ സിംഹാസനത്തിന്മേൽ കയറിയിരിപ്പാൻ ആഗ്രഹിക്കുന്നു അല്ലേ? കരിങ്കൽ നീച

ക്രവൎത്തിയായിത്തീരണമായിരുന്നു. ഇതിനുവേണ്ടി ഞാൻ എന്തെല്ലാം പ്രയത്നിച്ചു; എന്തെല്ലാം തരത്തിൽ ബുദ്ധിമുട്ടി; എത്ര അധികം പണം ചെലവാക്കി. കഷ്ടം! എല്ലാം വിഫലമായിത്തീൎന്നു. ദിലീർഖാൻ! ഇങ്ങിനെ വരുമെന്നു ഞാൻ ഒരിക്കലും കരുതിയിരുന്നില്ല.

ദിലീർഖാൻ:— അവിടുന്നു കരുതാതിരുന്നതു് എന്തുകൊണ്ടെന്നു് എനിക്കു മനസ്സിലാകുന്നില്ല. മുഗൾ ചക്രവൎത്തിമാരുടെ മാമൂലിനെത്തന്നെയാണല്ലോ അക്ബറും ഇതുവരെ അംഗീകരിച്ചിട്ടുള്ളതു്. എന്നാൽ മൌജം, അസം, കാംബക്ഷ് എന്നിവരോടുള്ള ഭാവന്റെ പെരുമാററവും ആ മാമൂലിനെത്തന്നെ അനുസരിച്ചായിരിക്കുമോ ഇല്ലയോ എന്നു് ഇതുവരെ തീൎച്ചയാക്കാറായിട്ടില്ല.

അറംഗസീബ്:— ദിലീർ! ഈ മുഗൾസിംഹാസനത്തെ കൈക്കലാക്കുന്നതിനുവേണ്ടി ഞാൻ അനേകം കൊലപാതകങ്ങൾ നടത്തിയിട്ടുണ്ടെന്നുള്ളതു വാസ്തവം തന്നെ. എന്നാൽ അങ്ങിനെത്തെ അത്യാവശ്യ സംഭവങ്ങൾ മേലാൽ ആവൎത്തിക്കപ്പെടരുതെന്നാണു് എന്റെ അഭിപ്രായം.

ദിലീർഖാൻ:— അവിടുത്തെ അഭിപ്രായങ്ങൾ ഇക്കാലത്തിനിടയിൽ തന്നെ അനേകം പ്രാവശ്യം മാറിയിട്ടുണ്ടല്ലോ. ഹാ! ഷാജിഹാൻ ചക്രവൎത്തി ഇപ്പോൾ ജീവിച്ചിരുന്നെങ്കിൽ അദ്ദേഹത്തിനു് ഈ കാഴ്ച കണ്ടു് ആനന്ദിക്കാമായിരുന്നു.

അറംഗസീബ്:— ദിലീർഖാൻ! സൂക്ഷിച്ചു സംസാരിക്കൂ.

ഈ ഉദ്യോഗത്തിനു വേണ്ടിയാണ് — ദൈവം സാക്ഷി.

(ശ്യാമസിംഹൻ പ്രവേശിക്കുന്നു.)

അറംഗസീബ്:— എന്താണു വിശേഷം?

ശ്യാമസിംഹൻ:— കാര്യം ജയിച്ചു, തിരുമേനി ആശിച്ചിരുന്നതിലും അധികമായി ഫലിച്ചു. രാജപുത്രർ അക്ബറിനെ ഉപേക്ഷിച്ചു.

അറംഗസീബ്:— എന്ത്?

ശ്യാമസിംഹൻ:— അവർ തങ്ങളുടെ കുതിരപ്പുറത്തു കയറി യോധപുരത്തിലേക്കു പൊയ്ക്കഴിഞ്ഞു. ഞാൻ എന്റെ കണ്ണുകൊണ്ടു കണ്ടതാണ്. കുമാരൻ നൃത്തഗീതങ്ങളിൽ ലയിച്ചു മതിമറന്നു ഇരുന്നുപോയതുകൊണ്ടു ആ സംഗതി അറിഞ്ഞതേയില്ല. ഇപ്പോഴും കുമാരനു അതിനെപ്പറ്റി ബോധമുണ്ടായിട്ടുണ്ടോ എന്നു സംശയമാണ്.

അറംഗസീബ്:— എങ്ങിനെയാണ് ഇതെല്ലാം സാധിച്ചതു്?

ശ്യാമസിംഹൻ:— ഈ ദാസന്റെ ഉപദേശപ്രകാരം അവിടന്ന് അക്ബറിന് എഴുതിയ എഴുത്ത്.

അറംഗസീബ്:— ഏതെഴുത്ത്?

ശ്യാമസിംഹൻ:— "കുമാര! രാജപുത്രസൈന്യങ്ങളോടു നമ്മെ ആക്രമിക്കുമ്പോൾ സൈന്യസമേതം പുറകേ എത്തി സ്വയം രാജപുത്രരെ ആക്രമിക്കാമെന്നുള്ള നിന്റെ ഉദ്ദേശം അത്യന്തം ഉചിതവും ശ്ലാഘ്യവുമായിരിക്കുന്നു." എന്ന അർത്ഥത്തിൽ അവിടുന്നു കുമാരന്റെ പേർക്ക് എഴുതിയ എഴുത്തിന്റെ കഥ ഇത്രവേഗം മറന്നുപോയോ?

ആ എഴുത്തു ഞാൻ ദുർഗ്ഗാദാസന്റെ ശത്രുവായ സമരദാസന്റെ കയ്യിൽ എത്തിക്കുവാൻ മുദ്രകെട്ടി കൊടുത്തയച്ചിരുന്നു. എഴുത്തു കണ്ടപ്പോൾ അതിലെ സംഗതികൾ മുഴുവനും സത്യമാണെന്നുതന്നെ രാജപുത്രർ വിശ്വസിച്ചു. കുമാരൻ രാജപുത്രരോടു ചേർന്നിരിക്കുന്നതു് അവിടത്തെ ഗൂഢമായ ഉപദേശപ്രകാരമാണെന്നു ധരിച്ചു് അവർ അക്ബറിനെ ഉപേക്ഷിച്ചു പൊയ്ക്കളഞ്ഞു.

അക്ബർ:— മഹാരാജാവേ! സത്യംതന്നെയോ ഇതു്? രാജപുത്രർ അതു വിശ്വസിക്കുമെന്നു നാം കരുതിയിരുന്നില്ല. ദുർഗ്ഗാദാസനും അതിനെ വിശ്വസിച്ചുവോ?

ശ്യാമസിംഹൻ:— ദുർഗ്ഗാദാസൻ അവിടെ ഇല്ലായിരുന്നു. അദ്ദേഹം രാജസിംഹന്റെ രോഗവൃത്താന്തം കേട്ടിട്ടു ഉദയപുരത്തിലേക്കു പോയിരിക്കയാണു്.

ഔരംഗസീബ്:— തഹബർഖാനോ? അയാൾ എന്തുചെയ്യുന്നു?

ശ്യാമസിംഹൻ:— തഹബർഖാൻ ബന്ധനത്തിലായി. "ഇനിയെങ്കിലും നിങ്ങൾ വിദ്രോഹികളുടെ പക്ഷം വെടിഞ്ഞു സൈന്യസമേതം വന്നു ചക്രവർത്തിയോടു മാപ്പു ചോദിക്കുകയാണെങ്കിൽ അദ്ദേഹം എല്ലാം ക്ഷമിക്കുന്നതാണു" എന്നു ഞാൻ അയാൾക്കു് എഴുതി അയച്ചിരുന്നു. അയാൾ ആ എഴുത്തു വിശ്വസിച്ചു നമ്മുടെ പാളയത്തിൽ കടന്നു. കുമാരനായ ആസം ഉടനെ അയാളെ ബന്ധനത്തിലാക്കുകയും ചെയ്തു.

ഔരംഗസീബ്:— മഹാരാജാവേ! അങ്ങയോടു നാം അത്യന്തം കൃതജ്ഞനായിരിക്കുന്നു.

ശ്യാമസിംഹൻ:— അതു് അവിടത്തെ അനുഗ്രഹം!

അറംഗസീബ്:— പുറമേ എന്തൊരു ലഹളയാണ് ആ കേൾക്കുന്നതു്?

ശ്യാമസിംഹൻ:— ഞാൻ പോയി എന്താണെന്നു് അന്വേഷിച്ചു വരാം. (ശങ്കയോടുകൂടി പോകുന്നു.)

അറംഗസീബ്:— ഇതെന്തു്! ലഹള കൂടിക്കൂടിയാണല്ലൊ വരുന്നതു്! അതാ ആയുധങ്ങളുടെ ശബ്ദം കേൾക്കുന്നു. എന്താണിതു്! വെടി പൊട്ടുന്ന ശബ്ദമല്ലെ അതു്? ആരവിടെ? (ചോരയിൽ മുഴുകിയ ദേഹത്തോടുകൂടി തഹബർഖാൻ പ്രവേശിക്കുന്നു.)

അറംഗസീബ്:— തഹബർഖാനോ ഇതു്?

തഹബർഖാൻ:— അതെ തിരുമേനി! (ചക്രവർത്തിയുടെ നേരെ കൈത്തോക്കു നീട്ടുന്നു.)

ദിലീർഖാൻ:— (പെട്ടെന്നു പ്രവേശിച്ചിട്ടു) തഹബർ!

(തഹബർഖാൻ ഒന്നു തിരിഞ്ഞുനോക്കുന്നു; ഉടനെ തന്നെ വീണ്ടും ചക്രവർത്തിയുടെ നേരെ തിരിഞ്ഞു കൈത്തോക്കു നീട്ടുന്നു. ദിലീർഖാൻ തഹബർഖാന്റെ നേരെ തന്റെ കൈത്തോക്കു് ഒഴിക്കുന്നു. തഹബർഖാൻ നിലംപതിക്കുന്നു.)

അറംഗസീബ്:— വിശ്വാസഘാതകനു തക്കതായ ശിക്ഷ കിട്ടി. തിന്ന ചോറിനു നന്ദിയില്ലാത്ത നായ്!

ദിലീർഖാൻ— പ്രഭോ! അയാളുടെ കഥ കഴിഞ്ഞിരിക്കുന്നു. അവിടത്തെ ശരീരത്തിൽ ഒരക്ഷതം പോലും അയാൾ ഏല്പിച്ചിരിക്കുമെന്നു തോന്നുന്നില്ല.

അറംഗസീബ്:— ദിലീർഖാൻ! നിങ്ങൾ ഇന്നു നമ്മുടെ പ്രാണനെ രക്ഷിച്ചു.

ദിലീർഖാൻ:— പ്രഭോ! അതിൽ അത്ഭുതപ്പെടുവാനൊന്നു

ഴില്ല. അവിടത്തെ ജീവനെ രക്ഷിക്കേണ്ടതിന്നായിട്ടുത്ത ന്നെയാണു് ഈ ദാസൻ ശമ്പളം പററുന്നതു്.

ആംഗസീബ്:— ദിലീർഖാൻ! നിങ്ങളെ മാററി നാം ഈ പടു്ഠാണിയെ സേനാനായകനാക്കിയതിൻെറ ഫ ലമാണിതു്. ദിലീർ എനിക്കു മാപ്പു തരിക.

ദിലീർഖാൻ — പ്രഭോ! അടിയൻ അവിടത്തെ ഉപ്പും ചോ റും തിന്നുന്ന ഒരു എളിയ ഭൃത്യൻ മാത്രമാണു്. അടിയ നോടു് ഇങ്ങിനെയൊന്നും കല്പിക്കരുതു്.

ആംഗസീബ്:— ദിലീർ; നിങ്ങാം ഭൃത്യനല്ല. ഭൂമിയിൽ നിങ്ങാം ഒരുത്തൻ മാത്രമേ എനിക്കു മിത്രമായിട്ടുള്ളു. നി ങ്ങാം ഇതിന്നു് എന്തു പ്രതിഫലമാണു് ആവശ്യപ്പെടു ന്നതു്? പറയൂ; മടിക്കേണ്ട.

ദിലീർഖാൻ:— അവിടത്തെ ജീവനെ രക്ഷിക്കുവാൻ സാ ധിച്ചതുതന്നെ ഇവന്നു വലിയൊരു പ്രതിഫലമാണു്. മറെറാന്നും ഇവൻ ആഗ്രഹിക്കുന്നില്ല.

ആംഗസീബ്:— ദിലീർ ഒരു യഥാത്ഥമഹാനാണു നി ങ്ങാം.

കട്ടൻ വീഴുന്നു.

---

## രംഗം ൻ.

സ്ഥലം — രാജപുത്രരുടെ ശിബിരം.

സമയം — സായംകാലം.

(ഭൃത്യാദാസനും സമരദാസനും മറെറതാനും രാജപു ത്രസാമന്തന്മാരും പ്രവേശിക്കുന്നു.)

ലസ്യത്തിൽനിന്ന് അദ്ദേഹം പിന്നീട് ഉണരുക ഉണ്ടായിട്ടില്ല.

(തവണക്കാരൻ പ്രവേശിക്കുന്നു)

തവണക്കാരൻ:— (വന്ദിച്ചിട്ട്) പ്രഭോ! ഔറംഗസീബ് ചക്രവർത്തിയുടെ പുത്രനായ അക്ബർ കുടുംബസഹിതനായി വന്നു ദ്വാരദേശത്തിൽ കാത്തുനില്ക്കുന്നു.

വിജയസിംഹൻ:— അക്ബറോ?

ദുർഗ്ഗാദാസൻ:— കുടുംബസഹിതനോ?

സമരദാസൻ:— സൂക്ഷിക്കണം. ഇതിലും എന്തോ കൃത്രിമം കാണും. അകത്തേക്കു കടക്കുവാൻ അനുവദിക്കരുത്.

ദുർഗ്ഗാദാസൻ:— അങ്ങിനെയല്ല. കാര്യമെന്താണെന്നു നമുക്കു കേൾക്കണമല്ലോ. ബന്ധുക്കളെയാണെങ്കിൽ, ഒരു പക്ഷം, ഒന്നോ രണ്ടോ തവണ കാണാതെ മടക്കി അയച്ചാലും അതിൽ വലിയ വൈഷമ്യമൊന്നും വരുവാനില്ല. എന്നാൽ ശത്രുക്കളെ ഒരിക്കലും അങ്ങിനെ നിരാശരാക്കി മടക്കി അയക്കുവാൻ പാടില്ല. (തവണക്കാരനോട്) എടോ! അദ്ദേഹത്തെ ബഹുമാനപൂർവ്വം ഇങ്ങോട്ടു കൂട്ടിക്കൊണ്ടു വരിക.

(തവണക്കാരൻ പോകുന്നു.)

മുകുന്ദസിംഹൻ:— ഇതിന്റെ അർത്ഥമെന്ത്?

സമരദാസൻ:— മറെറാരു ചതിയുംകൊണ്ടു പുറപ്പെട്ടിരിക്കയാണ്; സംശയമില്ല. ദുർഗ്ഗാദാസ്! സൂക്ഷിക്കണം.

ഗോപീനാഥൻ:— ഈ യുദ്ധത്തിൽ നേരിടുന്ന അത്ഭുതസംഭവങ്ങൾക്ക് അവസാനമില്ല.

ദുർഗ്ഗാദാസൻ:— അദ്ദേഹത്തെ എല്ലാവരും യഥോചിതം ബഹുമാനിക്കണം.

(അക്ബർ തന്റെ കുടുംബാംഗങ്ങളോടുകൂടി പ്രവേശിക്കുന്നു. എല്ലാവരും എഴുന്നേററു് അദ്ദേഹത്തെ ബഹുമാനിക്കുന്നു.)

ദുർഗ്ഗാദാസ്:— രാജകുമാര! ഇന്നു ഞങ്ങളെ ഈ വിധം ബഹുമാനിക്കുവാൻ തോന്നിയതു് എന്തുകൊണ്ടായിരിക്കാം?

അക്ബർ:— അല്ലയോ റാഠോർ സേനാപതേ! ഞാൻ വഞ്ചിക്കപ്പെട്ടിരിക്കുന്നു.

സമരദാസ്:— വഞ്ചിക്കപ്പെട്ടതു് ആവിടന്നോ ഞങ്ങളോ?

അക്ബർ:— ഒരു പക്ഷെ രണ്ടുകൂട്ടരും വഞ്ചിക്കപ്പെട്ടിരിക്കാം. രാജപുത്രസൈന്യങ്ങൾ ആദ്യം എന്നെ സഹായിക്കാമെന്നു സമ്മതിക്കുകയും ചക്രവർത്തിയായി എന്നെ വാഴിക്കുകയും ചെയ്തതിനു ശേഷം, ഞാൻ പിതാവിന്റെ ക്രോധത്തിനു പാത്രമായി, യാതൊരു കരുതലും കൂടാതെ, അസഹായനായി വാഴുമ്പോഴും, അപ്രതീക്ഷിതമായി എന്നെ ഉപേക്ഷിച്ചു പോയ്ക്കളഞ്ഞു.

സമരദാസ്:— ശുദ്ധമേ കളവു്!

റസിയാ:— അയ്യോ ബാവാ! അപ്പനെ അപമാനിക്കരുതു്! (അശ്രുക്കൾ നിറഞ്ഞ നേത്രങ്ങളോടുകൂടി ദുർഗ്ഗാദാസന്റെ മുഖം നോക്കുന്നു.)

ദുർഗ്ഗാദാസ്:— ഒന്നു മിണ്ടാതിരിക്കണേ ജ്യേഷ്ഠ! —രാജകുമാര! കാരണം കൂടാതെയല്ല രാജപുത്രർ അങ്ങയെ ഉപേക്ഷിച്ചതു്. രാജപുത്രർ ഒരിക്കലും വിശ്വാസവഞ്ചന പ്രവർത്തിക്കുന്നവരല്ല. ചക്രവർത്തിയുടെ ഈ എഴുത്തിൽനിന്നു, രാജപുത്രരുമായിട്ടുള്ള കുമാരന്റെ സന്ധി കപടപൂർണ്ണമായ ഒരു കൌശലം മാത്രമാണെന്നു് അവർക്കു ഗ്രഹിക്കുവാൻ ഇടയായി. ഇതാ ഈ എഴുത്തു വായിച്ചു

ക്കോളൂ. (എഴുത്തു് അക്‌ബറിന്റെ കയ്യിൽ കൊടുക്കുന്നു.)

അക്‌ബർ:—(എഴുത്തു വായിച്ചിട്ടു) ദുൎഗ്ഗാദാസ്! ഇതു ശുദ്ധമേ കളവാണു്!

സമരദാസൻ:—ഇതിൽ എന്താണു കളവുള്ളതു്? ചക്രവൎത്തിയുടെ കയ്യടയല്ലേ ഇതു്?

അക്‌ബർ:—അതേ; ഇതദ്ദേഹത്തിന്റെ കയ്യടതന്നെയാണു്. പക്ഷെ ഇതിലെ സംഗതി മുഴുവനും കളവാണു്. നമ്മളെ ഭിന്നിപ്പിക്കുവാൻവേണ്ടി കൃത്രിമമായി എഴുതിയതാണിതു്. എന്റെ പേൎക്കാണു് ഇതെഴുതിയിട്ടുള്ളതെങ്കിലും രാജപുത്രസേനാപതിയെ ഉദ്ദേശിച്ചാണു് ഇതു അയക്കപ്പെട്ടിട്ടുള്ളതു്. അല്ലെന്നുവരികിൽ ഇതു എന്റെ കയ്യിൽ കിട്ടാതെ രാജപുത്രസേനാപതിയുടെ കൈവശത്തിൽ എത്തുവാൻ എന്താണു കാരണം? ഒരു മുഗൾദൂതനു രാജപുത്രരേയും മുഗളരേയും തിരിച്ചറിവാൻ പ്രയാസമോ? ഇതിൽ പറഞ്ഞിട്ടുള്ള സംഗതികൾ വാസ്തവമാണെങ്കിൽ ഇതു രഹസ്യമായ ഒരു സന്ദേശം കണ്ടവന്റെ കയ്യിൽ കൊടുത്തുകൊണ്ടു ഞാൻ പൊട്ടനുമായിരുന്നുവോ?

ദുൎഗ്ഗാദാസൻ:—(എല്ലാവരേയും സൈന്യാധിപന്മാരെ നോക്കീട്ടു്) എന്തു പറയുന്നു?

സമരദാസൻ:—ഞങ്ങൾക്കിതൊന്നും കേൾക്കേണ്ട. മുഗളർ അനേകം പ്രാവശ്യം ഞങ്ങളെ ചതിച്ചിട്ടുണ്ടു്. മേലാൽ അവരോടു് ഒരുതരത്തിലും ഇടപെടുവാൻ ഞങ്ങൾ വിചാരിക്കുന്നില്ല.

**അക്ബർ:—** അല്ലയോ റാഠോർവീര! എന്നെ അങ്ങും ഇങ്ങുമല്ലാത്ത പതനത്തിലാക്കി ആപൽസിന്ധുവിന്റെ ഒത്തനടുവിൽ തള്ളിവിടരുതേ! ഞാൻ അവിടത്തെ അടുക്കൽ അഭയം പ്രാപിക്കുന്നു.

**ഭഗ്വാദാസൻ:—** സാമന്തന്മാരുടെ അഭിപ്രായമെന്താണ്?

**വിജയസിംഹൻ:—** മുഗളരോട് ഇടപെടാതിരിക്കയാണു നല്ലതെന്ന് എനിക്കു തോന്നുന്നു.

**മുകുന്ദസിംഹൻ:—** എനിക്കും അതുതന്നെയാണ് അഭിപ്രായം. മുഗളരോട് ഇടപെടുവാൻ ആഗ്രഹിക്കാവുന്നതായി ഒരൊറ്റ സ്ഥലം മാത്രമേയുള്ളൂ. അതു പോർക്കളമാണ്.

**ജഗൽസിംഹൻ:—** എനിക്കു പറയുവാനുള്ളതും അതുതന്നെയാണ്. മുഗളരോടുള്ള ബന്ധുത്വം നമുക്ക് ആവശ്യമില്ല. നമുക്കു യുദ്ധംചെയ്യാൻ അറിയാമല്ലോ. അവസരംവരെ യുദ്ധംതന്നെ ചെയ്തുകളയാം.

**ദുർജ്ജനസിംഹൻ:—** എന്റെ അഭിപ്രായവും അതുതന്നെ. ചക്രവർത്തികുമാരൻ മുഗൾശിബിരത്തിലേക്കുതന്നെ മടങ്ങിപ്പോയി അച്ഛനോടു മാപ്പപേക്ഷിക്കട്ടെ. അദ്ദേഹം നിശ്ചയമായും പുത്രന്റെ അപരാധത്തെ ക്ഷമിക്കാതിരിക്കയില്ല.

**അക്ബർ:—** എന്നാൽ നിങ്ങളാരും എന്റെ അച്ഛനെ ഇനിയും നല്ലവണ്ണം അറിഞ്ഞിട്ടില്ല.

**സമരദാസൻ:—** ഞങ്ങൾ നല്ലവണ്ണം അറിഞ്ഞിട്ടുണ്ട്. ഇതിൽ കൂടുതലായി അറിയേണ്ട ആവശ്യമില്ല. യുവരാജാവേ! അങ്ങു മടങ്ങിപ്പോവുക.

അക്ബർ:— (ദുർഗ്ഗാദാസനോട്) അല്ലയോ റാഠോർവീര! ഞാൻ അവിടത്തെ അടുക്കൽ അഭയം യാചിക്കുന്നു.

ദുർഗ്ഗാദാസൻ:—സാമന്തന്മാരേ; അഭയദാനം ക്ഷത്രിയരുടെ ധർമ്മമാണ്.

സമരദാസൻ:—മൂർഖൻപാമ്പിനെ പാലുകൊടുത്തു വളർത്തുന്നതു ക്ഷത്രിയരുടെ ധർമ്മത്തിൽ പെട്ടതല്ല.

അക്ബർ:—എന്നെ വിശ്വസിക്കുവിൻ! ഞാൻ യഥാർത്ഥത്തിൽ വഞ്ചിക്കപ്പെടുകയാണു ചെയ്തതു്.

ഛത്രസിംഹൻ:—അതു ശരിയായിരിക്കാം. പക്ഷെ അവിടന്നുമായി മേലാൽ ഇടപെടാതിരിക്കയാണ് ഞങ്ങൾക്ക് അധികം രക്ഷ.

അക്ബർ!—ഇതുതന്നെയോ സദസ്സിന്റെ അഭിപ്രായം? രാജപുത്രർ അഭയദാനത്തിൽ വിമുഖന്മാരായിത്തീർന്നുവോ?

(എല്ലാവരും മിണ്ടാതെ നില്ക്കുന്നു).

ദുർഗ്ഗാദാസൻ:— അഭയദാനത്തിന് ആർക്കും സമ്മതമില്ലയോ?

എല്ലാവരും:—ശത്രുവിന് അഭയം നൽകുന്നതിൽ ഞങ്ങൾക്കാർക്കും സമ്മതമില്ല.

അക്ബർ:— അല്ലയോ സേനാപതേ! ഞാൻ ഒരു ചക്രവർത്തിയുടെ പുത്രനാണ്. എന്നെ വഞ്ചിച്ചു. ഞാൻ ഇപ്പോഴ് അത്യാപത്തിൽ അകപ്പെട്ടിരിക്കുന്നു. എന്റെ സന്താനങ്ങളോടുംകൂടി ഞാനിതാ അവിടത്തെ മുമ്പിൽ മുട്ടുകുത്തി അഭയം യാചിക്കുന്നു! (പുത്രനോടും പുത്രിയോടും) മക്കളേ! ഇദ്ദേഹത്തിന്റെ മുമ്പിൽ മുട്ടുകുത്തുവിൻ!

ദാസിയാ:— (മുട്ടുകുത്തി, അശ്രുപൂർണ്ണനേത്രയായിട്ട്) ദുർഗ്ഗാദാസ്! അപ്പൂനെ രക്ഷിക്കണേ!

ദുർഗ്ഗാദാസൻ:— ആർക്കും സമ്മതമില്ലയോ?

എല്ലാവരും:— ഞങ്ങൾക്കാർക്കും സമ്മതമില്ല.

ദുർഗ്ഗാദാസൻ:— ശരി; എന്നാൽ ഞാൻ ഒരുത്തൻ അതിനു സന്നദ്ധനായിരിക്കുന്നു:— സാമന്തന്മാരേ! ദുർഗ്ഗാദാസൻ ഒരു ക്ഷത്രിയനായിട്ടാണ് ഇതുവരെ ജീവിച്ചിട്ടുള്ളത്. ഇനിയും ക്ഷത്രിയനായിട്ടുതന്നെ ജീവിക്കുവാനാണു വിചാരിക്കുന്നതു്. ആശ്രയം പ്രാപിക്കുന്നവരെ ദുർഗ്ഗാദാസൻ ഒരിക്കലും ഭഗ്നാശരാക്കുന്നതല്ല. സാമന്തന്മാരേ! വേണമെങ്കിൽ നിങ്ങൾ എന്നെ ഉപേക്ഷിക്കുവിൻ!; ശരണാഗതനെ ഞാൻ ഒരിക്കലും ഉപേക്ഷിക്കയില്ല:— (അക്ബറിനോട്) യുവരാജാവേ! എന്റെ കൂടെ വരിക. ദുർഗ്ഗാദാസൻ ജീവിച്ചിരിക്കുന്നിടത്തോളം കാലം തങ്ങളുടെ ഒരു രോമം തൊടുന്നതിനുപോലും ആർക്കും സാദ്ധ്യമല്ല.

കർട്ടൻ വീഴുന്നു.

---

## നാലാം അങ്കം.

### രംഗം ൧.

സ്ഥലം:— ഡൽഹി കൊട്ടാരത്തിലെ സഭാമന്ദിരം.

സമയം:— പ്രഭാതം.

(ചക്രവർത്തിയുടെ പുത്രനായ മൌജമും ദിലീർഖാനും സംസാരിച്ചുകൊണ്ടു നില്ക്കുന്നു.)

ദിലീർഖാൻ:— അപ്പോൾ ദുർഗ്ഗാദാസൻ അക്ബറിനെയും

കൂട്ടിക്കൊണ്ടു ദക്ഷിണാപഥത്തിലേക്ക പോയിരിക്കയാണൊ?

മൌജം:—അതെ ദിലീർഖാൻ! അക്ബറിന് അജയം വല്ലിയ കാരണത്താൽ അദ്ദേഹത്തെ സാമന്തന്മാർ ഉപേക്ഷിച്ചു. ഇനി അദ്ദേഹത്തിന ദക്ഷിണാപഥത്തിൽ ചെന്ന ശംഭുജിയെ ശരണം പ്രാപിക്കയല്ലാതെ ഗത്യന്തരമില്ല.

ദിലീർഖാൻ:—ഉഗ്രദാസ്! നിങ്ങൾ അതിധന്യൻ തന്നെ!

മൌജം:—പ്രഭുവിനവേണ്ടി പ്രാണനെപ്പോലും പരിത്യജിക്കുവാൻ സന്നദ്ധരായി നിത്യവും അദ്ദേഹത്തെ അനുഗമിക്കുന്ന അഞ്ഞൂറ രാജപുത്രന്മാർ മാത്രം ഈ യാത്രയിലും അദ്ദേഹത്തെ പിന്തുടന്നിട്ടുണ്ട്. നിന്റെ സൈന്യങ്ങൾ ഒരിക്കലൊരിച്ച് അവരെ വളയുകയുണ്ടായി. ഒരു ദിവസം രാത്രി ആ അഞ്ഞൂറു ഭടന്മാരെയുംകൊണ്ടു ഉഗ്രദാസൻ മുഗൾസൈന്യവ്യൂഹത്തെ ഭേദിച്ചു കടന്നു പൊയ്ക്കളഞ്ഞു. പിന്നീടു കേട്ടു, ഉഗ്രദാസൻ ദക്ഷിണാപഥത്തിലേക്കു പോയിരിക്കയാണെന്ന്.

ദിലീർഖാൻ:—സബാഷ്! ഉഗ്രദാസ്! നിങ്ങൾ അതിധന്യൻതന്നെ.

മൌജം:—ചക്രവത്തിയുടെ കല്പനപ്രകാരം, അക്ബറിനെ വിട്ടുതന്നതിനുള്ള കൈക്കൂലിയായി നാല്പതിനായിരം സ്വർണ്ണനാണയങ്ങൾ ഉഗ്രദാസന് ഞാൻ അയച്ചുകൊടുത്തിരുന്നു. ഉഗ്രദാസൻ ആ തുക മുഴുവനും അക്ബറിനു കൊടുക്കുകയാണ ചെയ്തതു. ഒരൊറ്റക്കാശുപോലും അദ്ദേഹം അതിൽനിന്ന് എടുത്തില്ല.

ദിലീർഖാൻ:— ഞാൻ വീണ്ടും പറയട്ടെ—സബാഷ്! ദുർഗ്ഗാദാസ്! നിങ്ങൾ അതിയോഗ്യൻ!

മൌജം:— ഇപ്പോൾ മാർവാറിലെ സേനാപതി ആരാണ്?

ദിലീർഖാൻ:— ദുർഗ്ഗാദാസന്റെ ജ്യേഷ്ഠസഹോദരനായ സമരദാസൻ.

മൌജം:— അക്ബറിന്റെ കുടുംബമോ?

ദിലീർഖാൻ:— അദ്ദേഹത്തിന്റെ ആശ്രയത്തിൽ തന്നെ. കുമാരന്റെ ബീഗം കാലധർമ്മം പ്രാപിച്ചു. രാജകുമാരി സമരദാസന്റെ അധീനതയിൽ താമസിക്കുകയാണ്.

(ആജിം പ്രവേശിക്കുന്നു.)

ആജിം:— സേനാപതേ! ചക്രവർത്തി രാജപുത്രരുമായി സന്ധിചെയ്യാൻ ആഗ്രഹിക്കുന്നു. ഈ കാര്യം നിങ്ങളെ അറിയിക്കുവാനായിട്ടാണ് അദ്ദേഹം എന്നെ പറഞ്ഞയച്ചിരിക്കുന്നത്.

ദിലീർഖാൻ:— എന്ത്! സന്ധിയോ? സത്യമോ കുമാര? ചക്രവർത്തി യഥാർത്ഥത്തിൽ സന്ധിചെയ്യാൻ ആഗ്രഹിക്കുന്നുവോ?

ആജിം:— അതെ ദിലീർഖാൻ! പിതാവിനു സന്ധിചെയ്യണമെന്നു യഥാർത്ഥത്തിൽ മോഹമുണ്ട്.

ദിലീർഖാൻ:— ദൈവം അദ്ദേഹത്തിനു നന്മവരുത്തട്ടെ. സന്ധിക്ക് ആവശ്യപ്പെടുന്നത് ആരാണ്? ഞാനോ ചക്രവർത്തി തിരുമനസ്സുകൊണ്ടോ?

ആജിം:— രാജപുത്രർ ആവശ്യപ്പെട്ടു.

ദിലീർഖാൻ:— രാജപുത്രരോ? വിജയികളായിരിക്കുന്ന അവർ ഇങ്ങോട്ടു വന്നു സന്ധിക്ക് ആവശ്യപ്പെടുവാൻ പോകുന്നുവോ?

ആജിം:—സ്വയം അങ്ങോട്ടു ചെന്നു താൻ സന്ധിക്കു് ആവശ്യപ്പെടുകയില്ല എന്നാണു് അച്ഛൻ പറയുന്നതു്. അതു് അച്ഛനു് അഭിമാനക്ഷയമാണല്ലോ.

ദിലീർഖാൻ:—എന്നുവെച്ചു്, അദ്ദേഹത്തിന്റെ അഭിമാനത്തെ രക്ഷിക്കുവാൻവേണ്ടി വിജയികളായ രാജപുത്രർ ഇങ്ങോട്ടു വന്നു സന്ധിക്കു് ആവശ്യപ്പെടും, അല്ലേ? ആരാണു് ചക്രവർത്തിതിരുമനസ്സിലേക്കു് ഈ ബുദ്ധിയുപദേശിച്ചതു്?

ആജിം:—ബിക്കാനീർ മഹാരാജാവായ ശ്യാമസിംഹൻ. ചക്രവർത്തിയുടെ അന്തസ്സിനും അഭിമാനത്തിനും ഉടിവുതട്ടാത്തവിധത്തിൽ സന്ധിക്കുള്ള ഏർപ്പാടു ചെയ്യാമെന്നു് അദ്ദേഹം ഏറ്റിട്ടുണ്ടു.

ദിലീർഖാൻ:—ഓ, മനസ്സിലായി. അപ്പോഴും ഇതും ചക്രവർത്തിയുടെ പണ്ടത്തെപ്പോലുള്ള കപടസന്ധിതന്നെ.

ആജിം:—ദിലീർഖാൻ! നല്ലവണ്ണം സൂക്ഷിച്ചു സംസാരിക്കണം.

ദിലീർഖാൻ:—(സ്വഗതം) ഉം! പാമ്പിനെക്കാളും വലിയ പത്തി പാമ്പിൻകുഞ്ഞിനു! (പ്രകാശം) കുമാര! ചക്രവർത്തിതിരുമേനിയോടു ചെന്നു പറയുക:—യഥാർത്ഥമായി അദ്ദേഹം രാജപുത്രരോടു സന്ധിചെയ്യാൻ ആഗ്രഹിക്കുന്നുണ്ടെങ്കിൽ ചക്രവർത്തിയുടെ അന്തസ്സിനും അഭിമാനത്തിനും ഉടിവുതട്ടാത്തവിധത്തിൽ ഞാൻ അതിനു വേണ്ട വ്യവസ്ഥകൾ ചെയ്തുകൊള്ളാം. അതല്ല അദ്ദേഹം ഇപ്പോഴും പണ്ടത്തെപ്പോലെ കപടസന്ധിക്കാണു ഭാവമെങ്കിൽ അതിൽ പങ്കുകൊള്ളുവാൻ ഞാനില്ല.

(പോകുന്നു.)

ഔരംജം:—ആജിം! അച്ഛൻ എന്താണ് ഇങ്ങിനെ പെട്ടെന്നു സന്ധിക്കു ഒരുങ്ങിയിരിക്കുന്നതു്?

ആജിം:—അച്ഛൻ ഇപ്പോൾ ദക്ഷിണാപഥത്തിലേക്കു പോകുവാൻ നിശ്ചയിച്ചിരിക്കയാണ്. അതിന്നായി അയ്മ്പതിനായിരം കൂടാരങ്ങൾ പണിയിച്ചു കഴിഞ്ഞിരിക്കുന്നു.

ഔരംജം:—അക്ബറിനെ പിടിക്കുവാനാണോ അദ്ദേഹം ദക്ഷിണാപഥത്തിലേക്കു പോകുന്നതു്?

ആജിം:—എന്താണു തോന്നുന്നതു്?—ജ്യേഷ്ഠാ! ജ്യേഷ്ഠൻ അക്ബറിനെ പിടിച്ചു ബന്ധനസ്ഥനാക്കിക്കൊണ്ടുവരാത്തതിൽ അച്ഛൻ ജ്യേഷ്ഠന്റെ നേരെ കഠിനമായി കോപിച്ചിരിക്കയാണ്. ജ്യേഷ്ഠൻ അക്ബറിനെ മനഃപൂർവ്വം വിട്ടയച്ചതാണെന്നുകൂടി അച്ഛൻ സംശയിക്കുന്നുണ്ടു്.

ഔരംജം:—അതും തീരെ അവാസ്തവമല്ല, ആജിം! അങ്ങനെ സാധുവും ദുർബ്ബലനുമായ എന്റെ സഹോദരനെ ജീവനോടെ പിടിച്ചുകൊണ്ടുവന്നു പിതാവിന്റെ ക്രോധാഗ്നികുണ്ഡത്തിൽ ആഹുതിയായി അർപ്പിക്കുവാൻ എനിക്കു മനസ്സുവന്നില്ല. ദുർഗ്ഗാദാസന്റെ രക്ഷയിൽ അവൻ ആപത്തൊഴിഞ്ഞു സുഖമായി ജീവിച്ചുകൊള്ളട്ടെ.

ആജിം:—അപ്പോൾ അച്ഛന്റെ ഹിതത്തിന്നു വിരോധമായി ജ്യേഷ്ഠൻ കരുതിക്കൂട്ടിയാണ് ഇങ്ങിനെ ചെയ്തതു്, അല്ലേ?

മൌജം:— അതെ ആജിം! അച്ഛൻ അച്ഛൻതന്നെ. എന്നാൽ സഹോദരനും സഹോദരൻ തന്നെയാണ്.

(രണ്ടുപേരും പോകുന്നു.)

കർട്ടൻ വീഴുന്നു.

---

## രംഗം 2.

സ്ഥലം— യോധപുരത്തിലെ രാജകൊട്ടാരം.

സമയം— പ്രഭാതം.

(പട്ടുവസ്ത്രം ഉടുത്തുകൊണ്ടു മഹാറാണിയായ മഹാമായ ഏകാകിനിയായി നില്ക്കുന്നു.)

റാണി:— എന്റെ ജോലി അവസാനിച്ചു. ദിവംഗതനായ ഭർത്താവിന്റെ രാജ്യത്തെ ഞാൻ ശത്രുക്കളുടെ കയ്യിൽനിന്നു വീണ്ടെടുത്തു; മുഗളരെ മാർവാറിൽനിന്നും ആട്ടിപ്പായിച്ചു;— മതി— ഞാൻ ചെയ്യേണ്ട ജോലി ചെയ്തുകഴിഞ്ഞു. ഇനിയത്തെ എന്റെ കടമ സതീധർമ്മത്തെ പാലിക്കുകയാണ്; ഭർത്താവിനെ അനുഗമിക്കുകയാണ് എന്റെ അനന്തരകൃത്യം. ഇന്നു ഞാൻ ആളിക്കത്തുന്ന ചിതാഗ്നിയിൽ സ്വദേഹത്തെ ആഹുതിയായി അർപ്പിക്കും; ഇന്നു ഞാൻ തീയിൽ ചാടി മരിക്കും. (മുട്ടുകുത്തിയിരുന്നിട്ടു) പ്രഭോ! ഭർത്താവേ പ്രാണനാഥ! അന്നൊരു ദിവസം അവിടുന്നു യുദ്ധത്തിൽ തോററു മടങ്ങിവന്നപ്പോൾ ഞാൻ പരിഭവിച്ചു ഗോപുരത്തിന്റെ വാതിൽ അടച്ചുകളഞ്ഞു. പോർക്കളത്തിൽ വെച്ച് അവിടുന്നു മരിച്ചിരുന്നെങ്കിൽ എത്ര നന്നായിരുന്നു എന്നുകൂടി ഞാൻ അന്നാഗ്രഹിക്കാതിരുന്നില്ല.

നാഥ! സ്വദേശത്തിനുവേണ്ടി പ്രാണത്യാഗം ചെയ്വാൻ പുരുഷന്മാരായ നിങ്ങളോടു ഞങ്ങളും ആവശ്യപ്പെടുന്നതുപോലെ, പുരുഷന്മാൎക്കുവേണ്ടി പുഞ്ചിരിതൂകിക്കൊണ്ടുതന്നെ പ്രാണത്യാഗം ചെയ്വാൻ സ്ത്രീകളായ ഞങ്ങളും മടിക്കുന്നവരല്ലെന്നു അവിടുന്നു കണ്ടാലും!

(റസിയാ പാടിക്കൊണ്ടു പ്രവേശിക്കുന്നു.)

മഞ്ജരി.

എങ്ങോട്ടു പോകുന്നിതെങ്ങോട്ടു പോകുന്നി-
തംഗനേ! ചൊല്ലു നീ പോവതെങ്ങോ;
... ... ... ... ... ...

റസിയാ:— മഹാറാണി! അവിടുന്ന് എന്താണി കാണിക്കുന്നത്?

റാണി:— റസിയാ! ഞാൻ യാത്രയായിരിക്കയാണ്.

റസിയാ:— എന്തിന്? എങ്ങോട്ടേക്ക്?

റാണി:— (മുകളിലേക്കു കൈ ചൂണ്ടിക്കാണിച്ചുകൊണ്ട്) അവിടേക്ക്;-- എന്റെ ഭർത്താവു വളരെക്കാലമായി എന്റെ വരവും കാത്തുകൊണ്ടു നില്ക്കുന്ന ആ സ്ഥലത്തേക്ക്.

റസിയാ:— ഭർത്താവു കാത്തുകൊണ്ടു നില്ക്കുന്നുവോ? ആ സ്ഥലമേതാ? എവിടെ? ഞാൻ കാണുന്നില്ലല്ലോ.

റാണി:— റസിയാ! അതു മറ്റാൎക്കും കാണ്മാൻ കഴികയില്ല.

റസിയാ:— അവിടത്തേക്കു കാണാമോ?

റാണി:— കാണാം.

റസിയാ:— ഞാൻ വിശ്വസിക്കുന്നില്ല. ഞാൻ നോക്കിയാൽ കാണുന്നില്ല; അവിടത്തേക്കു കാണുകയും ചെയ്യാം. അല്ലേ? അങ്ങനെ ഒരിക്കലും വരികയില്ല.

റാണി:— ശുദ്ധഗതിക്കാരിപ്പെണ്ണേ! ഔറംഗസീബിൻെറ വംശത്തിലല്ലേ നിൻെറ ജനനം? അതാണു നിനക്കു വിശ്വാസം വരാത്തതു്.

റസിയ:— ഇരിക്കട്ടെ; രാജകുമാരനെ ആരെ ഏല്പിച്ചിട്ടാണു പോകുന്നതു്?

റാണി:— നിങ്ങളെയെല്ലാം ഏല്പിച്ചിട്ടു്.

റസിയാ:— എനിക്കു പ്രയാസമാണു് അദ്ദേഹത്തെ നോക്കുവാൻ. എനിക്കെന്തു കാര്യം? അവിടുന്നു സ്വന്തം മകനെ ഉപേക്ഷിച്ചുപോകുന്നു; എന്നിട്ടു ഞങ്ങൾ നോക്കണംപോലും! അതൊരിക്കലും സാധിക്കയില്ല.

റാണി:— റസിയാ! എനിക്കു പോകാതെ നിവൃത്തിയില്ല. എന്നെ ഭർത്താവു വിളിക്കുന്നു.

റസിയാ:— സ്വന്തം മകനേക്കാൾ വലുതോ അവിടത്തേക്കു ഭർത്താവു്?

റാണി:— രാജകുമാരി! അതാണു ഞങ്ങളുടെ ധർമ്മം. പതിവ്രതയായ സ്ത്രീയുടെ സർവ്വസ്വവും ഭർത്താവാണ്. ഭർത്താവല്ലാതെ സതികൾക്കു മറ്റൊരു ഗതിയുമില്ല. ഞാൻ ചെയ്തുതീർക്കേണ്ട ചില ജോലികൾ ബാക്കിയായി കിടന്നിരുന്നതുകൊണ്ടാണു് ഇത്രയുംനാൾ എനിക്കു് അദ്ദേഹവുമായി വേർപെട്ടു വസിക്കേണ്ടിവന്നതു്. ഇപ്പോൾ എൻെറ ഇഹലോകത്തിലുള്ള ജോലികളെല്ലാം അവസാനിച്ചു. എനിക്കിനി അദ്ദേഹത്തിൻെറ സമീപത്തിലേക്കു പോകാതിരിപ്പാൻ നിവൃത്തിയില്ല.

റസിയാ:— ജോലികൾ അവസാനിച്ചു എന്നോ? അസംബന്ധം! ജോലികൾ അവസാനിക്കുന്ന കാലമുണ്ടോ? പാടില്ല, അവിടുന്നു് ഒരിക്കലും പോകുവാൻ പാടില്ല.

റാണി:— അതെന്താണു റസിയേ?

(സമരദാസൻ പ്രവേശിക്കുന്നു)

റസിയാ:— പിന്നേയും എന്താണെന്നു ചോദിക്കുന്നുവോ? അങ്ങിനെ ചെയ്യാമോ? ഒരിക്കലും അങ്ങിനെ ചെയ്യാൻ പാടില്ല. ഇതാ സേനാപതി വന്നിരിക്കുന്നു. അദ്ദേഹം പറയട്ടെ. (സമരദാസനോട്) എന്താ അങ്ങുന്നേ! പറയൂ: ചെയ്യാമോ അങ്ങിനെ? അങ്ങിനെ പ്രവൎത്തിക്കാമോ?

റാണി:— റസിയാ! എന്തുകൊണ്ടു പാടില്ല എന്നു പറയൂ.

റസിയാ:— എന്തുകൊണ്ടാണ് അതു പാടില്ലാത്തതെന്നു പറയുവാൻ എനിക്ക് അറിഞ്ഞുകൂടാ. എന്നാൽ അങ്ങിനെ പ്രവൎത്തിപ്പാൻ പാടില്ലെന്നു എനിക്കു നല്ലവണ്ണം അറിയാം. (സമരദാസനോട്) അങ്ങുന്നു പറയൂ, കേൾക്കട്ടെ. ഇങ്ങിനെ പ്രവൎത്തിക്കുന്നതു ശരിയാണോ?

റാണി:— കുഞ്ഞേ! അതിൽ യാതൊരു ദോഷവുമില്ല. എന്നെ പോകുവാൻ അനുവദിക്കു. ഞാൻ പോകട്ടെ—സമരദാസ്! അജിതനെവിടെ?

സമരദാസൻ: അകത്തുണ്ട്; കരയുകയാണ്. കുമാരനെ പറഞ്ഞു സമാധാനിപ്പിക്കുവാൻ ശ്രമിച്ചിട്ടു സാധിച്ചില്ല. ഇനി ഞാൻ എന്താണു വേണ്ടതു്?

റാണി:— അവൻ എന്തു പറയുന്നു?

സമരദാസൻ:— "അമ്മയെ ഒരിക്കലും ഞാൻ പോകുവാൻ അനുവദിക്കയില്ല" എന്നു സിദ്ധാന്തിക്കുന്നു.

റാണി:— സമരദാസ്! അവനെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവരൂ.

(സമരദാസൻ പോകുന്നു)

റാണി:— ജഗദീശ! ഭഗവാനേ! സതീധൎമ്മത്തെ രക്ഷിക്കു

നാഥയായി എന്റെ ഹൃദയത്തിനു ബലം നല്കുന്നുണ്ടു്! മറ്റെല്ലാം സഹിക്കാം. മകനെ വിട്ടുപിരിയുന്നതാണു് എല്ലാററിലും ദുസ്സഹമായ കാൎയ്യം:— (നെഞ്ഞത്തു കൈ വെച്ചിട്ടു) ദൈവമേ! ഭഗവാനേ:—

(അജിതനോടുകൂടി ദുൎഗ്ഗാദാസൻ വീണ്ടും പ്രവേശിക്കുന്നു. പുറകെ കാസിമും പ്രവേശിക്കുന്നു.)

റാണി:— കുമാര! മകനേ! അജിത്! വത്സ! ഞാൻ പോകട്ടെ. എനിക്കു് അനുവാദം തരൂ, മകനേ!

അജിതൻ:— അമ്മേ! അമ്മ പോകട്ടെ എന്നോ ചോദിക്കുന്നതു്? എന്നെ വെടിഞ്ഞു് അമ്മ എങ്ങോട്ടാണു് പോകുവാൻ ഭാവിക്കുന്നതു്?

റാണി:— ഒരിക്കൽ— ഇന്നല്ലെങ്കിൽ നാളെ— എല്ലാവൎക്കും പോകേണ്ട ദിക്കിലേക്കു്. അജിത്! അനുവാദം തരൂ, മകനേ!

അജിതൻ:— ഞാൻ അനുവാദം തരികയോ? അമ്മ പോകുവാൻ ഞാൻ അനുവദിക്കുകയോ? (ഗൽഗദത്തോടുകൂടി) അമ്മേ:—

റാണി:— ആരുടേയും അമ്മ എന്നെന്നേക്കും ജീവിച്ചിരിക്കാറില്ല, അജിത്!

അജിതൻ:— ആരുടെയും അമ്മ മനഃപൂൎവ്വം തന്റെ സന്താനത്തെ ഉപേക്ഷിച്ചുപോകാറില്ലല്ലോ അമ്മേ!

റാണി:— പക്ഷെ, അജിത്! ഇതാണല്ലോ എന്റെ സതീധൎമ്മം.

ദാസിയാ:— പക്ഷെ, അല്ലയോ മഹാറാണി! ഇതാണോ അവിടത്തെ മാതൃധൎമ്മം?

റാണി:—ഛീ! അരുതു്, അജിത്! കരയാതിരിക്ക. എനിക്ക പോകാതിരിപ്പാൻ നിവൃത്തിയില്ല.

അജിതൻ:—അമ്മക്ക പോരായ്ക കഴിയൂ എങ്കിൽ പോകാം. അമ്മ പോകുവാൻ തന്നെയാണ് വിചാരിക്കുന്നതെങ്കിൽ—എന്നെ വിട്ടു പൊയ്ക്കളയുവാനാണ് കരുതുന്നതെങ്കിൽ—ഞാൻ അമ്മയെ തടുക്കുന്നില്ല.

റാണി:—തെളിഞ്ഞ മനസ്സോടുകൂടി എനിക്കനുവാദംതന്നേക്കുമോ!

അജിതൻ:—അതൊരിക്കലും ഞാൻ തരികയില്ല.

റാണി:—സമരദാസ്! അവനെ പറഞ്ഞു സമാധാനിപ്പിക്കു; കാൎയ്യം മനസ്സിലാക്കുക.

സമരദാസൻ:—അജിത്! നിങ്ങളുടെ മാതാവു് അനുഷ്ഠിക്കേണ്ട സതിധൎമ്മമാണിതു്. അമ്മയുടെ ധൎമ്മാനുഷ്ഠാനത്തിൽ നിങ്ങൾ വിഘ്നം വരുത്തുന്നതു് ഉചിതമല്ല.

രസിയാ:—ധൎമ്മമോ സേനാപതേ! മക്കളെ ഉപേക്ഷിച്ചു അവരെ കണ്ടവരുടെ കയ്യിൽ സമൎപ്പിച്ചുകൊണ്ടു്, ലോകത്തിൽനിന്നു് എന്നെന്നേക്കുമായി യാത്രപറഞ്ഞു പൊയ്ക്കളയുന്നതു ധൎമ്മമാണത്രെ! ഇതാണോ നിങ്ങളുടെ ധൎമ്മം?

സമരദാസൻ:—രാജകുമാരി! ധൎമ്മത്തെ നിരൂപണം ചെയ്യാനുള്ള അധികാരം ഞങ്ങൾക്കില്ല. അതിനെ അനുഷ്ഠിക്കയാണ് ഞങ്ങളുടെ കൃത്യം. ധൎമ്മത്തിന്റെ മുമ്പിൽ ശിരസ്സിനെ നമിപ്പിക്കുന്നതിനു മാത്രമേ ഞങ്ങൾ ശീലിച്ചിട്ടുള്ളു. ഈ വക ധൎമ്മങ്ങളെ വിധിച്ചിട്ടുള്ള മഹാന്മാർ എല്ലാംകൊണ്ടും ഞങ്ങളെക്കാൾ വളരെ ശ്രേഷ്ഠന്മാരാണ്.

അജിതൻ:—എങ്കിലും അമ്മ എന്നെ വെടിഞ്ഞു പൊയ്ക്കളയുന്നതിൽ (ഗൽഗദത്തോടുകൂടി) നിങ്ങൾക്കു അസുഖമൊന്നും തോന്നുന്നില്ലേ? അതു് ഉചിതമെന്നുതന്നെയോ നിങ്ങൾ വിചാരിക്കുന്നതു്? അതുകൊണ്ടു നിങ്ങൾക്കു മനസ്സിൽ യാതൊരു സുഖക്കേടും തോന്നുന്നില്ലേ?

സമരദാസൻ:—സുഖക്കേടു തോന്നുന്നില്ലേ എന്നോ ചോദിക്കുന്നതു്? (ഗൽഗദസ്വരത്തിൽ) അജിത്! നിങ്ങളുടെ മാതാവു മാത്രമാണോ ഇവർ? എന്റെ മാതാവല്ലേ? മാർവാറിലെ സമസ്ത പ്രജകളുടെയും മാതാവല്ലേ? ഇങ്ങിനെയൊക്കെയാണെങ്കിലും ഇന്നു നാം അവരെ വിട്ടുപിരിയേണ്ടിയിരിക്കുന്നു. (വീണ്ടും പൂർവ്വപ്രകൃതിയെ അവലംബിച്ചിട്ടു്) ഇതു കേവലം ആവാഹിക്കപ്പെട്ട ദേവതയുടെ ഉദ്വാസനമാണു്; ശ്വശ്രൂഗൃഹത്തിലേക്കുള്ള പുത്രിയുടെ യാത്രയയപ്പാണു്. വ്യസനമുണ്ടെന്നുവെച്ചു് വ്രതഭംഗം വരുത്തുന്നതു് ശരിയോ?

അജിതൻ:—ഇതൊന്നും എനിക്കു മനസ്സിലാകുന്നില്ല. ഞാൻ എന്റെ അമ്മയെ വിട്ടുപിരിയുകയില്ല. (കരയുന്നു.)

(യാതൊരു ഉപായവും കാണാതെ റാണി വീണ്ടും സമരദാസന്റെ മുഖത്തേക്കു നോക്കുന്നു.)

സമരദാസൻ:— അജിത്? നിങ്ങൾ ഒരു ക്ഷത്രിയകുമാരനല്ലേ? ഈ കരച്ചിലും സിദ്ധാന്തവും നിങ്ങൾക്കു ചേർന്നതാണോ? നിങ്ങളുടെ ഈ പ്രായത്തിൽ, പണ്ടു വീരവരനായ ബാദൽ, ചിത്തോറിനു വേണ്ടി, കർത്തവ്യപാലനത്തിനായി, യുദ്ധത്തിൽ പ്രാണത്യാഗം ചെയ്തു. നിങ്ങളോ, കൊച്ചുകുട്ടിയെപ്പോലെ വെറും അബലയെപ്പോ

ലെ കരഞ്ഞുകൊണ്ടിരിക്കുന്നു. ഛി! അമ്മയെ നമസ്കരിക്കൂ, അജിത്.

(അജിതൻ ഒന്നുംമിണ്ടാതെ അമ്മയെ നമസ്കരിക്കുന്നു.)

റസിയാ:— ഹാ! ഭാഗ്യഹീനനായ കുമാര!

സമരദാസൻ:— ഇനി പോകാം.

റാണി:— കാസിം! എന്റെ ജീവിതസർവ്വസ്വമായ ഈ പുത്രനെ നീ വേണ്ടവിധം നോക്കിക്കൊള്ളണം.

(അജിതൻ മിണ്ടാതെ കാസിമിനോടുകൂടി പോകുന്നു.)

റസിയാ.— കഷ്ടം! ഇതൊരിക്കലും ശരിയായില്ല. എന്തുഭാഗത്താണു തെറ്റെന്ന് എനിക്കറിഞ്ഞുകൂടാ. എങ്കിലും ഇതു ശരിയായില്ലെന്ന് എനിക്കു നല്ലവണ്ണം അറിയാം. ഞാനും പോകട്ടെ. ആ സാധുവിനെച്ചെന്നു സമാധാനിപ്പിക്കട്ടെ.

(പോകുന്നു.)

റാണി!— ജഗദീശ! ഹാ! ഭഗവാനേ; ഇതിനാണോ അവിടുന്നു സ്ത്രീജാതിയെ സൃഷ്ടിച്ചിരിക്കുന്നത്? സ്ത്രീകളുടെ ഹൃദയത്തിൽ നിറഞ്ഞൊഴുകുന്ന സ്നേഹം നല്കിയിട്ടുള്ളത് അവരെ ഈ വിധം അസഹ്യമായി വേദനിപ്പിക്കുവാനാ? (തലതാഴ്ത്തിയിട്ട്) എന്നാൽ ഞാൻ പോകട്ടെ സമരദാസ്..എന്താണ് ഒന്നുംമിണ്ടാതെ നില്ക്കുന്നത്.

സമരദാസൻ:— അങ്ങനെയാകട്ടെ അമ്മേ! മാതാവിനെ അനുഗമിക്കരുതെന്ന് ഒരു ഹിന്ദുവായ ഞാൻ എങ്ങിനെയാണു പറയുക? എന്നാൽ അങ്ങിനെയാകട്ടെ. അമ്മേ! നമസ്കാരം.

(നമസ്കരിക്കുന്നു.)

റാണി:— ദുൎഗ്ഗാദാസനോടും പറയൂ; എന്റെ ആശീൎവ്വാദങ്ങളെ അറിയിക്കൂ.

(സമരദാസൻ അധോവദനനായി സാവധാനത്തിൽ നടന്നു മറയുന്നു.)

(കൎട്ടൻ വീഴുന്നു)

*****************

## രംഗാന്തരം.

(കൎട്ടൻ പൊങ്ങുന്നു)

(ചിത ആളിക്കത്തുന്നു. മഹാറാണിയും കുലസ്ത്രീകളും നില്ക്കുന്നു. സ്ത്രീകൾ പാടുന്നു.)

ശ്ലോകം.

സതി! നീ ഗമിച്ചാലും പതിതൻ സമീപത്തിൽ
പതിയല്ലാതെ സതിക്കെന്തുള്ളു ഗതി വേറെ?
ഐഹികജീവിതത്തിൽ സൎവ്വഭോഗവും, സാധ്വി!,
ദേഹത്തോടൊത്തുചേൎന്നു വെണ്ണീറായൊടുങ്ങട്ടെ.
മാതാവേ! പതിവ്രതാരത്നമേ! പൂകിയാലും
ശ്രീതാവുമനന്തമക്ഷയമാം നാകലോകം
ദേവനാരികളാകെ വാനത്തു വന്നണഞ്ഞു
പാവനമാകും പുഷ്പവൃഷ്ടിയെച്ചൊരിയുന്നു
കേട്ടാലുമിതാ!, നാകദുന്ദുഭിനിനാദങ്ങൾ
ശ്രേഷ്ഠയാം ഭവതിക്കു സ്വാഗതമോതീടുന്നു.
സതി! നീ ഗമിച്ചാലും പതിതൻ സമീപത്തിൽ;
പതിയല്ലാതെ സതിക്കെന്തുള്ളു ഗതി വേറെ?

(റാണി ചിതയിലേക്കു ചാടുന്നു. സ്ത്രീകൾ "സതി! നീ ഗമിച്ചാലും......" ഇത്യാദി പാടിക്കൊണ്ടു പോകുന്നു.)

---

## രംഗം ൩.

സ്ഥലം — അജ്മീറിൽ മുഗളരമനയിലെ ഒരു മുറി.

സമയം — പ്രഭാതം.

(അറംഗസീബും ദിലീർഖാനും സംസാരിച്ചുകൊണ്ടു നില്ക്കുന്നു.)

ദിലീർഖാൻ:— പ്രഭോ! രാജപുത്രന്മാരായി സന്ധിചെയ്തുകഴിഞ്ഞു. റാഠോർവീരനായ സമരദാസനെ സന്ധിയിൽ സമ്മതിപ്പിക്കുന്നതിനു വളരെ പ്രയാസപ്പെടേണ്ടിവന്നു. ഇതു കപടസന്ധിയാണു് എന്നാണു് അദ്ദേഹത്തിന്റെ ധാരണ.

അറംഗസീബ്:— അയാളെ പിന്നെ എങ്ങിനെയാണു സമ്മതിപ്പിച്ചതു്.

ദിലീർഖാൻ:— ഞാൻ എന്റെ രണ്ടു പുത്രന്മാരേയും മുഗളർക്കു ജാമ്യമായി അദ്ദേഹത്തെ ഏല്പിച്ചപ്പോൾ അദ്ദേഹം സമ്മതിച്ചു.

അറംഗസീബ്:— എന്തെല്ലാമാണു സന്ധിയിലെ വ്യവസ്ഥകൾ?

ദിലീർഖാൻ:— ചിതോറും അതിൽ ഉൾപ്പെട്ട മറ്റു പ്രദേശങ്ങളും നാം രാജപുത്രർക്കു വിട്ടുകൊടുക്കണം. ഹിന്ദുക്കളുടെ ദേവാലയങ്ങൾ മുതലായവയെ മേലാൽ മുഗളർ നശിപ്പിക്കുവാൻ പാടില്ല; യോധപുരരാജാവിനു് അദ്ദേഹത്തിന്റെ രാജ്യം തിരികെ വിട്ടുകൊടുക്കണം. റാണാ പണ്ടത്തെപ്പോലെ ചക്രവർത്തിക്കു സൈന്യസഹായം ചെയ്യുന്നതാണു്. ഇതാണു സന്ധിവ്യവസ്ഥകൾ.

അറംഗസീബ്:— റാണാ! മുഗൾചക്രവർത്തിക്കു സൈന്യ

സഹായം ചെയ്യാമെന്നു ഏററുവോ? ജയസിംഹൻ അതു സമ്മതിച്ചുവോ?

ദിലീർഖാൻ:— പൂർണ്ണമായി സമ്മതിച്ചു. അദ്ദേഹമാണ് ഈ സന്ധിയിൽ എല്ലാവരേക്കാളും കൂടുതലായി ഉത്സാഹം പ്രദർശിപ്പിച്ചതു്. സമരദാസൻ അദ്ദേഹത്തെ "ഭീരു" "രാജപുത്രകുലകളങ്കം," "സ്ത്രീലമ്പടൻ" എന്നൊക്കെ അധിക്ഷേപിച്ച് ആസ്ഥാനസഭ വിട്ടിറങ്ങിപ്പോയി. സാമന്തന്മാർ അദ്ദേഹത്തെ പരിഹസിച്ചുതുടങ്ങി. അദ്ദേഹമാകട്ടെ ഒന്നും മിണ്ടാതെ തലതാഴ്ത്തിയിരുന്നതേയുള്ളൂ.

ഔറംഗസീബ്:— എന്നിട്ടോ?

ദിലീർഖാൻ:— പിന്നീടു വീണ്ടും ഒരു സഭ വിളിച്ചുകൂട്ടി പുതിയ വ്യവസ്ഥകളനുസരിച്ചു ഉത്തമമായി വീണ്ടും ഒരു സന്ധിപത്രം എഴുതപ്പെട്ടു. "മുഗളരെ ഞങ്ങൾ എങ്ങിനെ വിശ്വസിക്കും" എന്നായി സമരദാസൻ. അപ്പോൾ ഞാൻ എന്റെ രണ്ടു പുത്രന്മാരെയും മുഗളർക്കു ജാമ്യമായി അവരെ ഏല്പിച്ചുകൊടുത്തു. ഒടുവിൽ അദ്ദേഹം വളരെ പണിപ്പെട്ടു ഒതുക്കിക്കൂട്ടി സമ്മതിച്ചു.

ഔറംഗസീബ്:— നിങ്ങളുടെ രണ്ടു പുത്രന്മാരെയും അവരെ ഏല്പിച്ചിട്ടാണോ നിങ്ങൾ പോന്നിട്ടുള്ളതു്?

ദിലീർഖാൻ:— അതേ തിരുമേനി!

ഔറംഗസീബ്:— ദിലീർഖാൻ! നിങ്ങൾ ഒരു യഥാർത്ഥമഹാൻ തന്നെ. നാം ഈ സന്ധിയിലെ വ്യവസ്ഥകളെ ശരിയായി പാലിക്കേണ്ടതാണ്.

ദിലീർഖാൻ:— തിരുമനസ്സിലേയ്ക്കു മേൽക്കുമേൽ വിജയം സിദ്ധിക്കട്ടെ.

(ശ്യാമസിംഹൻ പ്രവേശിക്കുന്നു.)

ശ്യാമസിംഹൻ:— രാജാധിരാജനായ ഔറംഗസീബ് ചക്രവൎത്തി ജയിക്കട്ടെ.

ഔറംഗസീബ്:— വിശേഷമെന്താണു മഹാരാജാവേ?

ശ്യാമസിംഹൻ:— പ്രഭോ! കാൎയ്യമെല്ലാം ശുഭമായി. ആശിച്ചിരുന്നതിലും അധികം ശുഭമായി കലാശിച്ചു. സാമ്രാജ്യം ഇപ്പോഴും നിഷ്കണ്ടകമായിത്തീൎന്നിരിക്കുന്നു.

ഔറംഗസീബ്:— അതെങ്ങിനെ?

ശ്യാമസിംഹൻ:— സന്ധിക്കുശേഷം ഏതാനും ബ്രാഹ്മണരെ പറഞ്ഞയച്ച് ഉദ്ധതനായ സമരദാസനെ ഞാൻ കൊല്ലിച്ചു.

ദിലീർഖാൻ:— ഏന്ത്! അദ്ദേഹത്തെ വധിച്ചുവോ? മഹാരാജാവേ! യഥാൎത്ഥമോ ഇതു്?

ശ്യാമസിംഹൻ:— അതെ, യഥാൎത്ഥം തന്നെ.

ദിലീർഖാൻ:— അങ്ങ് അദ്ദേഹത്തെ കൊല്ലിച്ചുവോ?

ശ്യാമസിംഹൻ:— ഉവ്വ്, ദിലീർഖാൻ:

ദിലീർഖാൻ:— (ചക്രവൎത്തിയോട്) തിരുമേനി! ക്ഷമിക്കണം. (ശ്യാമസിംഹന്റെ കഴുത്തിനു പിടികൂടീട്ട്) ദുഷ്ട! നീച! ചണ്ഡാള! രാജപുത്രകുലകളങ്കമേ! നിന്നെ ഞാൻ ഇന്നു ജീവനോടെ വിട്ടയയ്ക്കുകയില്ല.

ശ്യാമസിംഹൻ:— (ദയനീയഭാവത്തോടെ ചക്രവൎത്തിയുടെ നേരെ നോക്കിക്കൊണ്ട്) തിരുമേനി!

ഔറംഗസീബ്:— അരുതു ദിലീർ! അയാളെ വിട്ടേക്കൂ. കൊതുകിനെ കൊന്നിട്ടു വെറുതെ എന്തിനു കൈ കറപ്പിക്കുന്നു?

ദിലീർഖാൻ:— ശരിയാണതു്. നിന്നെക്കൊന്നിട്ടു് ഞാൻ എന്റെ കയ്യിനു കളങ്കം വരുത്തിവെയ്ക്കുന്നില്ല. നീചൻ! ഭീരു! നരകത്തിലും സ്ഥാനമില്ലാത്ത നികൃഷ്ടകീടം! നിന്നെ കാണുന്നതുപോലും പാപമാണു്. നിന്നെ കൈകൊണ്ടു തൊട്ടാൽ ഘോരപാതകം വന്നു പിടിപെടും. പോ ദൂരേ! (ശ്യാമസിംഹനെ ഊക്കോടെ പിടിച്ചുതള്ളി ഒരുക്കലെ മറിച്ചിടുന്നു.)

ദിലീർഖാൻ:— പ്രഭോ! ഞാൻ പോയി കൈ കഴുകി വരട്ടെ.

(പോകുന്നു).

ഔറംഗസീബ്:— ദിലീർഖാൻ! ആശ്ചര്യം! എനിക്കുവേണ്ടി സ്വന്തം മകളെക്കൂടി നിങ്ങൾ വെടിഞ്ഞുവോ? ഈ സന്ധിയിൽ, എനിക്കു വാസ്തവത്തിൽ യാതൊരു ദുരുദ്ദേശവും ഇല്ലായിരുന്നു. എന്നാൽ ഇതിനു ഞാൻ ഉത്തരവാദിയല്ല. സ്നേഹിത! എന്റെ ആലോചനയോടുകൂടിയല്ല ഈ വധം നടന്നിട്ടുള്ളതു്. അക്രമമാത്രം വിചാരം എനിക്കില്ല.

(മൌജം പ്രവേശിക്കുന്നു).

മൌജം:— അച്ഛൻ എന്നെ വിളിച്ചുവോ?

ഔറംഗസീബ്:— ഉവ്വു മൌജം! ദക്ഷിണാപഥത്തിലേക്കു യാത്രയാകുന്നതിനു സകല മുഗൾസൈന്യങ്ങളോടും ഒരുങ്ങിയിരിപ്പാൻ ആജ്ഞാപിക്കുക. നീയും യാത്രക്കു സന്നദ്ധനായിരിക്കുക.

മൌജം:— അച്ഛൻ കല്പിക്കുന്നതുപോലെ.

(രണ്ടുപേരും പോകുന്നു.)

---

## രംഗം. ൪.

സ്ഥലം — ദക്ഷിണാപഥത്തിലെ പാലിഗഡദുൎഗ്ഗം.

സമയം — രാത്രി.

(മഹാരാഷ്ട്രരാജാവായ ശംഭുജിയും ദുൎഗ്ഗാദാസനും അക്ബറും യഥാസ്ഥാനം ഇരിക്കുന്നു.)

ശംഭുജി: — ദുൎഗ്ഗാദാസ്! എതിരില്ലാത്ത ധീരപ്രവൃത്തിയാണു് നിങ്ങൾ ചെയ്തതു്. കേവലം അഞ്ഞൂറു അശ്വാരോഹകന്മാരുടെ സഹായത്തോടുകൂടി യോധപൂരത്തിൽ നിന്നും പാലിഗഡദുൎഗ്ഗംവരെ വന്നുചേൎന്നതു് ആശ്ചൎയ്യകരമായിരിക്കുന്നു!

അക്ബർ: — ഞങ്ങൾ വന്നിട്ടു വളരെ ദിവസമായി. ഇത്രയും ദിവസം മഹാരാജാവിനെ കാണ്മാനുള്ള ഭാഗ്യം ഞങ്ങൾക്കു സിദ്ധിച്ചില്ല.

ശംഭുജി: — രാജകുമാര! ഞാൻ പ്രാധാന്യമേറിയ ചില രാജ്യകാൎയ്യങ്ങളിൽ വ്യാപൃതനായിരുന്നതുകൊണ്ടാണു നിങ്ങളെ കാണ്മാൻ ഇത്രയും കാലവിളംബം നേരിട്ടതു്. ക്ഷമിക്കണം. സൽക്കാരത്തിനു യാതൊരു കുറവും നേരിട്ടിട്ടില്ലല്ലോ.

അക്ബർ: — ഇല്ല. മഹാരാജാവിൻെറ ഉദ്യോഗസ്ഥന്മാർ ഞങ്ങളെ വേണ്ടവിധം ബഹുമാനിച്ചു. അതിൽ യാതൊരു വിഘ്നവും വന്നിട്ടില്ല.

ശംഭുജി: — അങ്ങയുടെ കുടുംബം ഇപ്പോൾ എവിടെയാണു്?

ദുൎഗ്ഗാദാസൻ: — മാർവാറിലെ മഹാറാണിയുടെ അധീനത്തിൽ അവരെ വിട്ടുവെച്ചാണു് ഞങ്ങൾ പോന്നിട്ടുള്ളതു്. അവരുടെ നേരെ ചക്രവൎത്തിക്കു വിരോധമൊന്നു

കില്ല. ഈ രാജകുമാരനു മാത്രം അവിടന്നു അഭയം നല്കിയാൽ മതി.

ശംഭുജി:—കുമാര! അങ്ങു യാതൊന്നും ഭയപ്പെടേണ്ട. അങ്ങു ലോഹദുർഗ്ഗത്തിലാണ് വസിക്കുന്നതെന്നു വിചാരിച്ചാൽമതി. ദുർഗ്ഗാദാസ്! നിങ്ങൾ ഇദ്ദേഹത്തെ ചക്രവർത്തിയായി വാഴിച്ചിരുന്നില്ലേ?

ദുർഗ്ഗാദാസൻ:—ഉവ്വ്, മഹാരാജാവേ!

ശംഭുജി:—അതുമതി. അല്ലയോ അക്ബർഷാ! മഹാരാഷ്ട്രരായ ഞങ്ങളും ഇന്നുമുതൽ അങ്ങയെ ചക്രവർത്തിയായി കരുതി ബഹുമാനിക്കുന്നതാണ്.

അക്ബർ:—എന്റെ ജ്യേഷ്ഠനായ മൌജം എന്നെ പിടികൂടുവാനായി സൈന്യസമേതം ഇങ്ങോട്ടു പുറപ്പെട്ടിട്ടുണ്ട്.

ദുർഗ്ഗാദാസൻ:—ആജിംകുമാരനും സൈന്യങ്ങളോടുകൂടി അഹമ്മദ് നഗരത്തിൽ എത്തിയിട്ടുണ്ട്.

ശംഭുജി:—രാജകുമാരൻ ഒന്നുകൊണ്ടും അശേഷം ഭയപ്പെടേണ്ട ആവശ്യമില്ല. ഞാൻ ബഹ്റാംപൂരത്തിൽ ചെന്നു സ്വയം അങ്ങയെ ചക്രവർത്തിയായി പ്രഖ്യാപനം ചെയ്യുന്നതാണ്.

(ശംഭുജിയുടെ രണ്ടു സേനാനായകന്മാരായ ശാന്താജിയും കേശവറാവുവും പ്രവേശിക്കുന്നു.)

ശാന്താജി:—തിരുമേനി! ജിഞ്ജിദുർഗ്ഗം തകർത്തുകഴിഞ്ഞു.

ശംഭുജി:—കൊള്ളാം. വളരെ സന്തോഷം.

കേശവറാവ്:—മഹാരാജാവേ! കർണ്ണൽ കെറിയും ഫാർഡിനണ്ടും മഹാരാജാവിനെ മുഖം കാണിക്കുവാൻ കാത്തുനില്ക്കുന്നു. ഇവിടെക്കു കൂട്ടിക്കൊണ്ടു വരട്ടെയോ?

ശംഭുജി:-- കുട്ടികൊണ്ടുവരു; വിരോധമൊന്നുമില്ല.

(ശാന്താജിയും കേശവറാവുവും പോകുന്നു.)

ശംഭുജി:— കണ്ടില്ലേ രാജകുമാര! വിശ്രമിക്കുവാൻപോലും അവസരം കിട്ടുന്നില്ല. രാജാവായാൽ പുറമെ എത്രയൊയുണ്ട് രാജ്യകാര്യങ്ങളും. ഇംഗ്ലീഷുകാർ ഈ ജിഞ്ചിദുർഗ്ഗം പണിയിച്ചിട്ട് ഒരു മാസത്തിലധികമായിട്ടില്ല. അതിതാ തകർന്നു വീണിരിക്കുന്നു; കണ്ടുവോ? — ദുർഗ്ഗാദാസ്! രാജപുത്രർ യുദ്ധം ചെയ്യാൻ അറിയാമോ?

ദുർഗ്ഗാദാസൻ:— നായക സ്വദേശത്തിനുവേണ്ടി പ്രാണത്യാഗം ചെയ്യാൻ അറിയാം.

ശംഭുജി:— പക്ഷെ രാജപുത്രർ അനേകം പ്രാവശ്യം യവനന്മാരുടെ പാദങ്ങൾക്കടിയിൽപെട്ട് ഞെരിഞ്ഞുപോയിട്ടുണ്ടല്ലോ.

ദുർഗ്ഗാദാസൻ:— അതു ശരിതന്നെ. പക്ഷെ മഹാരാജാവു് ഇതുകൂടി ഒന്ന് ആലോചിച്ചുനോക്കണം!— ആര്യാവർത്തത്തിന്റെ വിസ്തൃതിയെ പരിഗണിക്കുമ്പോൾ രാജസ്ഥാനം അതിലെ ഒരു മൺതരി മാത്രമാണ്. എന്നിട്ടും ഇക്കഴിഞ്ഞ മുന്നൂറു സംവത്സരങ്ങൾ മുഴുവനും അനന്യസാധാരണമായ പ്രഭാവത്തോടുകൂടി തല ഉയർത്തിപ്പിടിച്ചു നില്ക്കുവാൻ ആര്യാവർത്തത്തിൽ അതിനു മാത്രമേ സാധിച്ചിട്ടുള്ളൂ.

ശംഭുജി:— മഹാരാഷ്ട്രരാകട്ടെ തല ഉയർത്തുകയല്ല, തല സൃഷ്ടിക്കുക തന്നെയാണ് ചെയ്യുന്നത്. അപ്പോൾ ആർക്കാണ് അധികം ശക്തി, ദുർഗ്ഗാദാസ്?

ദുർഗ്ഗാദാസൻ:— മഹാരാജാവേ! മഹാരാഷ്ട്രർ ബലഹീനരാ

ണെന്നല്ല ഞാൻ പറഞ്ഞതു്; രാജപുത്രർ ബലഹീനരല്ല എന്നേ ഞാൻ പറഞ്ഞതിനർത്ഥമുള്ളു. ഞാൻ ഇവിടെ വന്നിരിക്കുന്നതിന്റെ പ്രധാനോദ്ദേശം ഈ രാജകുമാരനു രക്ഷ നൽകുക എന്നുള്ളതാണു്.

ശംഭുജി:— കൊള്ളാം. വന്ന സ്ഥിതിക്കു് ഇനി ഏതായാലും മഹാരാഷ്ട്രർ എങ്ങിനെയാണു യുദ്ധം ചെയ്യുന്നതു് എന്നുകൂടി കണ്ടിട്ടു പോകാം. നാട്ടിൽ ചെന്നാൽ സംസാരിക്കുന്നതിനു് അതൊരു നല്ല വിഷയമായിരിക്കും.

ദുർഗ്ഗാദാസൻ:— (സ്വഗതം) ഇത്രമേൽ അഹങ്കാരമുള്ളവനു് എത്രയും വേഗത്തിൽ അധഃപതനവും അവശ്യം സംഭവിക്കാതെ കഴികയില്ല.

(കെറി, ഫെർഡിനാണ്ടു് ഇവരെയും കൂട്ടിക്കൊണ്ടു കേശവറാവു വീണ്ടും പ്രവേശിക്കുന്നു.)

ശംഭുജി:— അല്ലയോ കെറിസാഹേബ്! നിങ്ങളുടെ ജിഞ്ജിദുർഗ്ഗത്തിന്റെ സ്ഥിതി കണ്ടുവോ?

കെറി:— ഉവ്വു് മഹാരാജാവേ!

ശംഭുജി:— എന്റെ ഹിതത്തിനു വിരോധമായി ഇരുവരു ശത്രുക്കളുടെ കപ്പൽ അടുക്കുന്നതിനു നിങ്ങൾ അനുവദിക്കുന്നപക്ഷം ബോംബെയിലുള്ള നിങ്ങളുടെ നിവാസസങ്കേതത്തിനും വന്നുപോകുന്ന ഗതി ഇതുതന്നെയായിരിക്കും. എലിഫെണ്ടായിൽ മഹാരാഷ്ട്രരുടെ വകയായി കോട്ട പണിയിക്കുകയും ചെയ്യും.

കെറി:— മഹാരാജാവേ:

ശംഭുജി:— എനിക്കൊന്നും കേൾക്കേണ്ട, പൊയ്ക്കൊള്ളൂ. ഫെർഡിനാണ്ടു് സാഹേബ്! ഇനി നിങ്ങളുടെ കാര്യം.

ഞാൻ മര്യാദയ്ക്കു പറഞ്ഞതു നിങ്ങൾ കേട്ടില്ല. നിങ്ങളുടെ വകയായ അഞ്ചിദിവു പിടിച്ചടക്കുവാൻ ഞാൻ കപ്പൽവഴി സൈന്യങ്ങളെ അയച്ചിട്ടുണ്ട്. നിങ്ങളുടെ ഗോവായിലെ കച്ചവടം എങ്ങിനെയാണു നടക്കുന്നതെന്നു ഞാനൊന്നു കാണട്ടെ. ഇനിയെങ്കിലും സൂക്ഷിച്ചു പെരുമാറിയാൽ നന്ന്. പോകാം.

(കെറിയും ഫാർഡിനാണ്ടസും സലാംചെയ്തുപോകുന്നു.)

ശംഭുജി:— ദുർഗ്ഗാദാസ്! ഈ പാതിരികളെ മാത്രം എനിക്കു സ്വല്പം ഭയമുണ്ട്. കാബ്ഗ്ലേസ്ഖാൻ!

അണിയറയിൽ:— ഉത്തരവ്!

ശംഭുജി:— മദ്യവും ദാസികളും—

അണിയറയിൽ:— കല്പനപോലെ.

ശംഭുജി:— ഈ പാതിരികൾക്കു വെടിവെയ്ക്കുന്നതിൽ നല്ല പരിചയമുണ്ട്. എത്രതന്നെ വന്നാലും ചിന്നിമുറിഞ്ഞു മാറുകയുമില്ല. യുദ്ധം ചെയ്യുമ്പോൾ ഒരു സൈന്യം മുഴുവനും ഒരൊറ്റ ആളാണെന്നു തോന്നിപ്പോകും. സകലർക്കും ഒരേ നടപ്പ്, ഒരേ ലക്ഷ്യം, ഒരേ ദിക്കിലേക്കു മുഖം...എന്തൊരു യോജിപ്പ്!

(ചാരായക്കുപ്പിയുംകൊണ്ട് കാബ്ഗ്ലേസ്ഖാൻ പ്രവേശിക്കുന്നു.)

ശംഭുജി:—(കുപ്പി വാങ്ങി ചെറിയ പാത്രത്തിൽ പകർന്നു ദുർഗ്ഗാദാസന്റെ നേരെ നീട്ടിയിട്ട്) ഇതാ വാങ്ങിക്കൂ ദുർഗ്ഗാദാസ്!

ദുർഗ്ഗാദാസൻ:—എനിക്കു മാപ്പുതരണം മഹാരാജാവേ!

ശംഭുജി:—എന്താ, ചാരായം കുടിക്കുവാൻ മടിയോ? മോശം! മോശം! എയ്!

(കൊള്ളരുതാത്തവൻ എന്ന അൎത്ഥത്തിൽ വിരലുകൾ തെറിപ്പിച്ചു കാണിക്കുന്നു)—എന്താ രാജകുമാരാ—

അക്ബർ:—ഒരു തരക്കേടുമില്ല.

ശംഭുജി:—അങ്ങിനെ പറയൂ. അങ്ങു ചക്രവൎത്തിയായിരിപ്പാൻ യോഗ്യൻതന്നെ; സംശയമില്ല. ഞാൻ അങ്ങയെ നിശ്ചയമായും ചക്രവൎത്തിയായി വാഴിക്കുന്നതാണ്.

കാബ്ളേസ്ഖാൻ:—തിരുമേനി! ദാസികളോ?—

ശംഭുജി:—ചോദിക്കുവാനുണ്ടോ? ഇപ്പോൾതന്നെ. ഇവിടെ തന്നെയാകട്ടെ.

ദുൎഗ്ഗാദാസൻ:—മഹാരാജാവേ! എന്നാൽ ഞാനിപ്പുറം പോകട്ടെ. പോയി സ്വല്പം വിശ്രമിക്കട്ടെ.

ശംഭുജി:—എന്താ, ഇവിടെ നിന്നാൽ നിങ്ങളുടെ പാതിവ്രത്യം നശിച്ചു പോകുമായിരിക്കാം അല്ലേ? ഹാഹോ! കൊള്ളാം എന്നാൽ അങ്ങിനെയാകട്ടെ.

ദുൎഗ്ഗാദാസൻ:—(എഴുന്നേറ്റിട്ടു ആത്മഗതം) ഇത്രമേൽ നീചസ്വഭാവിയോ?

(ദാസികൾ പ്രവേശിക്കുന്നു.)

ശംഭുജി:—എന്നാൽ ഇനി ആട്ടവും പാട്ടും തുടങ്ങാം.—രാജകുമാരാ! മുസൽമാന്മാർ സുഖസംഭോഗങ്ങളിൽ ധാരാളം താല്പൎയ്യമുള്ള കൂട്ടത്തിലാണോ?

അക്ബർ:—(ചാരായം കുടിച്ചുകൊണ്ടു്) പക്ഷെ മദ്യപാനം മതനിയമപ്രകാരം അവൎക്കു നിഷിദ്ധമായിട്ടുള്ളതാണ്.

ശംഭുജി:—ആഹ്ഹാ! ശരി എന്നാൽ ആ നിയമം നമുക്കു ബാധകമല്ല. ഇതു നല്ല ഒരു സാധനം മറ്റൊന്താണുള്ളത്? എന്തു ഇമ്പമുള്ളതായിരിക്കുന്നു! എന്തു തെളിമ!

പക്ഷെ അകത്തു ചെല്ലുമ്പോൾ മാത്രം മറ്റൊരിക്കൽ മാറും. കണ്ണുകൾ ചുവക്കും; മനസ്സിന്നു മിടുക്കുകൂട്ടും; ലോകം തന്നെ ആനന്ദമയമാകും. ഹാ! ഹാ! ഹാ!—ലോകത്തിൽ പേരുകേട്ട പദാർത്ഥങ്ങൾ രണ്ടേരണ്ടു മാത്രം; കള്ളും കാമിനിയും. പാട്ടുവിൻ.

ദുർഗ്ഗാദാസൻ:—(നടന്നുകൊണ്ടു ആത്മഗതം) അല്ലയോ രാംജി! ഈ കള്ളും കാമിനിയും തന്നെ നിങ്ങൾക്കു സർവ്വനാശവും വരുത്തും.

(പോയി)

രാംജി:—കണ്ടുവോ അക്ബർ, ദുർഗ്ഗാദാസൻ പോകുമ്പോൾ എന്റെ നേരെ എങ്ങിനെ നോട്ടമാണ് നോക്കിയതു്. അദ്ദേഹം തന്റെ പാതിവ്രത്യതേജസ്സ് കാണിക്കുകയായിരുന്നു... വെറും വേഷം! പൂച്ചസ്സന്യാസം!

അക്ബർ:—ഇനി പാട്ടു തുടങ്ങട്ടെ.

രാംജി:—അതെ ആട്ടവും പാട്ടും തുടങ്ങുവിൻ.—രാജകുമാരാ ജീവിതസുഖങ്ങളെ ഇഷ്ടംപോലെ അനുഭവിപ്പാൻ സാധിച്ചില്ലെങ്കിൽ പിന്നെ എന്തിന്നു വേണ്ടിയാണ് ഞാൻ ഈ കണ്ട യുദ്ധമൊക്കെ ചെയ്തു കഷ്ടപ്പെടുന്നതു്?—പാട്ടുവിൻ രാജകുമാരനെ ഉദ്ദേശിച്ചുള്ള ഒരു സ്വാഗതഗാനം പാട്ടുവിൻ! ഭാരതചക്രവർത്തിയുടെ പുത്രനായ അക്ബർഷാ ആണു് ഇന്നു നമ്മുടെ അതിഥിയായി വന്നിരിക്കുന്നതു്.

(ദാസികൾ പാട്ടുപാടി നർത്തനം ചെയ്യുന്നു)

കേക.

വന്നിതോ ഭവാൻ കനിഞ്ഞെന്നുടെ കുടീരത്തിൽ?
ഇന്നു ഞാൻ ഹന്ത! മഹാധന്യയായ്ത്തീർന്നല്ലോ.

എന്തുതാൻ ചെയ്യിട്ടിന്നു വന്ദ്യനാം ഭവാനു ഞാൻ
സന്തുഷ്ടി നല്കിടേണ്ടു? സന്തൃപ്തി വരുത്തേണ്ടു?
സന്താപമോടിരുന്നിസ്സുപ്രഭം ഭവാന്റെ
വിസ്തൃത വക്ഷസ്സിങ്കൽ സക്തയായ് വാഴട്ടെയോ?
ഭക്തയായ് ഭവൽപാദ തലത്തിൽ വീഴട്ടെയോ?
മുത്താൎന്ന കണ്ണീർകൊണ്ടു കാൽകഴുകട്ടെയോ ഞാൻ?
പുഞ്ചിരിതൂകും തവ വദനം തെളിവാൻ; തേ-
നഞ്ചുന്ന വചോമൃതം തേ കൎണ്ണങ്ങളാൽ കേൾക്കുവാൻ.
എന്തു സൗഭാഗ്യൻ ഭവാൻ? എന്തെന്റെ പൈദാകൃതി?
ഇംഗമെൻ ഭാഗ്യം; ഭവൽസാന്നിദ്ധ്യമാഗതമിതാം.
ചാരുവാം ഹീരമല്ലോ താനേതാനിന്നു ഹന്ത!
കൂരിരുട്ടത്തു കല്പകശാഖിയിൽ കൈവന്നു മേ.
വന്ദ്യനാം ഭവാനെന്റെ പുന്നപ്പായ് കുടിലിതിൽ
വന്നു ചേൎന്നല്ലോ, മഹാധന്യൻ ഞാൻ; സ്വാഗതം തേ.
പെരുത്തമോദാൽ ഭക്തിപാരതന്ത്ര്യാൽ ഭവാനെ ഞാ-
നിരുത്താം പവിത്രമാമെൻ ചിത്തമഞ്ചത്തിന്മേൽ.
ഭംഗിയായ് നീട്ടിക്കോൎത്ത നിൎമ്മലപ്രേമമാല്യം
ഭംഗമെന്നിന്നു ഭവൽകണ്ഠത്തിലൎപ്പിക്കാം ഞാൻ.
രാപ്പകൽ കാല്ക്കൽതന്നെ ദാസിയായ് വസിക്കാം ഞാൻ.
ഹേ! പ്രഭോ! സൎവ്വസ്വം മേ കേവലം ത്വദധീനം.

കൎട്ടൻ വീഴുന്നു.

## രംഗം ൩.

സ്ഥലം:—റാണാ ജയസിംഹന്റെ അന്തഃപുരം.
സമയം:—സായാഹ്നം.

(ജയസിംഹനും അദ്ദേഹത്തിന്റെ ധാത്രിയും

(അന്യോന്യം അഭിമുഖരായി നില്ക്കുന്നു)

ജയസിംഹൻ:—എന്ത്! കമല എന്നോട് ഒരു വാക്കുപോലും പറയാതെ പുറപ്പെട്ടു പൊയ്ക്കളഞ്ഞെന്നോ?

ധാത്രി:—പോയെങ്കിൽ പോകട്ടെ. എന്തുകൊണ്ടെന്നോ? അതു പറഞ്ഞതാണിത്ര; ആരുതന്നെ

ജയസിംഹൻ:—മൂത്തവാം എവിടെ?

ധാത്രി:— ആ ഗൃഹലക്ഷ്മി ഗൃഹത്തിൽ തന്നെയുണ്ട്.

ജയസിംഹൻ:—അവളെ ഇങ്ങോട്ടു വിളിക്കൂ. വിശേഷമായും അവളോട് എന്തോ വഴക്കടിച്ചിട്ടാണ് കമല പോയിരിക്കുന്നത്.

ധാത്രി:—ഇല്ല. ഇല്ല. അവളുടെ മുഖത്തിനു അശേഷമൊന്നും പുറപ്പെടുകയില്ല. അവൾ ശുദ്ധപാവം! പരമസാധു! ഇളയവളാണ് [illegible] വായിൽത്തോന്നിയ പടി അവളെ ചീത്ത പറയാറുള്ളത്. അയ്യോ! ഇളയവൾ ശുണ്ഠിക്കാരിയാണേ! അവൾക്കു കഴുത്തിനു ചുറ്റും നാക്കുണ്ട്. ചീത്തപറയാൻ തുടങ്ങിയാൽ പടക്കത്തിനു തീക്കൊളുത്തിയതുപോലെയാണ്. കലഹിക്കുമ്പോഴും മുഖം വീർപ്പിക്കുന്നതു കാണേണ്ടതു തന്നെയാണ്. ഇങ്ങിനത്തെ ഒരു പെണ്ണിനെ ഞാൻ കണ്ടിട്ടില്ല എന്റമ്മേ.

ജയസിംഹൻ:—അധികപ്രസംഗി! സൂക്ഷിച്ചു സംസാരിക്കൂ!

ധാത്രി:—അമ്പമ്പാ! ശുണ്ഠികേട്ടതോ ഇത്! പറയുന്നതിനു മുമ്പു ചാടിക്കടിക്കാനല്ലേ വരുന്നത്! ഉള്ളതു പറയുവാൻ ഞാനെന്തിനു പേടിക്കുന്നു? കമല കുഞ്ഞിനെ കരഞ്ഞു കളിപ്പിക്കുന്നു എന്നുവെച്ചു ഞാൻ അവളുടെ താളത്തിനു തുള്ളുവാൻ ഭാവിച്ചിട്ടില്ല. കുഞ്ഞിനെപ്പോലെ രാജ്യകാര്യങ്ങളുംകൂടി ഞാനും 'കമല!' 'കമല' എന്നു

ജപിച്ചുകൊണ്ടിരിക്കുവാൻ അവൾ എന്റെ ഇഷ്ടദേവതയുമല്ല.

ജയസിംഹൻ:—പിന്നെയ് ഭേള്ളൂ. ഞാൻ നിങ്ങളുടെ മുലകുടിച്ചു വളൎന്നവനായതുകൊണ്ട് എല്ലാം സഹിക്കയാണ്. അധികം ധിക്കാരമെടുക്കണ്ട. പോയി സരസ്വതിയെ വിളിച്ചു കൊണ്ടുവരൂ.

ധാത്രി:—ഞാൻ പോയി വിളിക്കുകയില്ല. കുഞ്ഞിന് അവളുടെ അടുക്കലേക്കു പോയാലെന്താണ്? അവൾ എന്നെപ്പോലെ വേലയെടുത്തു വയറു നിറയ്ക്കുവാൻവേണ്ടി വന്നു കിടക്കുന്നവളും മറ്റുമല്ല. അവളും രാജകുലത്തിൽ പിറന്ന മാനമുള്ള ഒരു സ്ത്രീയാണ്.

ജയസിംഹൻ:—നിങ്ങൾ പോവുകയില്ലേ?

ധാത്രി:—അമ്പോ! ദുൎഗ്ഗാദാസിനെപ്പോലെ കണ്ണുരുട്ടിക്കാണിക്കുന്നുവല്ലോ. അടിക്കുമെന്നോ മറ്റോ ഭാവമുണ്ടോ? അടിച്ചാലും അതിൽ ആശ്ചൎയ്യപ്പെടുവാനില്ല! നാട്ടുമുഴുവനും മുസൽമാന്മാൎക്കു വിട്ടുകൊടുത്തു് വീട്ടിലെത്തി വളൎത്തമ്മയോടു വക്കാണിക്കാൻ മുതിരുന്നു! കഷ്ടം! ലജ്ജയില്ലല്ലോ!

ജയസിംഹൻ:—എല്ലാവരും എന്നെ നിന്ദിക്കുന്നു. അതൊക്കെ സഹിക്കാം. പക്ഷെ എന്നെ മുലകുടിപ്പിച്ചു വളൎത്തിയ നിങ്ങളും എന്നെ നിന്ദിക്കുവാൻതന്നെയോ മുതിരുന്നതു്? എന്റെ ഉള്ളിലെ വേദന നിങ്ങൾ അറിയുന്നുണ്ടോ?

ധാത്രി:—അറിയാനെന്താണുള്ളതു്? അവൾ കുഞ്ഞിനെ മന്ത്രംകൊണ്ടു മയക്കിക്കളഞ്ഞു. അവൾ കുഞ്ഞിന്റെ ചുമലിൽകയറി സവാരി ചെയ്യുകയാണ്. അതാണ്

ഇങ്ങിനെയെല്ലാം വന്നുകൂടിയതു്. അല്ലെങ്കിൽ എന്റെ കുഞ്ഞു തങ്കക്കുടമായിരുന്നു. ആകട്ടെ; ഞാൻപോയി മൂത്തവളെ ഇങ്ങോട്ടു പറഞ്ഞയയ്ക്കാം. പക്ഷെ അവളോടു വല്ല കടുത്തവാക്കും പറഞ്ഞു പോയെങ്കിൽ എനിക്കറിയാം. എന്റെ മുലകുടിച്ചു വളൎന്ന കുഞ്ഞാണെന്നും മറ്റും ഞാൻ അപ്പോൾ വിചാരിക്കയില്ല.—സതിയെ അപമാനിക്കുന്നതു കണ്ടുകൊണ്ടു ഞാൻ അടങ്ങിയിരിക്കുകയില്ല. പറഞ്ഞേക്കാം.

(പോകുന്നു.)

ജയസിംഹൻ:—(സ്വഗതം) ശരിയാണു്. അവൾ എന്നെ എന്തൊ മന്ത്രവിദ്യകൊണ്ടു മയക്കിക്കളഞ്ഞു; എന്നെ അടിമപ്പെടുത്തിക്കളഞ്ഞു. മറ്റൊന്നും ഇപ്പോൾ എന്റെ മനസ്സിൽ കയറുന്നില്ല. അവൾ ഈ പട്ടണം വിട്ടു പോയതേയുള്ളു; എങ്കിലും ലോകം മുഴുവനും ശൂന്യമായിത്തീൎന്നതുപോലെയാണു് എനിക്കു തോന്നുന്നതു്; ദൃഷ്ടികളിൽ അന്ധകാരം വ്യാപിക്കുന്നു.

(പതുക്കെ നടന്നുകൊണ്ടു സരസ്വതി പ്രവേശിക്കുന്നു.)

സരസ്വതി:——എന്നെ വിളിച്ചുവോ?

ജയസിംഹൻ:——ഉവ്വു്; കമല എങ്ങോട്ടാണു് പോയതെന്നു അറിയാമോ?

സരസ്വതി:——ഇല്ല.

ജയസിംഹൻ:——നിന്നോടു ഒന്നും പറഞ്ഞിട്ടല്ലേ പോയതു്?

സരസ്വതി:——അല്ല.

ജയസിംഹൻ:——(മുഖം നോക്കീട്ടു്) നിശ്ചയമായി വല്ലവഴക്കും ഉണ്ടായോ?

സരസ്വതി:——ഇല്ല.

ജയസിംഹൻ:-- (സ്വല്പനേരം മിണ്ടാതെ ഇരുന്നതിനുശേഷം) സരസ്വതി! ഞാൻ വിശ്വസിക്കുന്നതിനു വേണ്ടിയോ നീ ഇതു പറയുന്നതു്?

സരസ്വതി:-- വിശ്വസിക്കുന്നതും വിശ്വസിക്കാതിരിക്കുന്നതും അവിടത്തെ ഇഷ്ടമാണു്. എന്നോടു ചോദിച്ചതിനുത്തരം ഞാൻ പറഞ്ഞു.

ജയസിംഹൻ:-- കമല പൊട്ടിക്കരയുന്നതിനു കാരണമെന്തെന്നു നിനക്കു അറിയാമോ?

സരസ്വതി:-- ഇല്ല; സൂക്ഷ്മമായിട്ടറിഞ്ഞുകൂടാ.

ജയസിംഹൻ:-- വല്ല ഊഹവുമുണ്ടോ?

സരസ്വതി:-- ഉണ്ടു്.

ജയസിംഹൻ:-- എന്താണു് നീ ഊഹിക്കുന്നതു്?

സരസ്വതി:-- അതെനിക്കു പറയുവാൻ വയ്യാ. ഞാൻ അതു പറയുകയില്ല.

ജയസിംഹൻ:-- പറയുവാൻ വയ്യേ? നീ പറയുകയില്ലേ?

സരസ്വതി:-- ഇല്ല; ഞാൻ പറയുകയില്ല.

ജയസിംഹൻ:-- സരസ്വതി! ഇതാണോ നിന്റെ പതിഭക്തി? കൊള്ളാം. എന്നാൽ ഇതുകൂടി കേട്ടോളു:-- അവൾക്കുവേണ്ടി രാജ്യം ഉപേക്ഷിച്ചുപോകേണ്ടിവന്നാൽ അതിനും ഞാൻ മടിക്കുന്നവനല്ല. അതു നിനക്കു അറിയാമോ?

സരസ്വതി:-- അതെനിക്കു നല്ലവണ്ണം അറിയാം. മാതൃഭൂമിയെ മുസൽമാന്മാർക്കു വിറ്റു വന്നിരിക്കുന്ന അങ്ങു് അതിനെ ഉപേക്ഷിച്ചുപോകുവാൻ മടിക്കാത്തതിൽ എന്തൊരാശ്ചര്യമാണുള്ളതു്?

ജയസിംഹൻ:—ഞാൻ മറ്റുള്ളവരെ വില്ക്കുകയല്ല ചെയ്യുന്നതു്; ഞാൻ അവരുമായി സന്ധി ചെയ്യുവാനാണൊരുങ്ങുന്നതു്.

സേനാപതി:—ഹാഹാഹാഹാ! ഇതാണോ സന്ധി? അനേകനൂറു സംവത്സരങ്ങളായി നമ്മുടെ രാജ്യത്തെയും സമുദായത്തെയും മതത്തെയും നിരന്തരം ദ്രോഹിച്ചുവരുന്ന ഒരു ജാതിക്കാരുമായി— മാർവാറിലെ വീരനായ ദുർഗ്ഗാദാസനാൽ യുദ്ധത്തിൽ നിശ്ശേഷം പരാജിതരാക്കപ്പെട്ട ആ മുസൽമാന്മാരുമായി—ഇന്നു അവിടുന്നു സന്ധിചെയ്യു, അല്ലേ? അവിടുന്നു റാണാവിന്റെ നാമത്തെ അവമാനിക്കയാണു് ചെയ്യുന്നതു്.

ജയസിംഹൻ:—എന്തിനുവേണ്ടിയാണു് ഞാൻ അങ്ങിനെ ചെയ്യുന്നതു്? എനിക്കുവേണ്ടിയോ ജാതിക്കു വേണ്ടിയോ?

സേനാപതി:—കുലത്തിനുവേണ്ടി:—ഇനി വല്ലതും എന്നോടു ചോദിക്കുവാനുണ്ടോ?

ജയസിംഹൻ:—ഇല്ല.

സേനാപതി:—എന്നാൽ ഞാൻ പോകട്ടെയോ?

ജയസിംഹൻ:—പോകാം. ഇതാ ഞാനും ഇപ്പോൾതന്നെ ഇവിടംവിട്ടു പോവുകയാണു്.

സേനാപതി:—അവിടത്തെ ഇഷ്ടംപോലെ:—എന്നാൽ നാഥാ! ഒരു കാര്യം ഞാൻ പറഞ്ഞുകൊള്ളട്ടെ. കേൾക്കുക:—അവിടുന്നു എവിടെ വേണമെങ്കിലും പോകുന്നതിനു എനിക്കു യാതൊരു വിരോധവുമില്ല. പക്ഷെ എവിടെ ച്ചെന്നാലും അങ്ങേക്കു മനസ്സമാധാനം ഉണ്ടാകുന്നതല്ല. ഏതൊരു പ്രബലവികാരത്തിന്നടിമപ്പെട്ടു്, ഇന്നു അവിടുന്നു എന്നെയും പുത്രനെയും രാജ്യത്തെയും വെടിഞ്ഞു പൊയ്ക്കളയുവാൻ കരുതുന്നുവോ അതിന്റെ പേർ പ്രേമ

മെന്നല്ല 'കാമ'മെന്നാണു്. പ്രേമം നിർഝരിണിപോലെ ശാന്തമായും സ്വച്ഛമായും സാവധാനത്തിലുമേ പ്രവഹിക്കുകയുള്ളു; വെള്ളച്ചാട്ടംപോലെ ആർത്തു കലങ്ങിമറിഞ്ഞു്, നുരകൊണ്ടു നിറഞ്ഞു്, കുതിച്ചു പായുകയില്ല. യഥാർത്ഥമായ പ്രേമം പെട്ടെന്നുള്ള മിന്നൽ പിണരു പോലെ തീവ്രമല്ല; സാന്ദ്രമായ ചന്ദ്രികപോലെ സ്നിഗ്ദ്ധവും ശാന്തവുമാണു്. ഇക്കാര്യം നല്ലവണ്ണം മനസ്സിലാക്കിക്കൊണ്ടു പൊയ്ക്കൊള്ളുക. മറന്നു കളയരുതു്. ഒരു കാലത്തു്, ഞാൻ ഈ പറഞ്ഞതു് അക്ഷരംപ്രതി യഥാർത്ഥമാണെന്നു അവിടുന്നു ധരിക്കുവാൻ ഇടയാകും.

(പോകുന്നു).

ജയസിംഹൻ:—സരസ്വതി! ഇതു പ്രേമമല്ല, കാമമാണെന്നു എനിക്കറിയാം. ഈ വിലാസതൃഷ്ണ രാഹുവിനെപ്പോലെ എന്നെ നിത്യവും ഗ്രസിച്ചു തുടങ്ങിയിരിക്കുന്നു; രോഗത്തിൻ്റെ വിഷബീജംപോലെ ശരീരമാസകലം വ്യാപിച്ചുകഴിഞ്ഞിരിക്കുന്നു. ഇതു എന്നെ വിനാശച്ചുഴിയിലേക്കു വലിച്ചിഴക്കുന്ന ഉഗ്രമായ ഒരു വികാരപ്രവാഹമാണെന്നു എനിക്കറിയാം. പക്ഷെ എന്തു ചെയ്യട്ടെ. ഇതിൽനിന്നും പിൻതിരിയുവാൻ യാതൊരു ഉപായവും ഞാൻ കാണുന്നില്ല.

(ഭ്രാന്തചിത്തനെപ്പോലെ പോകുന്നു)

## രംഗം ൩.

സ്ഥലം—പുണ്യമഹീദുർഗ്ഗത്തിൽ ഉഗ്രാദാസൻ്റെ ശയനമുറി.

സമയം—രാത്രി പത്തുമണി.

(കിടക്കയിൽ കിടന്നുകൊണ്ടു ദുൎഗ്ഗാദാസൻ ഒരെഴുത്തു വായിക്കുന്നു.)

"...ഇങ്ങിനെ അവിടത്തെ ജ്യേഷ്ഠസഹോദരനും ശൂരനും ഉദാരഹൃദയനുമായ സമരദാസൻ മൃത്യുവശഗനായി. നമ്മുടെ മഹാറാണി ചിതാരോഹണംചെയ്തു് തന്റെ ദിവംഗതനായ ഭൎത്താവിനെ പിന്തുടൎന്നു പരലോകം പ്രാപിച്ചു. സ്ത്രീലമ്പടനും ഭീരുവുമായ റാണാ ജയസിംഹനാകട്ടെ അവമാനകരമായവിധത്തിൽ മുഗളരുമായി സന്ധിചെയ്തു് രാജ്യം ഉപേക്ഷിച്ചു ഭീതിയ ഭാൎയ്യയുമായി ജയസമുദ്രതീരത്തിൽചെന്നു താമസിക്കുന്നു. ഇങ്ങിനെ, വീരനായ സമരദാസന്റെ മൃത്യുവും ദേശഭക്തയായ മഹാറാണിയുടെ സ്വൎഗ്ഗാരോഹണവും ഭീരുവായ ജയസിംഹന്റെ പൌരുഷഹീനമായ പ്രവൃത്തിയുംകൊണ്ടു് ഇന്നു രാജസ്ഥാനം അനാഥമായിത്തീൎന്നിരിക്കുന്നു. അല്ലയോ റാഠോർ സേനാപതേ! ഞങ്ങളുടെ അപരാധത്തെ ക്ഷമിച്ചു് അവിടുന്നു നാട്ടിലേക്കു മടങ്ങിപ്പോരണമേ! ഞങ്ങളുടെ ഒത്തൊരുമിച്ചുള്ള ഈ അപേക്ഷയെ അംഗീകരിക്കണമേ!......"

ദുൎഗ്ഗാദാസൻ:—ഉം! എഴുത്തിൽ നൂറിലധികം സാമന്തന്മാരുടെ ഒപ്പുകൾ കാണുന്നു.

(എഴുത്തു മടക്കി തലയിണക്കടിയിൽ തിരുകിയിട്ടു ദുൎഗ്ഗാദാസൻ എഴുന്നേറ്റ് അധോവദനനായി മുറിയിൽ ഉലാത്തിക്കൊണ്ടിരിക്കുന്നു. ആ അവസരത്തിൽ ശംഭുജി പ്രവേശിക്കുന്നു.)

ശംഭുജി:—(മദ്യത്തിന്റെ ലഹരികൊണ്ടു അവ്യക്തമായ സ്വരത്തിൽ) ദുൎഗ്ഗാദാസ്! കേട്ടുവോ വൎത്തമാനം?

ദുൎഗ്ഗാദാസൻ:—എന്താണു് മഹാരാജാവേ?

ശംഭുജി:—ഔറംഗസീബിനെ മലപ്രദേശങ്ങളിൽനിന്നും തിരെ ആട്ടിയോടിച്ചു കളഞ്ഞിരിക്കുന്നു. ഹും! കേമനായിട്ട് വന്നിരിക്കുന്നു യുദ്ധം ചെയ്വാൻ! ഇതു ശംഭുജിയാണെന്നു പുള്ളി മനസ്സിലാക്കിയില്ല.

ദുർഗ്ഗാദാസൻ:—പക്ഷെ ബീജാപുരവും ഗോൽക്കൊണ്ടയും അവർ കൈവശപ്പെടുത്തിയല്ലൊ.

ശംഭുജി:—അതുകൊണ്ടു നമുക്കു യാതൊരു ദോഷവും നേരിടുവാനില്ല. ബീജാപുരത്തിന്റെ പശ്ചിമപ്രാന്തങ്ങൾ നമ്മുടെ കൈവശത്തിലാണ്. ശത്രുക്കൾ മുന്നോട്ടു കയറുന്നപക്ഷം പുറകെതന്നെയുണ്ട്. ശംഭുജിയുടെ സൈന്യങ്ങൾ. അവർ പുറകോട്ടു മാറുകയാണെങ്കിൽ അവരുടെ പുറകെ അവിടെയും എത്തും ശംഭുജിയുടെ സൈന്യങ്ങൾ. ആകപ്പാടെ മുഗളർ വല്ലാത്ത വിഷമതയിൽ അകപ്പെട്ടു. ഇതു മറാഠരല്ല, സാക്ഷാൽ ശംഭുജിയാണെന്നു മൂപ്പന്, പാവം, ഓർത്തില്ല.

ദുർഗ്ഗാദാസൻ:—പക്ഷെ, ഇങ്ങിനെ ലക്ഷ്യമില്ലാതെ യുദ്ധം ചെയ്തിട്ടു എന്താണ് പ്രയോജനം? മഹാരാജാവേ! അവിടന്നു അനുവദിക്കുന്നപക്ഷം ഞാൻ രാജപുത്രസൈന്യങ്ങളെ ഇവിടെ വരുത്താം. മഹാരാഷ്ട്രരും രാജപുത്രരും യോജിച്ച് ഔറംഗസീബിനെ എതിർക്കട്ടെ.

ശംഭുജി:—രാജപുത്രരോ? അവർക്കു യുദ്ധംചെയ്വാൻ അറിയാമോ? എനിക്കു അവരുടെ സഹായം ആവശ്യമില്ല ദുർഗ്ഗാദാസ്! മഹാരാഷ്ട്രർ തന്നെ ഒരിക്കൽ രാജപുത്രരേയും മുഗളരേയും ഒരുപോലെ അമർത്തിക്കളയുന്നതാണ്.

ദുർഗ്ഗാദാസൻ:—മഹാരാജാവേ! രാജപുത്രരെ തോല്പിച്ചതുകൊണ്ടു മഹാരാഷ്ട്രരുടെ മഹാത്മ്യം വർദ്ധിക്കുകയില്ല. രാജപുത്രരും മഹാരാഷ്ട്രരും ഹിന്ദുക്കൾതന്നെയാണല്ലൊ.

ശംഭുജി:—അതു ശരിയാണു്:—ദുർഗ്ഗാദാസ്! നിങ്ങളുടെ കിടപ്പു സുഖമാകുന്നുണ്ടോ? ശയ്യക്കു മാർദ്ദവം മതിയോ?

ദുർഗ്ഗാദാസൻ:—ഒരു രാജപുത്രനു് ഈ ശയ്യ വേണ്ടതിലധികം മൃദുവാണു്. പലപ്പോഴും കുതിരപ്പുറം തന്നെ കിടക്കയായി ഉപയോഗിച്ചു ശീലിച്ചിട്ടുള്ളവരാണു് ഞങ്ങൾ.

ശംഭുജി:—ഇവിടെയാണു് നാം തമ്മിൽ യോജിക്കാത്തതു്. സുഖവും വേണം; അതിന്റെ കൂടെത്തന്നെ സുഖാനുഭവങ്ങളും ആവശ്യമാണു്. ദുർഗ്ഗാദാസ് ജീവിതത്തിൽ ഏറെറതു കഷ്ടതകൾ വേണമെങ്കിലും ഞാൻ സഹിക്കാം. കിടപ്പിനുള്ള വട്ടംമാത്രം മനസ്സിനിണങ്ങിയതായിരിക്കണമെന്നു് എനിക്കു നിർബ്ബന്ധമുണ്ടു്:—കാബ്ളെസ ഖാൻ:—

അണിയറയിൽ:—ഉത്തരവു്!

ശംഭുജി:—എല്ലാം തയ്യാറായില്ലേ?

അണിയറയിൽ:—അടിയൻ; എല്ലാം തയ്യാർ.

ശംഭുജി:—ദുർഗ്ഗാദാസ്: എന്നാൽ ഇനി കിടന്നുറങ്ങൂ. ഞാൻ പോകട്ടെ.

(പോകുന്നു.)

ദുർഗ്ഗാദാസൻ:—(ഓർത്തുകൊണ്ടു്) മഹാരാഷ്ട്രർ നല്ല യോദ്ധാക്കൾതന്നെ. കുതിരസ്സവാരിയിൽ അത്ഭുതകരമായ സാമർത്ഥ്യം; വിസ്മയാവഹമായ യുദ്ധചാതുര്യം; ആശ്ചര്യകരമായ സാഹസശീലം. ഇതോടുകൂടി രാജപുത്രന്മാരുടെ ഏകാഗ്രതയും ത്യാഗശീലവും ദൃഢനിശ്ചയവും കൂടി യോജിച്ചുകിട്ടിയിരുന്നെങ്കിൽ ഹാ! ലോകത്തിൽ എന്താണു് എനിക്കു അസാദ്ധ്യമായിട്ടുള്ളതു്! കഷ്ടം

അതിനുള്ള ഭാഗ്യം ഭാരതവർഷത്തിനില്ല. ഹിന്തുക്കൾ ഛിന്നിച്ചിതറിപ്പോയ്ക്കഴിഞ്ഞു. ഇനി അവർ യോജിക്കുവാൻ പ്രയാസം.

(മിണ്ടാതെ ലാത്തുന്നു. അണിയറയിൽ ആർത്തനാദം കേൾക്കുന്നു.)

ഭദ്രാദാസൻ:—അയ്യോ! ഏതൊരു തീവ്രമായ ആർത്തനാദമാണു് ഈ കേൾക്കുന്നതു്! എത്ര ദയനീയമായ മുറവിളി! ആകാശം ഭേദിക്കുമാറു് ഉച്ചത്തിൽ മുഴങ്ങിക്കേൾക്കുന്നു! അടുത്തടുത്തു കേൾക്കുന്നുവല്ലോ! ഇതെന്തു്? എന്റെ മുറിയുടെ വാതില്ക്കലോ?—ഒരു സ്ത്രീയുടെ നിലവിളിയാണെന്നു തോന്നുന്നുവല്ലോ. എന്തു ഹൃദയഭേദകമായ ദീനസ്വരം!

(കെട്ടഴിഞ്ഞു നാലുഭാഗവും ചിന്നിച്ചിതറിയ തലമുടിയോടും, മിക്കവാറും അഴിഞ്ഞുപോയ ഉടുചേലയോടും കൂടി ഒരു സ്ത്രീ ഓടിവന്നു ഭദ്രാദാസന്റെ മുറിയിൽ പ്രവേശിക്കുന്നു.)

സ്ത്രീ:—രക്ഷിക്കണേ! രക്ഷിക്കണേ!

ഭദ്രാദാസൻ:—സഹോദരി! ഭയപ്പെടേണ്ട. ഒട്ടും ഭയപ്പെടേണ്ട. നിങ്ങൾ ആരാണു്?

(കയ്യിൽ ഊരിപ്പിടിച്ച വാളുമായി ശംഭുജിയും പുറകെ കാബ്‌ളേസ്‌ഖാനും പ്രവേശിക്കുന്നു).

ശംഭുജി:—എടി ദുഷ്ടേ! പിശാചേ! നീ അവൾക്കു വാതിൽ തുറന്നുകൊടുത്തു് ഓടിപ്പോകുവാൻ അവളെ അനുവദിച്ചു, അല്ലേ?

സ്ത്രീ:—അവൾ മാനവും മര്യാദയുമുള്ള തറവാട്ടിലെ ഒരു സ്ത്രീയാണു്.

ശംഭുജി:— അവൾ മാന്യം മര്യാദയുമുള്ള തറവാട്ടിലെ സ്ത്രീയാണെങ്കിൽ നിനക്കെന്തു്?

(സ്ത്രീ പേടിച്ചു നിലവിളിക്കുന്നു. ശംഭുജി വെട്ടുവാൻ വാളോങ്ങിക്കൊണ്ടു് അവളുടെ അടുക്കലേക്കു ചാടുന്നു. ദുർഗ്ഗാദാസൻ പെട്ടെന്നു് ഇരുവരുടേയും ഇടക്കു വന്നുനില്ക്കുന്നു).

ദുർഗ്ഗാദാസൻ:— മഹാരാജാവേ! എന്താണു് ഈ പ്രവർത്തിക്കുന്നതു്? അബലയുടെ നേരെ അക്രമം കാണിക്കുവാനോ ഭാവം? വീരനായിരുന്നിട്ടു നീചപ്രവൃത്തിക്കു മുതിരുന്നുവോ?

ശംഭുജി:— മിണ്ടരുതു്! മാറിനില്ലു്.

ദുർഗ്ഗാദാസൻ:— അതൊരിക്കലുമില്ല. അബലയുടെ നേരെ അക്രമം കാണിക്കുന്നതു മിണ്ടാതെ കണ്ടുകൊണ്ടുനില്ക്കുവാൻ ദുർഗ്ഗാദാസൻ ശീലിച്ചിട്ടില്ല. മഹാരാജാവേ! ഖഡ്ഗം ഉറയിലിടൂ.

ശംഭുജി:— ഇവൾ ആരാണെന്നു് അറിയാമോ?

ദുർഗ്ഗാദാസൻ:— ആരായാലും വേണ്ടില്ല; ഇവർ എന്റെ സഹോദരിയാണു്.

ശംഭുജി:— ദുർഗ്ഗാദാസ്! മാറിനില്ലു്.

ദുർഗ്ഗാദാസൻ:— മഹാരാജാവേ! അടങ്ങു. മദ്യപാനം ചെയ്തിട്ടു് അവിടത്തെ സ്വബോധം നശിച്ചിരിക്കയാണു്. അല്ലെങ്കിൽ ഈ അബലയുടെ നേരെ അക്രമം പ്രവർത്തിപ്പാൻ അങ്ങു് ഒരിക്കലും മുതിരുന്നതല്ല.

ശംഭുജി:— ഞാൻ വീണ്ടും പറയുന്നു — മാറിനില്ലു്.

ദുർഗ്ഗാദാസൻ:— ഒരിക്കലും ഞാൻ മാറുകയില്ല.

ശംഭുജി:— എന്നാൽ വാളെടുക്കുക. നിരായുധനായ ശത്രുവിനെ ഞാൻ വധിക്കുകയില്ല. വാളെടുക്കുക.

ദുൎഗ്ഗാദാസൻ:— ഇത്രയെങ്കിലും ബോധമുണ്ടല്ലൊ! — എന്നാൽ പിന്നെ ഈ അബലയുടെ മേലെ അക്രമത്തിന്ന് മുതിരുന്നത് എന്തുകൊണ്ടാണ്? മഹാരാജാവേ! കഷ്ടം.

ശംഭുജി:— വാളെടുക്കുക. (ദേഷ്യപ്പെട്ടു നിലത്തു ചവിട്ടിക്കൊണ്ടു്) എടുക്കു വേഗം.—

ദുൎഗ്ഗാദാസൻ:— വാളെടുക്കേണ്ട ആവശ്യമൊന്നുമില്ല.

(ദുൎഗ്ഗാദാസൻ ശംഭുജിയെ കഴുത്തിന്നു പിടിച്ചുതള്ളി നിലം പതിപ്പിക്കുകയും അദ്ദേഹത്തിന്റെ കയ്യിൽനിന്നും വാൾ തട്ടിപ്പറിച്ചു ദൂരെ വലിച്ചെറിയുകയും ചെയ്തതിന്നുശേഷം തന്റെ തലപ്പാവ് അഴിച്ച് അദ്ദേഹത്തിന്റെ ഇരുകരങ്ങളും കൂട്ടിക്കെട്ടുന്നു. കാനോജ്ഖാൻ തരംനോക്കി ഓടിപ്പോകുന്നു).

ദുൎഗ്ഗാദാസൻ:— മഹാരാജാവേ! ക്ഷമിക്കണം ഞാൻ അവിടത്തെ ആതിത്ഥ്യം സ്വീകരിച്ചവനാണ്.

(ദുൎഗ്ഗാദാസൻ തന്റെ വാളെടുത്തുകൊണ്ട് വീണുകിടക്കുന്ന സ്ത്രീയുടെ അടുക്കലേക്ക് ചെന്ന് അവളെ എഴുന്നേല്പിക്കുവാൻ ശ്രമിക്കുകയും മരിച്ചുപോയതായികണ്ട് വീണ്ടും നിലത്തുതന്നെ കിടത്തുകയും ചെയ്യുന്നു.)

ദുൎഗ്ഗാദാസൻ:— അയ്യോ! ഇതെന്തൊരു കഷ്ടം! ബാലികയുടെ ശ്വാസഗതി നിലച്ചുപോയിരിക്കുന്നു. പാവം! ഭയംകൊണ്ടാണ് മരിച്ചുപോയതു്:— കഷ്ടം മഹാരാജാവേ! ഇത്രമാത്രം അല്പപ്രാണിയായ ഈ സാധുബാലികയെ കൊല്ലുന്നതിന്നു വേണ്ടിയോ അങ്ങു വാളും ഓങ്ങിക്കൊണ്ടു പുറകെ പാഞ്ഞെത്തിയതു്? മഹാത്മാവായ ശിവാജിയുടെ പുത്രനോ നിങ്ങൾ? ഛേ! കഷ്ടം! കഷ്ടം!

(പോകുന്നു.)

ശംഭുജി:— ആരവിടെ? അവനെ പിടിക്കുവിൻ! അവനെ പിടിക്കുവിൻ!

(അണിയറയിൽ ആയുധങ്ങളുടെ ശബ്ദം കേൾക്കുന്നു. ചോരയിൽ മുഴുകിയ ദേഹത്തോടുകൂടി ഉഗ്രദാസൻ വീണ്ടും പ്രവേശിക്കുന്നു. പുറകെ കാബ്ളേസ്ഖാനും ഭടന്മാരും പ്രവേശിക്കുന്നു. കാബ്ളേസ്ഖാൻ ശംഭുജിയുടെ കെട്ടഴിക്കുന്നു.)

ഉഗ്രദാസൻ:— ആരും ഇളകണ്ട. ഞാൻ ഓടിപ്പോകയില്ല. അയ്മ്പതു പേരോടു ഒറ്റക്കു എതിർക്കുവാൻ ആർക്കും സാദ്ധ്യമല്ല. എന്നുതന്നെയല്ല സ്വന്തം പ്രാണരക്ഷക്കായി സ്വമതസ്ഥരെ വധിക്കുവാൻ ഞാൻ വിചാരിക്കുന്നതുമില്ല. ശരണാഗതയായ ഒരു സ്ത്രീയുടെ പ്രാണനെ രക്ഷിക്കുവാൻ എനിക്കു കഴിഞ്ഞില്ലെങ്കിലും അവരുടെ ചാരിത്രത്തെ രക്ഷിക്കുവാൻ എനിക്കു സാധിച്ചു. അതു മതി. എന്റെ ഈ മരണത്തിനു് ആ പ്രതിഫലം ധാരാളമായി. ഇതാ ഞാൻ നിങ്ങൾക്കു കീഴടങ്ങുന്നു, കെട്ടിക്കൊള്ളുക. എന്തു ശിക്ഷ വേണമെങ്കിലും നൽകുക.

(ഉഗ്രദാസൻ തന്റെ വാൾ കയ്യിൽനിന്നും താഴെയിട്ടു് ഇരുകരങ്ങളും നീട്ടിക്കാണിക്കുന്നു. ശംഭുജിയുടെ ആംഗ്യം അനുസരിച്ചു കാബ്ളേസ്ഖാൻ പേടിച്ചു പേടിച്ചു ഉഗ്രദാസന്റെ കൈകാൽ കെട്ടുന്നു.)

ശംഭുജി:— ഉഗ്രദാസ്! നിന്റെ ധിക്കാരം ചില്ലറയല്ല. നിന്നെ തീയ്യിലിട്ടു ദഹിപ്പിക്കയോ ജീവനോടെ കഴിച്ചുമൂടുകയോ വേണ്ടതു്? നിനക്കു എന്തുശിക്ഷയാണു് ഞാ

ൻ നൽകേണ്ടതു്? എങ്ങിനെ മരിക്കുന്നതാണു് നിനക്കിഷ്ടമെന്നു പറയുക.

കാംബ്ളെസ്ഖാൻ:— തിരുമേനി! അതിഥിയെ സ്വന്തം കൈകൊണ്ടു വധിക്കുന്നതു ഉചിതമല്ല. ഇയാളെ ഇയാളുടെ ഉററ ചങ്ങാതിയായ ഔരംഗസീബിന്റെ കയ്യിൽ ഏല്പിച്ചാൽ മതി എന്നാണു് എന്റെ അഭിപ്രായം. ഫലം രണ്ടും ഒന്നുതന്നെയായിരിക്കും. അവിടുത്തെ സ്വന്തം കൈകൊണ്ടു ഒരു ഹീനത പ്രവൃത്തി ചെയ്യേണ്ടി വരികയില്ല എന്നൊരു മെച്ചവുമുണ്ടു്.

ശംഭുജി:— ശരി. അതുതന്നെയാണു് നല്ലതു്. കാംബ്ളെസ്ഖാൻ! ഇവനെ താൻ തന്നെ ഔരംഗസീബിന്റെ കയ്യിൽ ഏല്പിച്ചുവരിക. അവിടെ കൊണ്ടുചെന്നാക്കുന്നതും വ്യാഘ്രത്തിന്റെ ഗുഹയിലേക്കു തള്ളി വിടുന്നതും ഒരുപോലെയാണു്. (ഉറക്കെ ചിരിക്കുന്നു.)

കാംബ്ളെസ്ഖാൻ:— (സ്വഗതം) കാംബ്ളെസ്ഖാന്റെ മടിശ്ശീല നിറയുവാൻ ഒരു വഴിയുമായി. ചക്രവർത്തി ഇതിനു തക്കതായ ഇനാം തരാതിരിക്കയില്ല.

ദുർഗ്ഗാദാസൻ:— കൊള്ളാം. നല്ല കാര്യം ഞാൻ ഇതാ മരിക്കുവാൻ യാത്രയായിക്കഴിഞ്ഞു. പക്ഷെ അല്ലയോ ശംഭുജി! ഒരു കാര്യം അങ്ങുന്നു നല്ല ഓൎമ്മയിരിക്കട്ടെ. ഒരു ദിവസം ഈ കാംബ്ളെസ്ഖാന്റെ കൈകൊണ്ടു തന്നെ അങ്ങേക്കും ഇതേ ഗതി വന്നു സംഭവിക്കും. ഇനിയെങ്കിലും അങ്ങുന്നു സ്വന്തം നന്മയിൽ മോഹമുണ്ടെങ്കിൽ മദ്യം വർജ്ജിക്കുക; സ്ത്രീജാതിയെ ബഹുമാനിക്കുക. ഈ കാംബ്ളെസ്ഖാനെ വിശ്വസിക്കാതിരിക്കുക.

(കർട്ടൻ വീഴുന്നു.)

## രംഗം. ൧.

സ്ഥലം:— അഹമ്മദ് നഗരത്തിലെ മുഗളരമനയിലെ അന്തഃപുരം.

സമയം:— രാത്രി.

[ഗുൽനാരാബീഗം തന്റെ മുറിയിൽ ഏകാകിനിയായി ലാത്തിക്കൊണ്ടിരിക്കുന്നു.]

ഗുൽനാര:—(ആത്മഗതം) ഞങ്ങൾ ഈ ദക്ഷിണാപഥത്തിലേക്കു വന്നിരിക്കുന്നതു് ആരെ ഉദ്ദേശിച്ചാണെന്നു യഥാൎത്ഥത്തിൽ ആൎക്കും അറിഞ്ഞുകൂടാ. അക്ബറിനെ കീഴടക്കുവാനും, ബിജാപ്പൂരവും ഗോൽകൊണ്ടയും പിടിച്ചടക്കുവാനും മഹാരാഷ്ട്രരെ അമൎച്ചചെയ്യാനുമായിട്ടാണ് ഔരംഗസീബ് എത്തിയിരിക്കുന്നതെന്നാണു ജനങ്ങൾ ധരിച്ചിരിക്കുന്നതു്. എന്നാൽ അവർ വെറും വിഡ്ഢികൾ. നിസ്സാരങ്ങളായ ഈ വക സംഭവചക്രങ്ങളെല്ലാം തിരിഞ്ഞുകൊണ്ടിരിക്കുന്നതു വാസ്തവംതന്നെ. പക്ഷെ ഞാനാണ് ഇവിടെ ഇരുന്ന് അവയെല്ലാം ആധാരഭൂതമായ മുഖ്യയന്ത്രത്തെ തിരിച്ചുകൊണ്ടിരിക്കുന്നതു്. എന്റെ അംഗുലീനിൎദ്ദേശമില്ലായിരുന്നെങ്കിൽ ഇതുപോലെ അനേകം അക്ബറും അസംഖ്യം ബീജാപ്പൂരങ്ങളും, അനവധി ശംഭുജികളും ഒന്നിച്ചുകൂടിയാലും ഡൽഹിയിലെ കൊട്ടാരത്തിൽനിന്നു മുഗൾചക്രവൎത്തിയെ ദക്ഷിണാപഥത്തിലേക്കു വലിച്ചിഴയ്ക്കുവാൻ സാധിക്കുകയില്ലായിരുന്നു. എത്ര വലിയ മഹാശക്തിയെയാണ് ഞാൻ കയ്യൂഴിച്ചു പാഴ്ച്ചെലവു ചെയ്യുന്നതു്:— ആരവിടെ? മദ്യം കൊണ്ടുവരട്ടെ — ഗുൎജ്ജാരാസ്! ഗുൎജ്ജാ

ദാസ്! നിങ്ങളെ ഞാൻ എത്രമാത്രം സ്നേഹിക്കുന്നു എന്നു നിങ്ങൾ അറിഞ്ഞിരുന്നെങ്കിൽ—തികഞ്ഞമധുരവും തണ്ണുശീതളവും തീക്ഷ്ണകോമളവുമായ എന്തൊരു പ്രബലവികാരമാണ് നിങ്ങൾ എന്റെ ഹൃദയത്തിൽ ജനിപ്പിച്ചിരിക്കുന്നതെന്നു നിങ്ങൾ അറിഞ്ഞിരുന്നെങ്കിൽ—നിങ്ങൾക്കുവേണ്ടിയാണ് ഞാൻ മുഗൾചക്രവൎത്തിയെ ഡൽഹിയിൽനിന്നു മാർവാറിലേയ്ക്കും, മാർവാറിൽനിന്നു ദക്ഷിണാപഥത്തിലേയ്ക്കും സൈന്യസമേതം വലിച്ചിഴച്ചുകൊണ്ടു വന്നിട്ടുള്ളതെന്നു നിങ്ങൾ അറിഞ്ഞിരുന്നെങ്കിൽ—ഇതെല്ലാം നിങ്ങൾക്ക് അറിവാൻ കഴിഞ്ഞിരുന്നെങ്കിൽ—നിങ്ങൾ എന്നെ നിശ്ചയമായും സ്നേഹിക്കുമായിരുന്നു; എന്നെ നിങ്ങൾ ഹൃദയാസനത്തിന്മേൽ ഇരുത്തി ആരാധിക്കുമായിരുന്നു .. ആരവിടെ? മദ്യം; മദ്യം!

(ദാസി മദ്യംകൊണ്ടുവന്നു ഗുൽനാരയുടെ കയ്യിൽ കൊടുക്കുന്നു. ഗുൽനാര മദ്യംകുടിച്ചിട്ടു പാത്രം ദൂരെ വലിച്ചെറിയുന്നു).

ഗുൽനാര:—അയ്യോ! എന്തൊരു ദാഹം!—ദുർഗ്ഗാദാസ്! ഞാൻ മദ്യപാനം തുടങ്ങിയതു് എന്തുകൊണ്ടെന്നു അറിയാമോ?—ദുർഗ്ഗാദാസ്! ഇന്നു നിങ്ങൾ എന്നെ കണ്ടെന്നാൽ പക്ഷെ തിരിച്ചറിയുമോ എന്നു സംശയമാണു്. ഞാൻ അത്രത്തോളം ക്ഷീണിച്ചുപോയിരിക്കുന്നു. അഹോ! ഇതു ആളിക്കത്തുന്ന പ്രണയാഗ്നിയുടെ എന്തൊരു ഉഗ്രജ്വാല! ഇതെന്തൊരു അസഹ്യമായ വികാരവേഗം: ഇതെന്തൊരു മധുരമായ മർമ്മവേദന!

(ഔരംഗസീബ് പ്രവേശിക്കുന്നു)

ഔരംഗസീബ്:- ഗുൽനാരേ!

ഗുൽനാര! — പ്രഭോ! വന്ദനം!

ഔരംഗസീബ്:—ഗുൽനാരെ! വലിയൊരു സന്തോഷവൎത്തമാനവുംകൊണ്ടാണ് ഞാനിപ്പോൾ വന്നിരിക്കുന്നതു്. ദുൎഗ്ഗാദാസനെ പിടികിട്ടിയിരിക്കുന്നു.

ഗുൽനാര. — (ഉൽകണ്ഠയോടുകൂടി) എന്തു്? വാസ്തവം തന്നെയോ ഇതു്? അതോ നേരംപോക്കു പറയുന്നതോ?

ഔരംഗസീബ്: . പ്രിയേ! നേരംപോക്കല്ല ഇതു വാസ്തവം തന്നെയാണ്. കാബ്ളെസ്ഖാനാണ് അയാളെ പിടിച്ചുകൊണ്ടു വന്നു ഏല്പിച്ചതു്. അയാൾക്കു നാം മുപ്പതിനായിരം മോഹർ ഇനാം കൊടുത്തു. രാജ്ഞിയെ കൂടി പിടിച്ചുകൊണ്ടുവന്നു തരുന്ന പക്ഷം ഇതിനേക്കാൾ പത്തിരട്ടി ഇനാം കിട്ടുന്നതാണെന്നു് അയാളോടു പറഞ്ഞിട്ടുമുണ്ടു്.

ഗുൽനാര:—സത്യം തന്നെയോ നാഥ? ഇത്രയും കാലമായിട്ടു് ഇന്നാണ് അവിടത്തേക്കു എന്റെ പേരിൽ സ്നേഹമുണ്ടെന്നു എനിക്കു മനസ്സിലായതു്. ദക്ഷിണാപഥത്തിലേക്കുള്ള നമ്മുടെ യാത്ര ഇന്നാണ് സഫലമായതു്.

ഔരംഗസീബ്:—പക്ഷേ ഗുൽനാരേ! ഇതെന്തു്? ഭവതി മദ്യപാനം ചെയ്തിരിക്കുന്നുവോ?

ഗുൽനാര:—ഉവ്വ്, ഞാൻ മദ്യപാനം ചെയ്തിരിക്കുന്നു. ദുൎഗ്ഗാദാസനെ പിടികിട്ടിയതുകൊണ്ടുള്ള സന്തോഷത്തിന്റെ ചിഹ്നമായി ഇപ്പോൾ ഒരു പാത്രംകൂടി കുടിക്കാം. ദാസി!—

ഔറംഗസീബ്:—ഗുൽനാരേ എന്താണിതു്? നമ്മുടെ അരമനയിൽ മദ്യപാനമോ?

ഗുൽനാർ:—(കൂസൽകൂടാതെ എഴുന്നേറ്റു നിന്നുകൊണ്ടു്) അതേ, അതുകൊണ്ടെന്താണു ദോഷം?

ഔറംഗസീബ്:—ഞാൻ മദ്യപാനത്തിനു വിരോധിയാണെന്നു ഭവതിക്കു അറിഞ്ഞുകൂടേ?

ഗുൽനാർ:—അവിടുന്നു വിരോധിയായിരിക്കാം. പക്ഷേ ഞാൻ അതിനു വിരോധിയല്ല.

ഔറംഗസീബ്:—എന്തു് ഭവതി; വിരോധിയല്ലെന്നോ? ഭവതി ഇസ്ലാംമതത്തെ സ്വീകരിച്ചിട്ടില്ലേ?

ഗുൽനാർ:—അന്നതിനു ഭംഗിയെന്നാണു തോന്നിയതു്. അതുകൊണ്ടു ഞാനതു സ്വീകരിച്ചു. ഇനി മറിച്ചാണു തോന്നുന്നതെങ്കിൽ ഞാൻ അതു ഉപേക്ഷിക്കുകയും ചെയ്യും. എന്തു മതം! മതങ്ങളുടെ ക്രൂരനിയമങ്ങളിൽ കുടുങ്ങി ജന്മം പാഴാക്കുവാനല്ല എന്നെ സൃഷ്ടിച്ചിരിക്കുന്നതു്. ഇങ്ങോട്ടൊന്നു നോക്കുക. ഉരുണ്ടു ഭംഗിയുള്ള ഈ കോമളബാഹുക്കളെയും ഉരുണ്ടു നീണ്ടുകിടക്കുന്ന അഴകേറിയ ഈ കേശപാശവും, കാച്ചിയ കനകത്തിന്റെ കാന്തി കലർന്ന ദേഹത്തിന്റെ ഈ നിർമ്മലവൎണ്ണവും അങ്ങു് കാണുന്നില്ലേ? ഈ അപൂൎവ്വസൗന്ദൎയ്യം ദൈവം എനിക്കു തന്നിട്ടുള്ളതു പള്ളിയിൽപോയി തറയിൽ തലതല്ലി കഷ്ടപ്പെടുന്നതിനാണോ? അവിടുന്നു വലിയ മതനിഷ്ഠയുള്ള ആൾതന്നെ; എന്നാൽ പിന്നെ എന്നെ എന്തിനു വിവാഹംചെയ്തു? വല്ല മുല്ലായുടെ മകളെയോ മറ്റോ കല്യാണം കഴിക്കാമായിരുന്നില്ലേ?

ആംഗസിബ്:—ഇൽനാര! ഭവതി പറയുന്നതെന്താണെന്നു ഭവതിക്കു അറിഞ്ഞുകൂടാ:

ഇൽനാര:—എനിക്കു നല്ലവണ്ണം അറിയാം. കേൾക്കണം — ഗുല്ലാദാസൻ എവിടെ?

ആംഗസിബ്:—ദിലിർഖാന്റെ അധീനതയിലാണ് ഇപ്പോൾ ഇരിക്കുന്നതു്. അവനു വിചാരം എന്തു ശിക്ഷയാണ് നൽകേണ്ടതെന്നു ഞാൻ ഇനിയും തീരുമാനിച്ചിട്ടില്ല. ആദ്യമായി—

ഇൽനാര:—അരുത്, അയാൾക്കു യാതൊരു ശിക്ഷയും നൽകരുത്. അയാളെ വിട്ടയക്കണം.

ആംഗസിബ്:—ഭവതി എന്താണ് ഈ പറയുന്നതു്? ഇതു നടക്കുന്ന കാര്യമോ?

ഇൽനാര:—നടക്കാത്ത കാര്യമൊന്നും ഞാൻ പറഞ്ഞിട്ടില്ല. അതു അവിടേക്കുതന്നെ അറിയുകയും ചെയ്യാം. വെറുതെ വിട്ടയക്കുവാൻ കല്പിച്ചാൽമാത്രം പോരാ. അവിടുന്നു എന്റെ കൂടെ കാരാഗൃഹത്തിലേക്കു വരണം. "ഗുല്ലാദാസനെ വിട്ടയയ്ക്കുക" എന്നു ഞാൻ അപ്പോൾ പറയും. എന്റെ വാക്കനുസരിച്ചു ഉടനെ അവിടുന്നു സ്വന്തം കൈകൊണ്ടു അയാളെ ബന്ധനത്തിൽനിന്നു മോചിപ്പിക്കയും വേണം:

ആംഗസിബ്:—ഭവതി സംസാരിക്കുന്നതെന്താണെന്നു ഭവതി അറിയുന്നില്ല: അതിർകവിഞ്ഞു മദ്യപാനം ചെയ്തതുകൊണ്ടു ഭവതിക്കു സ്വബോധമില്ലാതായിരിക്കുന്നു. തലക്കു വെളിവുണ്ടാകട്ടെ. ഇനി അപ്പോൾ സംസാരിക്കാം.

(പോകുന്നു)

ഗുൽനാര:—കൊള്ളാം. നല്ല കാൎയ്യം. എനിക്കു വെളിച്ചുകേട്ട അസന്തോഷമില്ല. ദുൎഗ്ഗാദാസ്. നിങ്ങളെ ഞാൻ തന്നെ സ്വഹസ്തം കൈകൊണ്ടു ബന്ധനത്തിൽനിന്നു മോചിപ്പിക്കും. അതെനിക്കു അഭിമാനകരമായ ഒരു സംഗതിയാണ്. സ്വഹസ്തത്താൽ നിങ്ങളെ ബന്ധനത്തിൽനിന്നു വേർപെടുത്തി—മാറോടു ചേൎത്താശ്ലേഷിച്ചു—എന്റെ അഗാധമായ പ്രണയത്തെ പ്രത്യക്ഷമായി പ്രകടിപ്പിച്ചു—ഞാൻ നിങ്ങൾക്കു സ്വാതന്ത്ര്യം നൽകും: ഡൽഹിയിലെ സിംഹാസനത്തിന്മേൽ നിങ്ങളെ ഞാൻ പ്രതിഷ്ഠിക്കും. ഞാൻ നിങ്ങളുടെ മഹിഷിയായി ജീവിക്കും. ഹാ! അന്നു നിങ്ങൾക്കു എത്ര ബഹുമാനകരമായ ഒരു അവസ്ഥയായിരിക്കും!—അല്ലയോ ആശംസിതോ! നിങ്ങളുടെ കഥ നിസ്സാരം. നിങ്ങൾ എന്റെ ഈ ഉള്ളംകയ്യിൽ ഒതുങ്ങിക്കിടക്കുന്ന അബലൻ! നിങ്ങളെ സിംഹാസനത്തിൽനിന്നും അധഃപതിപ്പിക്കുവാൻ അരനിമിഷംപോലും ആവശ്യമില്ല—ദുൎഗ്ഗാദാസ്! നിങ്ങളുടെ അപരാധങ്ങളെല്ലാം ഞാൻ ക്ഷമിച്ചിരിക്കുന്നു. ഇത്രയുംകാലം തീവ്രമായ വികാരാഗ്നിയുടെ തീവ്രജ്വാലയിലിട്ടു എന്നെ ദഹിപ്പിച്ചതും, എന്റെ ഹൃദയപഞ്ജരത്തിൽ പറന്നെത്തി എന്നെ ആശ്വസിപ്പിക്കാതെ നിങ്ങളെ പിന്തുടൎന്നു കാട്ടിലും മേട്ടിലും, മലയിലും അലഞ്ഞു തിരിയുവാൻ ഇടയാക്കി എന്നെ കഷ്ടപ്പെടുത്തിയതും—എല്ലാം ഞാൻ ക്ഷമിച്ചിരിക്കുന്നു. ഇന്നു നിങ്ങളുടെ സകല അപരാധങ്ങൾക്കും ഞാൻ മാപ്പുതന്നിരിക്കുന്നു. അഹോ! ഇന്നു എന്തൊരു ആനന്ദമായ ദിവസം!

(പോകുന്നു)

## രംഗം. ൫.

**സ്ഥലം.**—മുഗൾ ശിബിരത്തിലെ കാരാഗൃഹം.

**സമയം**—അർദ്ധരാത്രിക്കു അല്പം മുമ്പ്.

(ദുർഗ്ഗാദാസൻ ശൃംഖലാബദ്ധനായി കിടക്കുന്നു.)

ദുർഗ്ഗാദാസൻ:—ഒടുവിലാണ് ഈ അവസ്ഥയും വന്നുചേർന്നു! ഇത്രയും നാൾ വിജാതീയരും വിശ്വാസഘാതകന്മാരുമായ ശത്രുക്കളിൽനിന്നുകൂടി നേരിടുവാൻ ഇടയാകാത്ത ഒരപമാനം ഇന്നു സജാതീയനും സ്വതന്ത്രനുമായ ഒരു ഹിന്ദുവിന്റെ കൈകൊണ്ടു അനുഭവിക്കേണ്ടിവന്നു—അല്ലയോ ശംഭുജി! മഹാരാഷ്ട്രർ ഒരിക്കൽ രാജപുത്രരേയും മുസൽമാന്മാരേയും ഒരുപോലെ തങ്ങളുടെ കാലിനടിയിലിട്ടു ചവിട്ടിത്തേക്കുമെന്നാണല്ലോ നിങ്ങൾ അന്നു പറഞ്ഞതു്. അങ്ങിനെയൊന്നു സംഭവിക്കുന്നതെങ്കിലും സങ്കടമില്ലായിരുന്നു. പക്ഷേ അങ്ങിനെയൊന്നുമല്ല സംഭവിപ്പാൻ പോകുന്നതു്. മഹാരാഷ്ട്രരും രാജപുത്രരും മുസൽമാന്മാരും ഒന്നിച്ചു മറ്റൊരു ജാതിക്കാരുടെ കാലിനടിയിൽ കിടന്നു ഞെരിയുന്നതു് ഒരിക്കൽ നിങ്ങൾ കാണും. വിശ്വാസവഞ്ചനയുടെ ഫലം നിശ്ചയമായും അനുഭവിക്കാതെ കഴികയില്ല—ആരതു് കാരാഗൃഹത്തിന്റെ വാതിൽ തുറന്നതു്?

(വിലപിടിച്ച വസ്ത്രാഭരണങ്ങൾ അണിഞ്ഞുകൊണ്ടു് ഗുൽനാര കാരാഗൃഹത്തിൽ പ്രവേശിക്കുന്നു).

ദുർഗ്ഗാദാസൻ:— ഇതെന്തൊരു അത്ഭുതകരമായ വേഷവിധാനം! ഇതെന്തൊരു അപൂർവ്വമായ സൌന്ദര്യജ്യോതിസ്സ്!—ദേവി ആരാണു്?

ഉൽനാര:— ഞാനാകുന്നു ഉൽനാരാ ബിശം.

ജ്ഞാദാസൻ:— ഉൽനാരാബിശമോ.

ഉൽനാര:— ജ്ഞാദാസ്! എന്നെ കണ്ടിട്ട് അറിഞ്ഞില്ലേ? ഇതിനു മുമ്പൊരിക്കൽ നാം തമ്മിൽ കണ്ടിട്ടുണ്ട്. അന്നു ഞാൻ നിങ്ങളുടെ മുമ്പിൽ തടവുകാരിയായിരുന്നു. ഇന്നാകട്ടെ നിങ്ങൾ എന്റെ മുമ്പിൽ തടവുകാരനായിരിക്കുന്നു.

ജ്ഞാദാസൻ:— എന്നെ ശിക്ഷിക്കുവാനോ ഭവതി വന്നിരിക്കുന്നതു്?

ഉൽനാര:— അല്ല; ഞാൻ നിങ്ങളെ വിട്ടയക്കുവാനാണു വന്നിരിക്കുന്നതു്.

ജ്ഞാദാസൻ:— അതു ചെയ്യുന്നതിനു പ്രത്യുപകാരമായിട്ടോ?

ഉൽനാര:— അല്ല.

ജ്ഞാദാസൻ:— പിന്നെയോ? ചക്രവർത്തിയുടെ കല്പനപ്രകാരമോ?

ഉൽനാര:— ഉൽനാരാബിശം അറംഗസീബ് ചക്രവർത്തിയുടെ കല്പനയെ കാത്തിരിക്കുന്നവളല്ല. ഇത്രയും നാൾ എന്റെ കല്പനയെ അദ്ദേഹമാണു് അനുസരിച്ചു വന്നിട്ടുള്ളതു്.

ജ്ഞാദാസൻ:— എന്നാൽ പിന്നെ ഈ വരവിന്റെ ഉദ്ദേശം?

ഉൽനാര:— ഞാൻ നിങ്ങളെ ബന്ധനത്തിൽനിന്നു മോചിപ്പിക്കുവാനാണു വന്നിരിക്കുന്നതു്. നിങ്ങൾ എന്റെ [illegible]നായകനാണു്.

ജ്ഞാദാസൻ:— ഭവതി എന്നെ കളിയാക്കുന്നുവോ?

ഉൽനാര:— നിങ്ങൾക്കു് അത്ഭുതം തോന്നുന്നുണ്ടായിരി

ണാം. സാക്ഷാൽ ഭാരതചക്രവൎത്തിനിയായ ഞാൻ കേവലം ഒരു രാജപുത്ര സേനാപതിയായ നിങ്ങളെ പ്രാണനായകനെന്നു വിളിക്കുന്നതിൽ നിങ്ങൾ അത്ഭുതപ്പെടുന്നുണ്ടായിരിക്കാം. അതെ; അത്ഭുതപ്പെടേണ്ട ഒരു സംഗതിതന്നെയാണ് ഇതു്. പക്ഷെ ഞാൻ യാതൊരു കാൎയ്യവും സാധാരണ സ്ത്രീകളെപ്പോലെ പ്രവൎത്തിക്കാറില്ല. ചക്രവൎത്തിനിയായിരുന്നുകൊണ്ട് ഒരു സാധാരണ സേനാനായകനോടു "നിങ്ങൾ എന്റെ പ്രാണനായകനാണ്" എന്നിങ്ങിനെ ഞാനല്ലാതെ മറ്റൊരു സ്ത്രീ പറയുമോ? അത്ഭുതപ്രവൃത്തി ചെയ്യുന്നതിലാണ് എനിക്കിഷ്ടം. മറ്റുള്ളവൎക്കു ചെയ്വാൻ കഴിയുന്ന സാധാരണ കാൎയ്യങ്ങൾ ഗുൽനാരാബീഗം ചെയ്യാറില്ല. അവൾ കുതിരയെ ഓടിക്കുകയാണെങ്കിൽ കടിഞ്ഞാൺ കൂടാതെതന്നെ ഓടിക്കും. സാധാരണതരത്തിലുള്ള പരിമിതമായ സുഖസന്തോഷങ്ങളിൽ അവൾക്ക് അനുഗ്രഹമില്ല. അനിയന്ത്രിതമായ സ്വേച്ഛാചരണത്തിന്റെ അപൂൎവ്വസാമ്രാജ്യത്തിലാണ് അവളുടെ അധിവാസം.

ഖുൎദാസൻ — പക്ഷെ, അല്ലയോ ബീഗം!

ഗുൽനാര — കേൾക്കു, മുഴുവനും കേൾക്കു. എന്റെ സകല പ്രവൃത്തികളും അത്ഭുതകരമായിരിക്കും. ഈ അതിവിശാലമായ മുഗൾസാമ്രാജ്യംതന്നെ മഹത്തായ ഒരു അത്ഭുതമല്ലേ? എന്നാൽ അതും കേവലം എന്റെ ഒരു ക്രീഡാപാത്രമാണ്. ഈ സാമ്രാജ്യത്തിന്റെ ഭരണകേന്ദ്രത്തിൽനിന്നു പുറപ്പെടുന്ന ശാസനാപത്രങ്ങളിൽ കാണുന്ന കൈയെഴുത്തു മാത്രമേ ചക്രവൎത്തിയുടെ വക

യായിട്ടുള്ളു. അവയിലെ വാചകങ്ങളെല്ലാം എന്റെ വകയാണ്. ഞാൻ വിരൽ ചൂണ്ടുന്ന മാത്രയിൽ സാമ്രാജ്യം യുദ്ധസന്നദ്ധമാകും. എന്റെ ഒരൊററ വാക്കിനാൽ അതിൽ സമാധാനം വ്യാപിക്കുകയും ചെയ്യും. ഞാൻ പുഞ്ചിരി തൂകിക്കൊണ്ടു കണ്ണു തുറക്കുന്ന മാത്രയിൽ അനേകം രാജ്യങ്ങൾ ഉദിക്കുകയും എന്റെ പുരികങ്ങൾ ചുളിയുന്ന ക്ഷണത്തിൽ അനവധി രാജ്യങ്ങൾ അധഃപതിക്കുകയും ചെയ്യും. ഇത്രയും കാലമായിട്ട് ഇങ്ങിനെതന്നെയാണു സംഭവിച്ചിട്ടുള്ളത്. ഒരിക്കൽ മാത്രം ഞാൻ നിങ്ങളുടെ കയ്യിൽ തടവുപുള്ളിയായി അകപ്പെട്ടു. അതു വിധിയുടെ ഒരു നിഷ്ഠുരകൃത്യമായിട്ടു മാത്രമേ ഞാൻ കരുതുന്നുള്ളൂ. ഞാൻ ആരുടെയും മുമ്പിൽ തല കുനിച്ചിട്ടില്ല. അന്നു നിങ്ങളെ കണ്ടപ്പോൾ നിങ്ങളുടെ പേരിൽ എനിക്കു അഗാധമായ അനുരാഗം ഉദിച്ചു. പക്ഷേ ആ അവസരത്തിൽ എന്റെ പ്രേമത്തെ ഞാൻ പ്രത്യക്ഷമാക്കിയില്ല. അന്നു ഞാൻ നിങ്ങളുടെ ഒരു തടവുപുള്ളിയായിരുന്നുവല്ലൊ. ഒരു തടവുപുള്ളി എന്ന നിലയിൽ നിങ്ങളുടെ അനുകമ്പാദൃഷ്ടിക്കു പാത്രമായ ആ അവസ്ഥയിൽ കേവലം അഗതിയെപ്പോലെ കിഴിഞ്ഞു നിങ്ങളോടു പ്രേമത്തെ ഇരക്കുന്നതു ഞാൻ ശീലിച്ചിട്ടുള്ള സ്വഭാവത്തിനു വിരുദ്ധമാണ്. ഇന്നു നിങ്ങൾ എന്റെ തടവുപുള്ളിയാണ്. ഇതാണ് എന്റെ പ്രണയത്തെ നിങ്ങളെ അറിയിക്കുവാനുള്ള ഉചിതമായ അവസരം—ദുർഗ്ഗാദാസ്! നിങ്ങളിൽ എനിക്കു യഥാർത്ഥമായ പ്രണയമുണ്ട്.

ദുർഗ്ഗാദാസൻ—അല്ലയോ ബീഗം! ഭവതി പറയുന്നതെന്താ

ണൊന്നു ഭവതിക്കുതന്നെ നിശ്ചയമില്ലെന്നാണു തോന്നുന്നതു്.

ഗുൽനാര—ചക്രവൎത്തിയെ ഭയപ്പെടുന്നുവോ? എന്നാൽ വരു, കാണിച്ചുതരാം. ചക്രവൎത്തി എന്റെ അടിമയാണു്, ഞാൻ അദ്ദേഹത്തിന്റെ ദാസിയല്ല എന്നു നിങ്ങളെ ഞാൻ ബോദ്ധ്യപ്പെടുത്താം. ഡൽഹിയിലെ സിംഹാസനത്തിന്മേൽ നിങ്ങളെ ഞാൻ കയററി ഇരുത്താം—വരു.

ദുൎഗ്ഗാദാസൻ—അല്ലയോ ബഹുമാനപ്പെട്ട ബീഗം! ക്ഷമിക്കണം. ദുൎമ്മാൎഗ്ഗത്തിൽകൂടി ലോകത്തിന്റെ ചക്രവൎത്തിപ്പട്ടംതന്നെ കിട്ടിയാലും എനിക്കു അതിൽ മോഹമില്ല.

ഗുൽനാര—സാമ്രാജ്യത്തിൽ നിങ്ങൾക്കു മോഹമില്ലേ?

ദുൎഗ്ഗാദാസൻ—ഇല്ല, ബീഗംസാഹേബ്! ഭവതി മടങ്ങിപ്പോവുക.

ഗുൽനാര—എന്തു്? നിങ്ങൾക്കു എന്റെ പേരിലും മോഹമില്ലെന്നോ?

ദുൎഗ്ഗാദാസൻ—ഇല്ല. പരദാരങ്ങളെ രാജപുത്രരായ ഞങ്ങൾ മാതാവിനു തുല്യമായിട്ടാണു കരുതാറുള്ളതു്. ഭവതിയുടെ മാനവും മൎയ്യാദയും ഭവതി രക്ഷിക്കുന്നില്ലെങ്കിൽ എന്റെ മൎയ്യാദയെ ഞാൻ രക്ഷിക്കും.

ഗുൽനാര—(കുറെ നേരം വിസ്മയസ്തബ്ധയായി നിന്നതിനു ശേഷം) ദുൎഗ്ഗാദാസ്! ഔരംഗസീബ് ചക്രവൎത്തിപോലും ആരുടെ ആജ്ഞയെ അനുസരിക്കുവാൻ കാത്തുനില്ക്കുന്നുവോ ആ ഗുൽനാരയുടെ പ്രണയത്തെ നിങ്ങൾ നിരസിക്കുന്നുവോ?

ദുൎഗ്ഗാദാസൻ—അല്ലയോ സാമ്രാജ്ഞി. ലോകത്തിൽ എല്ലാവരും ഔറംഗസീബ് ചക്രവൎത്തികളല്ല. ഔറംഗസീബിനെപ്പോലെയുള്ളവർ മാത്രമല്ല ദുൎഗ്ഗാദാസനെപ്പോലെയുള്ളവരും ലോകത്തിൽ കാണും.

ഗുൽനാര!—എന്തു് ഇതു സംഭവ്യമോ—ദുൎഗ്ഗാദാസ്. ഇതിന്റെ ഫലമെന്താണെന്നു നിങ്ങൾക്കു അറിയാമോ?

ദുൎഗ്ഗാദാസൻ:—അറിയാം; ഇതിന്റെ ഫലം മരണമാണെന്നു എനിക്കറിയാം.

ഗുൽനാര:—ഇല്ല; നിങ്ങൾ നേരംപോക്കു പറയുകയാണു്.

ദുൎഗ്ഗാദാസൻ:—എന്റെ ജീവിതകാലത്തിന്നിടയിൽ ഇതിനേക്കാൾ കാൎയ്യഗൌരവത്തോടുകൂടി ഒരിക്കലും ഞാൻ സംസാരിച്ചിട്ടില്ല.

ഗുൽനാര:—എന്തു്! എന്നെ തീരെ നിരസിക്കുകയാണോ? ദുൎഗ്ഗാദാസ്! ഗുൽനാര ആരോടും കിഴിഞ്ഞു പ്രേമത്തെ യാചിക്കാറില്ലെന്നും അനുഗ്രഹപൂൎവ്വം പ്രേമത്തെ പ്രദാനം ചെയ്വാനേ അവൾ ശീലിച്ചിട്ടുള്ളു എന്നും ഞാൻ മുമ്പുതന്നെ പറഞ്ഞിട്ടുണ്ടല്ലോ. ഗുൽനാരാബീഗത്തിന്റെ പ്രേമമോ മൃത്യുവോ ഏതാണു നിങ്ങൾ ഇഷ്ടപ്പെടുന്നതു്? രണ്ടാലൊന്നു വരിക്കുക.

ദുൎഗ്ഗാദാസൻ:—ഞാൻ മൃത്യുവിനെ വരിച്ചിരിക്കുന്നു.

ഗുൽനാര:—മൃത്യുവോ നിങ്ങൾക്കു് ഇഷ്ടം എന്നാൽ അങ്ങിനെ തന്നെ. മരിക്കുവാൻ തയ്യാറായിക്കൊള്ളുക. ഒന്നുകിൽ പ്രേമം അല്ലെങ്കിൽ പ്രതികാരം, രണ്ടാലൊന്നേ ഗുൽനാരയുടെ പക്കൽനിന്നു ലഭിക്കുകയുള്ളു. പ്രേമത്തെ ആഗ്രഹിക്കുന്നില്ലെങ്കിൽ പ്രതികാരത്തെ സ്വീകരിക്കുക—കാസ്ബക്ഷ്!

(ഗുൽനാരയുടെ പുത്രനായ കാമ്ബെക്ഷ് പ്രവേശിക്കുന്നു.)

ഗുൽനാര:—കാമ്ബെക്ഷ! ഇവനെ വധിക്കുക;—ഈ ക്ഷണത്തിൽ വധിക്കുക—നോക്കിനില്ക്കുന്നതെന്തു്?—വധിക്കു; വേഗമാകട്ടെ.

കാമ്ബെക്ഷ്:—എന്തിനാണമ്മേ!—അച്ഛന്റെ അനുമതി കൂടാതെ—

ഗുൽനാര:—അച്ഛന്റെ അനുമതിയോ? എന്റെ കല്പനക്കു പുറമെ ഇനി അച്ഛന്റെ അനുമതികൂടി വേണമോ നിനക്കു്?—ഈ നിമിഷത്തിൽ തന്നെ ഇവനെ കൊന്നുകളയുക. എന്തു്! ഞാൻ പറയുന്നതനുസരിപ്പാൻ മടിയോ? (ഉറക്കെ) കേട്ടില്ലേ പറഞ്ഞതു്? കൊല്ലുക; കൊല്ലുക.

കാമ്ബെക്ഷ്:—(വാൾ ഉറയിൽനിന്നു ഊരിയിട്ടു്) എന്നാൽ അങ്ങിനെ തന്നെ. (ദുർഗ്ഗാദാസനോടു്) നിങ്ങൾ മരിക്കുവാൻ സന്നദ്ധനായിരിക്കുക.

ദുർഗ്ഗാദാസൻ:—ഞാൻ ഇതാ സന്നദ്ധനായിരിക്കുന്നു.

(കാമ്ബെക്ഷ് ദുർഗ്ഗാദാസനെ വെട്ടുവാൻ വാളോങ്ങുന്നു. പെട്ടെന്നു ദിലീർഖാൻ പ്രവേശിക്കുന്നു.)

ദിലീർഖാൻ:—കാമ്ബെക്ഷ്! അരുതു്. അല്ലെങ്കിൽ—

(കാമബെക്ഷിന്റെ നേരെ കൈത്തോക്കു നീട്ടുന്നു.)

ഗുൽനാര:—നിങ്ങൾ ആരു്?

ദിലീർഖാൻ:—ഞാൻ മുഗൾസേനാനായകനായ ദിലീർഖാനാണു്.

ഗുൽനാര:—എന്തു് മുഗൾസേനാപതി എന്റെ കല്പനക്കെതിരായി പ്രവൎത്തിപ്പാൻ മുതിരുകയോ! ഇത്രമേൽ ധിക്കാരമോ നിങ്ങൾക്കു്?

ദിലീർഖാൻ:—അല്ലയോ ബഹുമാനപ്പെട്ട ബീഗം! ദിലീർഖാൻ ആരെയും ഭയപ്പെടുന്നവനല്ല. അന്തഃകരണശുദ്ധിയാകുന്ന അഭേദ്യകഞ്ചുകത്താൽ ആവൃതനായ അയാൾ സാക്ഷാൽ ഈശ്വരനെപ്പോലും ഭയപ്പെടുകയില്ല. പിന്നെയാണോ നിസ്സഹായയായ നിങ്ങളെ വക വെക്കുവാൻ പോകുന്നതു്? പാപിഷ്ഠേ! നാണമില്ലാത്ത നാരികീടമേ! നിങ്ങളുടെ സംഭാഷണമൊന്നും ഞാൻ കേട്ടിട്ടില്ലെന്നു കരുതേണ്ട. ഒരക്ഷരം വിടാതെ മുഴുവനും ഞാൻ കേട്ടുകഴിഞ്ഞിരിക്കുന്നു. (ഉഗ്രദാസന്റെ നേരെ തിരിഞ്ഞിട്ടു) ഉഗ്രദാസ്! അല്ലയോ വീര! നിങ്ങൾ ഒരു മഹാനാണെന്നു എനിക്കു മുമ്പു തന്നെ അറിയാമായിരുന്നു. എന്നാൽ ഇത്രമാത്രം മഹത്വം നിങ്ങൾക്കുണ്ടെന്നു ഞാൻ സ്വപ്നത്തിൽ പോലും വിചാരിച്ചിരുന്നില്ല. ഞാൻ സ്വന്തം കൈകൊണ്ടു ഇതാ നിങ്ങളെ ബന്ധനത്തിൽ നിന്നു മോചിപ്പിക്കുന്നു. (ബന്ധനത്തെ മോചിപ്പിച്ചിട്ടു) വരിക; പുറത്തേക്കു വരിക. അതിവേഗത്തിൽ ഓടുവാൻ കഴിവുള്ള എന്റെ സ്വന്തം കുതിരയെ ഞാൻ നിങ്ങൾക്കു തരാം. കൂടെ അനേകം അശ്വഭടന്മാരെയും പറഞ്ഞയക്കാം. നിങ്ങൾ രാജ്യത്തിലേക്കു മടങ്ങിപ്പൊയ്ക്കൊള്ളുക. എന്റെ ആജ്ഞയാൽ മുഗൾസേനാപതികളിൽ ഒരുത്തനും നിങ്ങളുടെ നേരെ തിരിഞ്ഞു നോക്കുക കൂടി ചെയ്യുകയില്ല. അല്ലയോ വീര! പോകാം വരിക. ബീഗം സാഹേബ്! വന്ദനം.

ഉഗ്രദാസന്റെ കൈക്കു പിടിച്ചുകൊണ്ടു ദിലീർഖാൻ പോകുന്നു. ഗുൽനാരയും കാമ്പക്ഷും ശിലാവിഗ്രഹങ്ങൾ പോലെ സ്തംഭിച്ചു നില്ക്കുന്നു.)

(കട്ടൻ വീഴുന്നു.)

---

## അഞ്ചാം അങ്കം.

---

### രംഗം ൧.

സ്ഥലം — അക്ബറിന്റെ ശിബിരം.

സമയം — രാത്രി.

(സിംഹാസനാരൂഢനായി അക്ബറും അദ്ദേഹത്തിന്റെ മുമ്പിൽ നർത്തനം ചെയ്തുകൊണ്ടു ദാസികളും പ്രവേശിക്കുന്നു.)

(ദാസികൾ പാടുന്നു.)

മഞ്ജരി

നിർമ്മലമാകുന്ന നീലഗഗനത്തിൽ
ചെമ്മേ വിളങ്ങുന്നു ചന്ദ്രബിംബം.
ചാരുവാം ഹീരങ്ങൾ ചാലെ പതിച്ചപോൽ
പാരം പ്രകാശിപ്പു താരകങ്ങൾ.
ഉന്മദാനന്ദമൂർച്ഛാവിലീനമീ-
വാനം; ഭുവനമിതരത്ര മൌനം
പക്ഷികൾ പാട്ടു നിറുത്തിയുറക്കമായ്;
ഇക്ഷിതിയെങ്ങുമേ ശബ്ദശൂന്യം.

നൂതനസൌരഭ്യ സിന്ധുതരംഗങ്ങൾ
മേദിനിതന്നിതെ വന്നടിപ്പൂ
വെണ്ണിലാവത്തിതാ ലാത്തുന്ന സൌരഭ്യ-
പൂർണ്ണമാം ശീതളവാതപോതം.
ആഹാ! ലോകമിതാകവേ സാക്ഷാൽ ശ്രീ-
മോഹനാനന്ദ കാനനം താൻ.
കണ്ണുകൾക്കഞ്ജനം, കായരസായനം,
സ്വാന്തസമ്മോഹനം, ശ്രീനിധാനം.

അക്ബർ:— ഷേഷ്! ഷേഷ്; ബലേഷേഷ്! സബാഷ്! ഈ പ്രകാരമാണു സ്വർഗ്ഗത്തിലെ സ്ഥിതിയെങ്കിൽ അതു് ആനന്ദപ്രദമായ ഒരു സ്ഥലംതന്നെയാണ്. ബലേ! ബലെ!—വീണ്ടും ആടുവിൻ! പാടുവിൻ.

(സ്മേരമുഖനായി കാബ്ളേസ്ഖാൻ പ്രവേശിക്കുന്നു.)

അക്ബർ:— ആരിതു്? കാബ്ളേസ്ഖാനോ? ശംഭുജി എവിടെ?

കാബ്ളേസ്ഖാൻ:— ഇനി എന്തു ശംഭുജി, എന്തു ശംഭുജി? ശംഭുജി—(വീണുപോയിരിക്കുന്നു എന്നു് ആംഗ്യംകൊണ്ടു കാണിക്കുന്നു.)

അക്ബർ:— എന്താണു നിങ്ങൾ ഈ പറയുന്നതിൻെറ അർത്ഥം?

കാബ്ളേസ്ഖാൻ:— ശംഭുജി വീണുപോയി.

അക്ബർ:— വല്ല കുഴിയിലും വീണുവോ? മദ്യം ക്രമത്തിലധികം സേവിച്ചിരുന്നുവോ?

കാബ്ളേസ്ഖാൻ:— അല്ല അങ്ങുന്നേ! ശംഭുജി, ബന്ധനത്തിലായി. ഇപ്പോൾ അയാൾ അങ്ങയുടെ പിതാ

വിന്റെ പാളയത്തിലാണ്. കൈകളിൽ—(ചങ്ങല വീണിട്ടുണ്ടെന്ന് ആംഗ്യംകൊണ്ടു കാണിക്കുന്നു.)

അക്ബർ:— എന്തു്? അതൊരിക്കലും സംഭാവ്യമല്ല.

കാബ്‌ളേസ ഖാൻ:— ഇതിൽ അസംഭാവ്യതയൊന്നുമില്ല. പരമാൎത്ഥമാണു ഞാൻ പറഞ്ഞതു്. ഇനി അങ്ങുന്നു സ്വന്തം രക്ഷക്കുള്ള വഴി നോക്കിക്കൊള്ളുക.

അക്ബർ:— ഇതു വാസ്തവംതന്നെയോ കാബ്‌ളേസ ഖാൻ?

കാബ്‌ളേസ്‌ഖാൻ:— (തലകുലുക്കിക്കൊണ്ടു്) അതെ. വാസ്തവംതന്നെ. കാബ്‌ളേസ്‌ഖാൻ ഒരിക്കലും കളവു പറയുകയില്ല. ശങ്ക കുടുങ്ങിപ്പോയി. ഇനി അങ്ങുന്ന് എന്താണു ചെയ്യാൻ വിചാരിക്കുന്നതു്? മുഖം വല്ലാതെ വാടിപ്പോയല്ലൊ.

(അക്ബർ മിണ്ടാതെ നില്ക്കുന്നു.)

കാബ്‌ളേസ്‌ഖാൻ:— അങ്ങുന്നേ! ഞാൻ ഒരു ഉപായം പറയാം. എന്റെ ഉപദേശം കേൾക്കുവാൻ ഭാവമുണ്ടെങ്കിൽ കേൾക്കുക. അങ്ങുന്ന് എന്റെകൂടെ ചക്രവൎത്തിയുടെ അടുക്കലേക്കു വരിക.

അക്ബർ:—(പല്ലു പുറമെ കാണിച്ചുകൊണ്ടു്) ചക്രവൎത്തിയുടെ അടുക്കലേക്കൊ? അതിനെക്കാൾ ഭേദം വ്യാഘ്രത്തിന്റെ ഗുഹയിലേക്കു പോവുകയാണ്.

കാബ്‌ളേസ്‌ഖാൻ:—അങ്ങുന്നേ! ഞാനല്ലേ പറയുന്നതു്. എന്റെ കൂടെ ചക്രവൎത്തിയുടെ അടുക്കലേക്കു വരിക. അശേഷം ഭയപ്പെടേണ്ട. അദ്ദേഹം അങ്ങേയോടു യാതൊന്നും പറയുകയില്ല. സന്തോഷപൂൎവ്വം അങ്ങയെ സൽക്കരിക്കുകയേ ഉള്ളു. ഞാൻ ജാമ്യം നിന്നു കൊള്ളാം.

അക്ബർ:—എന്റെ അച്ഛന്റെ അടുക്കലേക്കൊ?

കാബ്ളേസ്ഖാൻ:—അതെ അങ്ങുന്നേ! അച്ഛന്റെ അടുക്കലേയ്ക്കു തന്നെ. എന്തു പറയുന്നു?

(ദുർഗ്ഗാദാസൻ പ്രവേശിക്കുന്നു.)

ദുർഗ്ഗാദാസൻ:—(കാബ്ളേസ്ഖാനോടു്) എടാ ദ്രോഹി! വിശ്വാസവഞ്ചക! നിന്റെ കുടിലതന്ത്രത്തിൽ സാധുവായ അക്ബറിനെക്കൂടി അകപ്പെടുത്തുവാനോ നീ വിചാരിക്കുന്നതു്?

അക്ബർ:—ഇതെന്താശ്ചര്യം! ദുർഗ്ഗാദാസനല്ലേ ഇതു്!

കാബ്ളേസ്ഖാൻ:—അയ്യോ! അതെ. ഇതു ദുർഗ്ഗാദാ— (പേടിച്ചു വിറക്കുന്നു.)

ദുർഗ്ഗാദാസൻ:—കാബ്ളേസ്! നിന്റെ മോഹം മുഴുവനും ഫലിച്ചില്ല. ഞാൻ ജീവനോടെ കടന്നുവന്നിരിക്കുന്നു. എന്നെ പിടിച്ചു നീ ശത്രുക്കളുടെ കയ്യിൽ ഏല്പിച്ചു; അതിരിക്കട്ടെ. അതിൽ ആശ്ചര്യപ്പെടുവാനില്ല. ഞാൻ നിന്റെ ആരുമല്ലല്ലോ. എന്നാൽ ആരുടെ ഉപ്പും ചോറും തിന്നു നീ ജീവിച്ചുവോ, നിന്റെ യജമാനനായ ആ ശംഭുജിയെപ്പോലും നീ ഒടുവിൽ ചതിച്ചു. അദ്ദേഹത്തേയും നീ ശത്രുക്കളുടെ കയ്യിൽ അകപ്പെടുത്തി. ദുഷ്ട! നന്ദികെട്ട നരപിശാചേ!

കാബ്ളേസ്ഖാൻ:—അല്ല അങ്ങുന്നേ! ഞാനല്ല — മഹാരാജാവു് —

ദുർഗ്ഗാദാസൻ:—നീയല്ലേ? കാബ്ളേസ്! നിന്റെ ഉപദേശപ്രകാരം മഹാരാജാവായ ശംഭുജി നവോഢയായ ഒരു ബ്രാഹ്മണകന്യകയെ അപഹരിക്കുന്നതിനായി കോട്ടയ്ക്കു വെളിയിൽ പോയിരുന്നില്ലേ? സത്യം പറയുക. കളവു പറഞ്ഞാൽ രക്ഷയില്ല.

കാബ്ളേസ്ഖാൻ:—(കിടുകിടെ വിറച്ചുകൊണ്ടു്) ഉവ്വു് പോയിരുന്നു.

ഉഗ്രദാസൻ:—ആ വൎത്തമാനം നീ മുൻകൂട്ടി ആലിംകുമാരനു് അറിവുകൊടുത്തിരുന്നില്ലേ? എന്നിട്ടു് ആലിം അന്നത്ര ഭടന്മാരോടുകൂടി പെട്ടെന്നെത്തി മഹാരാജാവിനെ ബന്ധനത്തിലാക്കുകയല്ലേ ചെയ്തതു്? നേരു പറയണം. വാസ്തവമല്ലേ ഇതു്?

കാബ്ളേസ്ഖാൻ:—അതേ. (കരയാൻ ഭാവിക്കുന്നു)

ഉഗ്രദാസൻ:—കാടികളെയാമെന്നു വിചാരിക്കണ്ട. (കാബ്ളേസ്ഖാന്റെ കഴുത്തിനു പിടികൂടീട്ടു്) കാബ്ളേസ്! മരിക്കുന്നതിനു മുമ്പായി അല്ലാവിനെ ഓൎക്കുക.

കാബ്ളേസ്ഖാൻ:—യജമാനനേ! മാപ്പുതരണേ! രക്ഷിക്കണമേ! അടിയൻ അവിടത്തെ അടിമയാണു്. (ഭയപരവശനായി കിടുകിടെ വിറച്ചുകൊണ്ടു ഉഗ്രദാസന്റെ കാല്ക്കൽ വീഴുന്നു)

ഉഗ്രദാസൻ:—പോ മൂഢ! നിന്നെ ഞാൻ കൊല്ലുന്നില്ല. നിന്നെ വധിച്ചിട്ടു് ഞാൻ എന്റെ കൈ കളങ്കപ്പെടുത്തുന്നില്ല. ശംഭുജിയുടെ പാരത്രികജീവിതത്തെ നീ പണ്ടു തന്നെ നശിപ്പിച്ചു; ഒടുവിൽ ഇപ്പോൾ ഇതാ അദ്ദേഹത്തിന്റെ ഐഹികജീവിതത്തെക്കൂടി നീ നശിപ്പിച്ചിരിക്കുന്നു. നരകത്തിൽപോലും നിനക്കു സ്ഥലം കിട്ടുകയില്ല. പോ! (കാലുകൊണ്ടു ചവിട്ടി കാബ്ളേസ്ഖാനെ പുറത്താക്കിയതിനു ശേഷം അക്ബറിന്റെ നേരെ തിരിഞ്ഞിട്ടു്) കുമാര! ഒരിക്കൽ ഞാൻ ശംഭുജിയോടു "ഈ കള്ളും കാമിനിയും നിങ്ങൾക്കു സൎവ്വനാശവും വരുത്തും. ഈ കാബ്ളേസ്ഖാന്റെ കൈകൊ

ണ്ടുതന്നെ അതു സംഭവിക്കുകയും ചെയ്യും." എന്നു പറഞ്ഞിരുന്നു. ആതു് അക്ഷരംപ്രതി ഇപ്പോൾ ഒത്തുവന്നു. യുവരാജാവേ! ഈ ദൃഷ്ടാന്തം കണ്ടിട്ടെങ്കിലും അങ്ങു പഠിക്കുക. മുമ്പു പല തവണയും പറഞ്ഞിട്ടുള്ളതിനെത്തന്നെ ഇതാ ഞാൻ വീണ്ടും ആവൎത്തിക്കുന്നു:— കാലം അതിക്രമിക്കുന്നതിനു മുമ്പുതന്നെ ഈ മദ്യപാനവും ഈ വേശ്യാസക്തിയും അങ്ങു വെടിയുക. ഇവ രണ്ടും ജീവിതത്തെ കെടുത്തുന്ന ഭയങ്കരവ്യാധികളാണു്.

അക്ബർ:—ദുൎഗ്ഗാദാസ്! അതിനുള്ള കാലം പൊയ്പ്പോയി; സമയം അതിക്രമിച്ചു പോയി.

ദുൎഗ്ഗാദാസൻ:—കുമാര! സമയം അശേഷം അതിക്രമിച്ചിട്ടില്ല. മനസ്സു വെച്ചാൽ മാറുവാൻ പാടില്ലാത്ത ദുശ്ശീലം യാതൊന്നുമില്ല. ഹൃദയപൂൎവ്വമായി പരിശ്രമിക്കണമെന്നു മാത്രമേയുള്ളു. അങ്ങു് ഉൽകൃഷ്ടവംശത്തിൽ ജനിച്ചവനും ഉന്നതവിദ്യാഭ്യാസം ലഭിച്ചവനും ഉദാരഹൃദയനുമാണല്ലോ. അങ്ങു ശ്രമിച്ചാൽ ഈ ദുശ്ശീലങ്ങളെ അകററിക്കളയുവാൻ സാധിക്കുകയില്ലെന്നോ?

അക്ബർ:—(കുറെ നേരം മൗനം അവലംബിച്ചിരുന്നതിനു ശേഷം) ദുൎഗ്ഗാദാസ്! നിങ്ങൾ പറഞ്ഞതു യഥാൎത്ഥമാണു്. ഞാൻ ഈ ആസക്തിയെ ഉപേക്ഷിക്കുവാൻ ഉറച്ചു. മദ്യാസക്തിയും വേശ്യാസക്തിയും മാത്രമല്ല പ്രപഞ്ചത്തോടുള്ള ആസക്തി തന്നെ വെടിയുവാനാണു ഞാൻ ഉറച്ചിരിക്കുന്നതു്. ഞാൻ സൎവ്വവും ഉപേക്ഷിക്കുവാൻ നിശ്ചയിച്ചു കഴിഞ്ഞു.

ദുൎഗ്ഗാദാസൻ:—അങ്ങെന്താണു് ഈ പറയുന്നതു്?

അക്ബർ:—അതെ ദുൎഗ്ഗാദാസ്! ഞാൻ സൎവ്വവും ഉപേ

ക്ഷിക്കുവാൻ തീരുമാനിച്ചു. ജീവിതത്തിൽ എനിക്കു് അവജ്ഞ ഉദിച്ചുപോയി. അന്യന്റെ ചുമലിൽ തൂങ്ങിക്കിടന്നാണു് ഞാൻ കാലം കഴിക്കുന്നതു്. എന്നിട്ടും ഞാൻ സുഖസംഭോഗങ്ങളിൽ മുഴുകി ജീവിക്കുവാൻ മോഹിക്കുന്നു. ഇതു് എന്തൊരു ഭയങ്കരമായ മാനസികവ്യാധി! ഇതിനു മുമ്പൊരിക്കലും ഞാൻ ഈ വിഷയത്തെപ്പററി കാര്യമായിട്ടൊന്നും ആലോചിച്ചിരുന്നില്ല. ഇന്നാണു് അതിന്റെ അനൌചിത്യം പൂർണ്ണമായി എനിക്കു ഗ്രഹിക്കുവാൻ ഇടയായതു്. (തലതാഴ്ത്തുന്നു)

ദുർഗ്ഗാദാസൻ:—രാജകുമാര! അങ്ങു് എന്റെ കൂടെ മാർവാറിലേക്കു പോരിക. ഞാൻ ജീവിച്ചിരിക്കുമ്പോൾ അങ്ങു യാതൊന്നും ഭയപ്പെടേണ്ട; വരൂ; നമുക്കു പോകാം.

അക്ബർ:—ഇല്ല ദുർഗ്ഗാദാസ്! ഞാൻ മാർവാറിലേക്കു വരുന്നില്ല. ഞാൻ മക്കത്തേക്കു പോകുവാൻ തീരുമാനിച്ചു. വളരെ നാളായി ഞാൻ നിങ്ങൾക്കു് ഒരു ഭാരമായി ജീവിക്കുകയാണു്. എനിക്കു വേണ്ടി നിങ്ങൾ അനേകം കഷ്ടപ്പാടുകൾ അനുഭവിക്കുകയും ചെയ്തു. ക്ഷമിക്കുക. എന്നെ രക്ഷിക്കുവാൻ വേണ്ടി നിങ്ങൾക്കു സ്വരാജ്യത്തെയും സ്വജനങ്ങളേയും ഉപേക്ഷിക്കേണ്ടിവന്നു; സ്വന്തം സഹോദരനുംകൂടി നിങ്ങൾക്കു നഷ്ടപ്പെട്ടു. സ്വയം മരിക്കുവാനും നിങ്ങൾ സന്നദ്ധനായി.

ദുർഗ്ഗാദാസൻ:—കുമാര! അതെന്റെ ധർമ്മമാണു്. ഞാൻ എന്റെ കർത്തവ്യത്തെ അനുഷ്ഠിച്ചു എന്നു മാത്രമേയുള്ളു.

അക്ബർ:—കർത്തവ്യത്തെ അനുഷ്ഠിച്ചു എന്നോ? ഞാനും മക്കത്തുപോയി ഇപ്രകാരമുള്ള കർത്തവ്യത്തെ അനുഷ്ഠിക്കുവാൻ ശീലിക്കും. ഞാൻ അനേകം പാപങ്ങൾ ആ

ചരിച്ചിട്ടുണ്ടു്. ശ്രദ്ധവെച്ചു യാതൊരു കാൎയ്യവും ഞാൻ പ്രവൎത്തിച്ചിട്ടില്ല; സുഖസംഭോഗങ്ങളിൽ മുഴുകിത്തന്നെ ഞാൻ കാലം കഴിച്ചു. ഞാൻ പിതാവിന്റെ നേരെ വിദ്രോഹിയായിത്തീൎന്നു; അശ്രദ്ധാമൂലം പത്നിയെ മൃത്യുവിനു ഇരയാക്കി. സ്വാൎത്ഥത്തിനുവേണ്ടി അറിഞ്ഞുകൊണ്ടുതന്നെ നിങ്ങളെ അനൎത്ഥത്തിൽ ചാടിച്ചു; ഒടുവിൽ ശംഭുജിയുടെ മരണത്തിനു കാരണഭൂതനുമായി. ദുൎഗ്ഗാദാസ്! ഞാൻ പോകട്ടെ. എനിക്കുവേണ്ടി നിങ്ങൾ ഇത്രയെല്ലാം പ്രവൎത്തിച്ചുവല്ലോ. ഇനി ഒരു കാൎയ്യം കൂടി ചെയ്യുക. നിങ്ങൾ രാജ്യത്തിലേക്കു മടങ്ങിപ്പോയി എന്റെ പ്രിയപുത്രിയായ സഫിയായെക്കൂടി രക്ഷിക്കുക. അവളെ ഞാൻ നിങ്ങളുടെ കയ്യിൽ ഏല്പിച്ചിരിക്കുന്നു. എന്നാൽ ഞാൻ പോകട്ടെ. ദുൎഗ്ഗാദാസ്!! പ്രിയമിത്രമേ!! എന്നെ പോകുവാൻ അനുവദിക്കുക. (ദുൎഗ്ഗാദാസന്റെ ഹസ്തത്തെ ഗ്രഹിക്കുന്നു.)

കൎട്ടൻ വീഴുന്നു.

## രംഗം ൨.

സ്ഥലം — ജയസമുദ്രതടാകത്തിന്റെ തീരത്തിലുള്ള രാജപ്രാസാദം.

സമയം — സായാഹ്നം.

(ജയസിംഹനും കമലയും പ്രാസാദത്തിന്റെ വരാന്തയിൽ സംസാരിച്ചുകൊണ്ടു നില്ക്കുന്നു.)

ജയസിംഹൻ: — കമലേ! ഭവതി എന്നോടു കലഹിക്കരുതു്. ഭവതിക്കുവേണ്ടി ഞാൻ രാജ്യം വെടിഞ്ഞു; രാജാധികാരം വെടിഞ്ഞു; പുത്രനേയും വെടിഞ്ഞു.

കമല:— ആരു പറഞ്ഞു വെടിയുവാൻ?

ജയസിംഹൻ— ഭവതിതന്നെ.

കമല:— ഒരിക്കലുമില്ല. "മൂത്തവളായ സരസ്വതിയും ഇളയവളായ ഞാനും ഉള്ളതിൽ ഇഷ്ടംപോലെ ഏതെങ്കിലും ഒരാളെമാത്രം സ്വീകരിക്കുക; രണ്ടുപേരെയും ഒരുമിച്ചു വെച്ചുകൊണ്ടിരിക്കുവാൻ പാടില്ല" എന്നു മാത്രമേ ഞാൻ പറഞ്ഞുള്ളു.

ജയസിംഹൻ:— ഞാൻ ഭവതിയെ സ്വീകരിച്ചു; സരസ്വതിയെ ഉപേക്ഷിക്കുകയും ചെയ്തു.

കമല:— പക്ഷേ രാജ്യം ഉപേക്ഷിക്കുവാൻ ഞാൻ പറഞ്ഞിട്ടില്ല. മൂത്തവളുടെ പുത്രനായ അമരസിംഹനു രാജ്യം വിട്ടുകൊടുത്തു വെറുംകയ്യോടെ വരുവാൻ ഞാൻ പറഞ്ഞിട്ടില്ല. എനിക്കു മക്കളാരും ഇല്ലെന്നോ?

ജയസിംഹൻ:— ഓഹോ! ഇതാണു സരസ്വതിക്കു ഭവതിയോടുള്ള വഴക്ക്, അല്ലേ? അങ്ങിനെ വരട്ടെ. എന്നാൽ പിന്നെ ഭവതി ഇക്കാര്യം ഇത്രയും നാളും എന്തുകൊണ്ട് എന്നോടു പറഞ്ഞില്ല? പുത്രന്റെ കാര്യത്തിൽ വല്ല തകരാറും പിണഞ്ഞെങ്കിലോ എന്നു ഭയപ്പെട്ടിട്ടാണു സരസ്വതി അന്ന് എന്നോടു കലഹത്തിന്റെ കാരണം പറയാതിരുന്നതു്. ഇപ്പോഴേ എനിക്കു കാര്യം മനസ്സിലായുള്ളു. കമലേ! രാജ്യം അമരസിംഹൻ എടുത്തുകൊള്ളട്ടെ. ഞാനുണ്ടല്ലോ ഭവതിക്ക്. അമരസിംഹൻ ജ്യേഷ്ഠപുത്രനാണ്. ശാസ്ത്രപ്രകാരം ജ്യേഷ്ഠപുത്രനാണല്ലോ രാജ്യത്തിനവകാശി.

കമല:— അപ്പോഴും ശാസ്ത്രമാണ് അവിടെയ്ക്ക് എന്നെക്കാളും വലുതു്, അല്ലേ?

ജയസിംഹൻ:— കമലേ! ഒരു കാലത്തു സകല ശാസ്ത്രങ്ങളേക്കാളും വലുതായി ഭവതിയുടെ ഹിതത്തെ ഞാൻ ആദരിച്ചിരുന്നു.

കമല:— എന്നിട്ടിപ്പോഴോ? അങ്ങയുടെ കാലശേഷം ഞാൻ അന്നവസ്ത്രങ്ങൾക്കായി മൂത്തവരുടെ പടിക്കൽ ചെന്നു ഇരക്കണമെന്നാണോ അങ്ങു മോഹിക്കുന്നതു്?

ജയസിംഹൻ:— (സ്തബ്ധനായി കുറേനേരം ഒന്നും മിണ്ടുവാൻ ശക്തനല്ലാതെ നിന്നതിനുശേഷം) കമലേ! ഇത്ര വിദൂരമായ ഭാവിയെപ്പറ്റി ഭവതി വിചാരിക്കുമെന്നു ഞാൻ ഒരിക്കലും കരുതിയിരുന്നില്ല. ഭവതിക്കിപ്പോൾ പുത്രന്റെ കാര്യത്തിലല്ല, തൻകാര്യത്തിലാണു് അധികം വിചാരം! അല്ലേ?

കമല:—തൻകാര്യത്തെപ്പറ്റി വിചാരിക്കുന്നതു് ഇത്ര നിന്ദ്യമോ? തൻകാര്യം നോക്കാത്തവർ ലോകത്തിൽ ആരാണുള്ളതു്?

ജയസിംഹൻ:— ആരുമില്ലേ? ഞാൻ ഒരിക്കലും എന്റെ സ്വന്തം കാര്യത്തെപ്പറ്റി ഇതുവരെ ആലോചിക്കയേ ഉണ്ടായിട്ടില്ലല്ലോ. റാണാ രാജസിംഹന്റെ പുത്രനാണു ഞാൻ. ഞാൻ വിചാരിച്ചിരുന്നെങ്കിൽ എനിക്കു് എന്തു തന്നെ ചെയ്വാൻ കഴിയുമായിരുന്നില്ല? അവസ്ഥ, ഐശ്വര്യം, അധികാരം, രാജകീയഭോഗങ്ങൾ മുതലായവയെല്ലാം ഉപേക്ഷിച്ചു, സ്വജാതിയുടെ ഒട്ടകളുള്ള ആക്ഷേപവും ധിക്കാരവും സഹിച്ചുകൊണ്ടു, ഞാൻ ഇതാ ഭവതിക്കുവേണ്ടി വനവാസത്തെ അംഗീകരിച്ചിരിക്കുന്നു. ഭാവിയുടെ കഥ കിടക്കട്ടെ, വർത്തമാനത്തെപ്പോലും—കുട്ടികളുംകൂടി ഞാൻ ഭവതിക്കുവേണ്ടി വെടിയുകയാണല്ലോ ചെയ്തിരിക്കുന്നതു്.

കമല: — എനിക്കവേണ്ടിയോ കൊതിച്ചതു്; അതോ എന്റെ സൌന്ദൎയ്യത്തിനുവേണ്ടിയോ? അവിടുന്നു് എന്നെ വിവാഹം ചെയ്തതു് എന്നെ മോഹിച്ചിട്ടല്ല, എന്റെ സൌന്ദൎയ്യത്തെ മോഹിച്ചിട്ടാണു്. ഞാൻ അങ്ങെ വരിച്ചതു് അങ്ങയെ മോഹിച്ചിട്ടല്ല, അങ്ങയുടെ രാജ്യത്തെ മോഹിച്ചിട്ടാണു്.

ജയസിംഹൻ: — (ആശ്ചൎയ്യത്തോടെ) എന്റെ രാജ്യത്തെ മോഹിച്ചിട്ടാ ഭവതി എന്നെ വരിച്ചതു്? ഞാൻ ഇതു കേൾക്കുന്നതെന്താണു്? വാസ്തവം തന്നെയോ ഇതു്? ഈ സ്ഥിതിക്ക ഞാൻ ഇത്രയും കാലം സ്വപ്നം കാണുകയായിരുന്നുവോ? ഭവതി സ്വഹൃദയത്തെ എനിക്കായി അൎപ്പിച്ചു എന്നാണല്ലോ ഞാൻ കരുതിയിരുന്നതു്! ഈ സൌന്ദൎയ്യസമ്പത്തിനെ ഭവതി എനിക്കു് ഇഷ്ടദാനമായി തീറെഴുതിത്തന്നു എന്നാണല്ലോ ഞാൻ വിശ്വസിച്ചിരുന്നതു്. ആ ദാനത്തിന്റെ മാധുൎയ്യത്താൽ മുഗ്ദ്ധചിത്തനായിട്ടാണല്ലോ ഞാൻ ഇതുവരെ വൎത്തിച്ചിരുന്നതു്! കഷ്ടം! കമലെ! ഭവതി എന്റെ വലുതായ ഒരു സുഖസ്വപ്നത്തെ ഭഞ്ജിച്ചു! കമലേ! — കമലേ! — ഭവതി എന്നെ നശിപ്പിച്ചു! എന്തൊരു ഭയങ്കരനാശമാണു് ഭവതി എനിക്ക വരുത്തിക്കൂട്ടിയതെന്നു ഭവതി അറിയുന്നില്ല.

കമല: — ഞാനാണോ അങ്ങയെ നശിപ്പിച്ചതു്? അതോ അങ്ങു് എന്നെ നശിപ്പിച്ചുവോ?

ജയസിംഹൻ: — കമലേ! സൌന്ദൎയ്യത്തെ മോഹിച്ചിട്ടോ ഞാൻ ഭവതിയെ സ്നേഹിച്ചതു്? എന്നാൽ ആ സൌന്ദൎയ്യം എവിടെ? ഇപ്പോഴും ഞാൻ അതു കാണുന്നില്ല

ല്ലാ. ഈ നിമിഷംവരെ ഞാൻ കണ്ടുകൊണ്ടിരുന്ന ആ സൌന്ദൎയ്യം ഇത്ര പെട്ടെന്നു എവിടെപ്പോയി മറഞ്ഞു? എങ്ങുനിന്നോ ഒരു അപൂൎവ്വ ജ്യോതിസ്സ് വന്നു ഭവതിയുടെ മുഖത്തു വിളയാടിക്കൊണ്ടിരുന്നു. അതു കെട്ടുപോയി. ഇപ്പോൾ ഭവതിയുടെ മുഖത്തു ആ സൌന്ദൎയ്യത്തിന്റെ അസ്ഥിക്കൂടം മാത്രമേ ഞാൻ കാണുന്നുള്ളു. കമലേ! സൌന്ദൎയ്യത്തിന്റെ ഏതാനും അംശം മാത്രമേ സൃഷ്ടികൎത്താവ് സ്ത്രീകൾക്കു നൽകുന്നുള്ളു; ബാക്കിയുള്ള ഭാഗം അവർ സ്വയം സൃഷ്ടിക്കുകയാണ് ചെയ്യുന്നതു്. ഉജ്ജ്വലമായ സ്ത്രീഹൃദയത്തിലെ അപാരമായ സുഷമ അവരുടെ മുഖത്തു പ്രതിഫലിക്കുമ്പോൾ ഒരു നൂതനലോകം — സൌന്ദൎയ്യസ്വൎഗ്ഗം — സൃഷ്ടിക്കപ്പെടുന്നു. ബാഹ്യസൌന്ദൎയ്യം, അതിനോടു തുലനം ചെയ്തു നോക്കുമ്പോൾ, തീരെ തുച്ഛമാണ്. കമലേ! ഭവതി തെറ്റിദ്ധരിച്ചു. ഞാൻ വെറും സൌന്ദൎയ്യത്തിനുവേണ്ടിയല്ല, ഭവതിക്കു വേണ്ടിത്തന്നെയാണ് ഭവതിയെ സ്നേഹിച്ചതു്.

കമല:— അതു ശുദ്ധമേ അവാസ്തവമാണ്.

ജയസിംഹൻ:— സൌന്ദൎയ്യത്തെ മോഹിച്ചാണു ഞാൻ ഭവതിയെ സ്നേഹിച്ചതെന്നോ പറയുന്നതു്? എന്തു്? ലോകത്തിൽ, സൌന്ദൎയ്യം, ഇത്ര ദുൎല്ലഭമായ ഒരു വസ്തുവോ? യാതൊരിടത്തു, ഇരുട്ടും നിലാവും ഇടകലൎന്നു നടത്തുന്ന ഇന്ദ്രജാല ക്രീഡകളും, വിളവു നിറഞ്ഞു പച്ചനിറം വ്യാപിച്ച വിശാലമായ വയലുകളിൽ നിരന്തരം ഉദിക്കുന്ന നിസൎഗ്ഗകാന്തികല്ലോലങ്ങളും, ആകാശത്തിന്റെ നിൎമ്മലനീലിമയിൽ നിഴലിക്കുന്ന അനന്തമഹിമയും

എല്ലാവക്കും ദൃഷ്ടിഗോചരമാകുന്നുവോ, യാതൊരിടത്തു, നോക്കുന്ന ദിക്കിലെല്ലാം സൌന്ദൎയ്യവും സൌരഭ്യവും സംഗീതവും നിറഞ്ഞിരിക്കുന്നുവോ, യാതൊരിടത്തു ആകാശത്തിന്റെ ഹൃദയത്തിൽ നിന്നും ഇടവിടാതെ സൌന്ദൎയ്യത്തിന്റെ അനസ്യൂതമായ വൃഷ്ടി ചൊരിഞ്ഞുകൊണ്ടിരിക്കുന്നുവോ, യാതൊരിടത്തു സൌന്ദൎയ്യത്തിന്റെ ഉറവ് ഭൂമിയെ ഭേദിച്ചു ഉയൎന്നു വന്നു പുഷ്പങ്ങളിലും സംഗീതത്തിലും സൌരഭ്യത്തിലും നിരന്തരം വ്യാപിച്ചുകൊണ്ടിരിക്കുന്നുവോ ആ പ്രപഞ്ചത്തിൽ സൌന്ദൎയ്യത്തെ മോഹിച്ചു് ഞാൻ ഭവതിയുടെ അടുക്കലേയ്ക്കു വന്നുവെന്നോ? കമലേ! ഭവതിയുടെ ആ സൌന്ദൎയ്യം ഇപ്പോഴും എവിടെ? എവിടെനിന്നു അതു വന്നു? ഇപ്പോഴും എവിടെപ്പോയി മറഞ്ഞു?

കമല:—ഇനി എന്താണു് അവിടുന്നു ഉദ്ദേശിക്കുന്നതു്?

ജയസിംഹൻ:—ഇപ്പോഴും എനിക്കൊന്നും തോന്നുന്നില്ല. ഞാൻ മോഹാലസ്യത്തിൽ നിന്നും ഉണൎന്നു; എങ്കിലും അതു വളരെ പെട്ടെന്നായിപ്പോയി. കുറച്ചു സമയം തരു; ഞാൻ ആലോചിക്കട്ടെ: സൌന്ദൎയ്യം! പുറമെ കാണുന്ന സൌന്ദൎയ്യം! ഹൃദയശൂന്യയായ സ്ത്രീയുടെ സൌന്ദൎയ്യം!—

(തവണക്കാരൻ പ്രവേശിക്കുന്നു.)

തവണക്കാരൻ:—തിരുമേനി! മന്ത്രി മുഖം കാണിക്കുവാൻ വന്നു നില്ക്കുന്നു.

ജയസിംഹൻ:—മന്ത്രിയോ? ഈ സ്ഥലത്തോ? പോയി കൂട്ടിക്കൊണ്ടുവരിക.

(തവണക്കാരൻ പോകുന്നു.)

ജയസിംഹൻ:—(കമലയോടു) കമലേ! ഇത്രയും കാലം നീ എങ്ങിനെയാണു് നിന്റെ ഈ നീചഹൃദയത്തിന്റെ നിറം പുറമെ കാണിക്കാതെ ഭംഗിയായി മൂടിവെച്ചു കൊണ്ടു കഴിച്ചുകൂട്ടിയതു്? നീ ഇത്രമേൽ നീചയാണെന്നു് ഒരു തരത്തിലും എനിക്കു അറിവാൻ സാധിച്ചില്ല. പോവൂ; അകത്തേക്കു പോവൂ. നിന്റെ പേരിൽ എനിക്കു അശേഷം കോപമില്ല. നിന്നെപ്പോലെ എനിക്കും പല വലിയ ആശകളും ഉണ്ടായിരുന്നു. പക്ഷെ കടുവിൽ ഇതുവൎക്കും ഘോരമായ ആശാഭംഗം നേരിട്ടു. അകത്തേക്കു പോവൂ.

കമല:—(നടന്നുകൊണ്ടു് ആത്മഗതം) ഉള്ളതുകൂടി എനിക്കു നഷ്ടപ്പെട്ടു എന്നാണു തോന്നുന്നതു്.

(പോകുന്നു.)

ജയസിംഹൻ:— കഷ്ടം! ഇവൾക്കുവേണ്ടിയോ ഞാൻ എന്റെ സർവ്വസ്വവും ഉപേക്ഷിച്ചുപോന്നതു്! സാക്ഷാൽ ലക്ഷ്മീദേവിയെപ്പോലെയുള്ള സരസ്വതിയെക്കൂടി ഞാൻ ഉപേക്ഷിച്ചുപോന്നതു് ഈ നീചഹൃദയയ്ക്കു വേണ്ടിയോ? സരസ്വതി! ഇപ്പോഴാണു ഭവതിയുടെ യോഗ്യത എനിക്കു് അല്പമായിട്ടെങ്കിലും അറിയുവാൻ സാധിച്ചതു്. "ഇതു സ്നേഹമല്ല, വെറുംമോഹമാണു്; ഒരിക്കൽ ഇതു തകൎന്നുപോകും" എന്നു ഭവതി അന്നു പറഞ്ഞതു് എത്രയും പരമാൎത്ഥമാണെന്നു് ഇപ്പോൾ തെളിഞ്ഞു. ഭവതി എല്ലായ്പ്പോഴും യഥാൎത്ഥമായിട്ടുള്ളതേ പറയാറുള്ളു എങ്കിലും ഇതു് എല്ലാററിലുംവെച്ചു് ഉൽകൃഷ്ടമായ പരമാൎത്ഥമാണെന്നു് എനിക്കിപ്പോൾ ബോധപ്പെട്ടു.

(മന്ത്രി പ്രവേശിക്കുന്നു.)

ജയസിംഹൻ:— മന്ത്രി! എന്താണ രാജ്യത്തിലെ വിശേഷം.

മന്ത്രി:— മഹാരാജാവേ! ഞാൻ ഉദ്യോഗം രാജിവെക്കുവാൻ വന്നിരിക്കയാണ്.

ജയസിംഹൻ:— എന്തുകൊണ്ട്? എന്തു സംഭവിച്ചു?

മന്ത്രി:— ഞാൻ എന്തുപറയട്ടെ! അവിടുത്തെ പുത്രൻ എന്നെ അസമാന്യമായി അപമാനിച്ചു. ഞാൻ ഈ രാജകുടുംബത്തിൽ ഉദ്യോഗം വഹിച്ചുതുടങ്ങീട്ടു വളരെ കാലമായി. ഇപ്പോഴും എനിക്കു വാൎദ്ധക്യവുമായി. എന്നാൽ ഇതുപോലെയുള്ള ഒരപമാനം എനിയ്ക്ക് ഒരിക്കലും അനുഭവിക്കുവാൻ ഇടയായിട്ടില്ല.

ജയസിംഹൻ:— അവൻ എന്താണ ചെയ്തത്?

മന്ത്രി:— കുമാരനായ അമരസിംഹൻ മദംപൊട്ടുള്ള ഒരാനയെ പട്ടണത്തിലേയ്ക്ക് അഴിച്ചുവിട്ടു. ആന നഗരവാസികളിൽ പലരെയും കുത്തിക്കൊന്നു. കുമാരന്റെ ഈ പ്രവൃത്തിയെ ഞാൻ ആക്ഷേപിച്ചു. അതിന്റെ ഫലമായി അദ്ദേഹം എന്റെ തലമൊട്ടയടിപ്പിച്ച് എന്നെ കഴുതപ്പുറത്തിരുത്തി പട്ടണത്തിൽ പ്രദക്ഷിണം വെപ്പിച്ചു.

ജയസിംഹൻ:— ഇത്ര മേലായോ? ഞാൻ നിങ്ങളെ അവന്റെ രക്ഷാകൎത്താവായിട്ടാണ നിശ്ചയിച്ചുപോന്നിട്ടുള്ളതെന്ന് അവന് അറിഞ്ഞുകൂടെ.

മന്ത്രി:— കുമാരന് അവിടത്തെ പേരിൽ പറയത്തക്ക ഭക്തിയുള്ളതായി യാതൊരു പ്രവൃത്തികൊണ്ടും വ്യക്തമാകാറില്ല.

ജയസിംഹൻ:— ആട്ടെ; നാളെ ഞാൻ രാജ്യത്തിലേയ്ക്ക്

മടങ്ങിവരുന്നുണ്ടു്. ഈ കാൎയ്യത്തിൽ ഞാൻ വേണ്ടതു പോലെ പ്രവൎത്തിച്ചുകൊള്ളാം. ഇപ്പോൾ നിങ്ങൾ ഗൃഹത്തിലേയ്ക്കു പൊയ്ക്കൊള്ളുക. (മന്ത്രി പോകുന്നു.) സ്ത്രീജനമേ! നിനക്കു് ഇത്രമേൽ കാപട്യം കാണിക്കുവാൻ കഴിയുമോ? ശരി; മനസ്സിലായി. ഇപ്പോൾ എല്ലാം എനിക്കു മനസ്സിലായി.

(പോകുന്നു.)

## രംഗം ൩.

സ്ഥലം— യോധപുരത്തിൽ കോയേലാഗ്രത്തിലെ പ്രാസാദശിഖരം.

സമയം— നിലാവുള്ള രാത്രി.

(അജിതനും റസിയായും ഒരു തിണ്ണമേൽ ഇരിക്കുന്നു.)

റസിയാ:— നോക്കൂ അജിത്! ചന്ദ്രൻ ഉദിക്കുന്നതുകാണാൻ എന്തൊരു ഭംഗി! അതാ നോക്കൂ; കിഴക്കേദിക്കിൽ ഒരു കാർമേഘത്തിന്റെ മുകളിൽകൂടി മെല്ലെമെല്ലെ ഉയൎന്നുവരുന്നു. മേഘത്തിന്റെ മുകളിലത്തെ അരികിൽ ഒരു തരം ഭംഗിയിൽ തങ്കരേഖയിട്ടതുപോലെ ഇരിക്കുന്നു. അടിഭാഗമെല്ലാം ഗാഢമായ കൃഷ്ണവൎണ്ണത്താൽ വ്യാപ്തമായുമിരിക്കുന്നു. ചന്ദ്രന്റെ നാലിലൊരു ഭാഗം മേഘത്തിനു മുകളിലായി കാണാം. എന്തു സൌന്ദൎയ്യം! എന്തുഭംഗി! എന്തു ശാന്തമനോഹരമായ കാഴ്ച! കാണുന്നില്ലേ അജിത്!

അജിതസിംഹൻ:— ഇല്ല, ഞാൻ ഭവതിയെത്തന്നെയാണു് നോക്കിക്കൊണ്ടിരിക്കുന്നതു്.

റസിയാ:— എന്നാൽ അങ്ങു ചെയ്യുന്നതു വലിയൊരു സാ

ഹാസമാണു്. ഈ പ്രപഞ്ചത്തിൽ നാലുഭാഗത്തും കാണ്മാൻ യോഗ്യതയുള്ള അനവധി വിശിഷ്ടവസ്തുക്കൾ ഉള്ളപ്പോൾ അവയെ എല്ലാം വിട്ടു് അങ്ങു് എന്തിനായോ നോക്കിക്കൊണ്ടിരിക്കുന്നതു്? ഈ പ്രപഞ്ചം എത്ര മനോഹരമായിരിക്കുന്നു! ലോകം തന്നെ അക്ഷീണവും അവിച്ഛിന്നവും അനന്തവുമായ ഒരു സംഗീതമെന്നാണു് ഞാൻ കരുതുന്നതു്. ഉപരിഭാഗത്തായി കാണുന്ന ആകാശത്തിന്റെ ഈ അനന്തനീലിമ അതിന്റെ ആരോഹണവും, അധോഭാഗത്തു കാണപ്പെടുന്ന ഈ ശ്യാമളവൎണ്ണം അതിന്റെ അവരോഹണവുമാകുന്നു; പ്രകാശാന്ധകാരങ്ങൾ അതിന്റെ ഗമകഭേദങ്ങളും പൎവ്വതങ്ങൾ അതിന്റെ ശ്രുതിയും തരംഗങ്ങൾ അതിന്റെ ആലാപനവുമാണു്. അജിത്! ഈ ലോകം എത്ര മനോഹരമായിരിക്കുന്നു.

അജിതസിംഹൻ:— എന്റെ ദൃഷ്ടിയിൽ എല്ലാററിനേക്കാളും മനോഹരമായിട്ടുള്ളതു് ഭവതിയുടെ മുഖമാണു്.

റസിയാ:— അങ്ങക്കു് എല്ലാററിലും മനോഹരമായിത്തോന്നുന്നതു് എന്റെ മുഖമാണെന്നോ? പകുതി വിടൎന്ന പനിനീർപ്പൂവിന്റെ ലജ്ജാരുണമായ മധുരമുഖത്തെക്കാളും മനോഹരമോ അതു്? തീരത്തിൽ വന്നലച്ചു് തുള്ളിക്കളിക്കുന്ന തരംഗമാലയുടെ കളലീലയേക്കാളും മനോഹരമോ അതു്? കാർമേഘത്തിന്റെ പുറകിൽ മറഞ്ഞുനിന്നുകൊണ്ടു മെല്ലെ മെല്ലെ എത്തിച്ചുനോക്കുന്ന ഈ ശരച്ചന്ദ്രനേക്കാളും മനോഹരമോ അതു്? — അജിത്! അങ്ങു് ഇപ്പോഴും ഒരു കൊച്ചുകുട്ടിതന്നെ!

അജിതസിംഹൻ:— ഇപ്പോൾ ഒരു കൊച്ചുകുട്ടിയല്ലാ

ത്തുകൊണ്ടാണു് ഭവതിയുടെ മുഖത്തെ മററല്ലാററിനേക്കാളും മനോഹരമായിട്ടു് ഞാൻ കാണുന്നതു്. റസിയാ! ലോകത്തിൽ എല്ലാററിലുംവെച്ചു ശ്രേഷ്ഠമായ സൌന്ദര്യം സ്ത്രീകൾക്കാണു്. സ്ത്രീകളിൽവെച്ചു സർവ്വശ്രേഷ്ഠയായ സുന്ദരി ഭവതിയുമാണു്.

റസിയാ:—ഞാനോ? അതു ഞാനൊരിക്കലും വിശ്വസിക്കയില്ല.

അജിതസിംഹൻ:—ഭവതിക്കു് എന്റെ പേരിൽ സ്നേഹമില്ലാത്തതുകൊണ്ടാണു് ഭവതി അതു വിശ്വസിക്കാത്തതു്.

റസിയാ:—എനിക്കു സ്നേഹമില്ലെന്നോ? അജിതു്! സ്നേഹമെന്നുവെച്ചാൽ എന്തെന്നു് എനിക്കറിഞ്ഞുകൂടാ. എങ്കിലും, ആരുടെപേരിൽ സ്നേഹം ഉദിക്കുന്നുവോ അദ്ദേഹത്തെ എല്ലായ്പ്പോഴും കണ്ടുകൊണ്ടിരിക്കുവാൻ ആഗ്രഹം ജനിക്കുകയും അദ്ദേഹത്തെ കാണുകയോ അദ്ദേഹത്തിന്റെ സ്വരം കേൾക്കുകയോ ചെയ്യുന്ന മാത്രയിൽ സിരകൾതോറും വിദ്യുച്ഛക്തി പ്രവഹിക്കുകയും ചെയ്യുമെങ്കിൽ—അതാണു് സ്നേഹത്തിന്റെ ലക്ഷണമെങ്കിൽ ഞാൻ അങ്ങയെ സ്നേഹിക്കുന്നുണ്ടു്; എനിക്കു അങ്ങയുടെ പേരിൽ അഗാധമായ സ്നേഹമുണ്ടു്.

അജിതസിംഹൻ:—റസിയാ! ഭവതിക്കു എന്നിൽ സ്നേഹമുണ്ടോ? വാസ്തവംതന്നെയോ ഭവതി പറയുന്നതു്?

റസിയാ:—ഞാൻ കളവു പറയുവാൻ ശീലിച്ചിട്ടില്ല.

അജിതസിംഹൻ:—പ്രാണപ്രിയേ!—(റസിയായുടെ ഹസ്തത്തെ ഗ്രഹിക്കുന്നു.)

റസിയാ:—പ്രാണനാഥ!—(പാടുന്നു).

കേക.

വന്നാലും നാഥ! ബാഹുപാശത്താൽ ഭവാനെ ഞാൻ
നന്നായിബ്ബന്ധിക്കട്ടെ! വക്ഷസ്സിലണക്കട്ടെ.
ഭദ്രമായ് മാറിൽച്ചേർത്തു പുണർന്നു പുണർന്നഹ-
ന്നിദ്രയി, ലത്യാനന്ദ മൂർച്ഛയിലാഴട്ടെ ഞാൻ.
ഇക്കാണും ബാഹ്യപ്രപഞ്ചത്തിലെബ്ഭാവങ്ങളെ-
യൊക്കെയും മറന്നുന്മീലിതനേത്രയായി,
ആർദ്രമാമൈക്യം പൂണ്ട ശുദ്ധമാം ഹൃദയത്തിൽ
മുഗ്ദ്ധസംഗീതമാത്തശ്രദ്ധം ഞാൻ ശ്രവിക്കട്ടെ.
ഊക്കേറും കൊടുങ്കാറ്റു ദിക്കുകളെങ്ങും വീശിക്കൊള്ളട്ടെ;
കഠോരമായിക്കാളമേഘങ്ങൾ ഗർജ്ജിച്ചോട്ടെ;
ആദിത്യചന്ദ്രതാരമാകാശം നിറഞ്ഞെങ്ങും
ജ്യോതിശ്ചക്രമെല്ലാമെങ്ങോ പോയ് മറഞ്ഞോട്ടെ;
ഘോരമാമന്ധകാരം ലോകത്തെ മറക്കട്ടെ;
പാരിലെസ്സുമപ്പൂവും വിലയം പ്രാപിക്കട്ടെ-
എന്തുതാൻ ഭവിച്ചാലുമത്യന്തമചഞ്ചലം
ശാന്തമേകാന്തം പ്രേമസാന്ദ്രമീയസ്മൽബന്ധം
ഞാനെന്നും ഭവൽബന്ധു മൽബന്ധുഭവാനെന്നും:-
ഈ നിലക്കിളക്കമില്ലൊന്നിലു മൊരിക്കലും.

* * * * * * *

(രസിയാ പാടിപ്പാടി അജിതൻെറ വക്ഷസ്സിലേക്കു ചാഞ്ഞു ആലിംഗനത്തിൽ മുഴുകുന്നു. അതേസമയത്തിൽ മുകുന്ദദാസൻ പ്രവേശിക്കുന്നു.

മുകുന്ദദാസൻ:—മഹാരാജാവേ:—(അജിതൻെറ വക്ഷസ്സിൽ ആലിംഗനബദ്ധയായി കിടക്കുന്ന രസിയായെ കണ്ടിട്ട് പെട്ടെന്നു പുറകോട്ടു തന്നെ മാറുന്നു.)

അജിതസിംഹൻ:—എന്താണു് മുകുന്ദദാസ്? വിശേഷം വല്ലതുമുണ്ടോ?

മുകുന്ദദാസൻ:—തിരുമേനി! സേനാപതിയായ ദുൎഗ്ഗാദാസൻ ദക്ഷിണാപഥത്തിൽ നിന്നും മടങ്ങി എത്തിയിരിക്കുന്നു.

അജിതസിംഹൻ:—ആര്? ദുൎഗ്ഗാദാസൻ മടങ്ങി എത്തിയിരിക്കുന്നുവോ? അദ്ദേഹം എവിടെ?

മുകുന്ദദാസൻ:—വെളിയിൽ നില്ക്കുന്നു.

അജിതസിംഹൻ:—നമുക്കു അങ്ങോട്ടു പോകാം. അല്ലെങ്കിൽ വേണ്ട. അതു ശരിയല്ല. അദ്ദേഹത്തെ ഇങ്ങോട്ടു തന്നെ കൂട്ടിക്കൊണ്ടുവരിക.

മുകുന്ദദാസൻ:—ഉത്തരവു്! (പോകുന്നു.)

അജിതസിംഹൻ:—റസിയാ! ഭവതി അകത്തേക്കു പൊയ്ക്കൊള്ളുക.

(റസിയാ പോകുന്നു.)

അജിതസിംഹൻ:—(ആത്മഗതം) ദുൎഗ്ഗാദാസൻ മടങ്ങി എത്തിയിരിക്കുന്നു! എന്റെ പ്രാണരക്ഷകനും രാജ്യത്തിന്റെ ഉദ്ധാരകനും ആയ ദുൎഗ്ഗാദാസൻ മടങ്ങി എത്തിയിരിക്കുന്നു. എന്നിട്ടും എന്റെ മനസ്സിൽ അസാമാന്യമായ ആഹ്ലാദവും ഉത്സാഹവും അങ്കുരിക്കുന്നതിനു പകരം എന്തോ ഒരു വല്ലായ്മ വന്നു ബാധിക്കുന്നതു് എന്തുകൊണ്ടായിരിക്കാം? ഇതെന്തൊരു മനോഗതി! എന്റെ ചിരസഞ്ചിതമായ സ്നേഹം, ഭക്തി, കൃതജ്ഞത മുതലായ ഉൽകൃഷ്ടഭാവങ്ങളെക്കൂടി ഇതു മലിനങ്ങളാക്കിത്തീൎക്കുന്നുവല്ലോ. ഛേ! ഇതു് അത്യന്തം അനുചിതമായ ഒരു ഹീനവികാരമാണു്. ഈ നീചമായ മനോഭാവത്തെ ഉടനടി അകററിക്കളയേണ്ടതു ആവശ്യമാണു്.

(രാജാവു സാമന്തന്മാരായ മുകുന്ദദാസനോടും ശിവസിംഹനോടുംകൂടി ദുർഗ്ഗാദാസൻ പ്രവേശിക്കുന്നു)

ദുർഗ്ഗാദാസൻ:— മഹാരാജാവേ! ദാസൻ ഇതാ മടങ്ങി എത്തിയിരിക്കുന്നു. കുമാരനെ (ആനന്ദഗൽഗദത്തോടുകൂടി) "മഹാരാജാവേ!" എന്നും അഭിസംബോധനം ചെയ്യാൻ വളരെക്കാലമായി കൊതിച്ചിരുന്ന എന്റെ ആശ ഇന്നു സാധിച്ചു. മഹാരാജാവേ! ദാസൻ ഇതാ നമസ്കരിക്കുന്നു. (അജിതന്റെ പാദങ്ങളെ ചുംബിക്കുന്നു)

അജിതസിംഹൻ:— ഭക്തനായ സുഹൃത്തേ! എന്റെ ഏറ്റവും പ്രിയപ്പെട്ട ദുർഗ്ഗാദാസ! നിങ്ങൾക്കു ക്ഷേമം തന്നെയോ?

ദുർഗ്ഗാദാസൻ:— അതേ. പരിപൂർണ്ണമായ ക്ഷേമംതന്നെ. മഹാരാജാവേ! അവിടുന്നു സ്വയം സാമന്തലോകത്തിനു സന്ദർശനം നല്കി അവിടത്തെ സിംഹാസനാരോഹണം കഴിഞ്ഞു — ഇല്ലേ?

അജിതസിംഹൻ:— അതെ, ഞാൻ സ്വയം സാമന്തന്മാരെ സന്ദർശിച്ചു.

മുകുന്ദദാസൻ:— (ദുർഗ്ഗാദാസനോടു) സ്വാമി! ഞാൻ ആ കാര്യത്തിൽ വളരെയൊക്കെ വിസമ്മതം പറഞ്ഞുനോക്കി. "അവിടത്തെ അനുമതി കൂടാതെ അതു പാടില്ല" എന്നു ഞാൻ അഭിപ്രായപ്പെട്ടു. പക്ഷെ സാമന്തന്മാർ എന്തു ചെയ്തിട്ടും സമ്മതിച്ചില്ല. "ഞങ്ങൾക്കു നിശ്ചയമായും മഹാരാജാവിനെ കാണണം. എന്തു തടസ്സം പറഞ്ഞാലും ഞങ്ങൾ സമ്മതിക്കയില്ല," എന്ന് അവർ ശഠിച്ചു.

ദുർഗ്ഗാദാസൻ:— അതു് എന്തായാലും നന്നായി. അവർ മഹാരാജാവിനെ വേണ്ടതുപോലെ ബഹുമാനിച്ചില്ലേ? ആഘോഷമെല്ലാം കേമമായില്ലേ?

മുകുന്ദദാസൻ:— കേമമായോ എന്നോ? ഇതിലധികം കേമമാകുവാൻ പ്രയാസം. ഒരു ചൈത്രസംക്രാന്തി നാളായിരുന്നു ആ ആഘോഷം നടന്നതു്. ദുർജ്ജനശാലൻ, ഉദയസിംഹൻ, തേജസിംഹൻ, വിജയപാലൻ, ജഗത്സിംഹൻ, കേസരിസിംഹൻ മുതലായ അസംഖ്യം സാമന്തന്മാർ സന്നിഹിതരായിരുന്നു. അവർ മഹാരാജാവിന്റെ ചുറ്റും വളഞ്ഞുനിന്നുകൊണ്ടു് അത്യുച്ചത്തിൽ ജയധ്വനികൾ മുഴക്കി; ഗൃഹങ്ങൾതോറും ശംഖനാദങ്ങൾ മുഴങ്ങി; തെരുവുകൾതോറും സന്തോഷംകൊണ്ടുള്ള ആർപ്പുവിളികൾ ഉയർന്നു കേൾക്കപ്പെട്ടു; പട്ടണം മുഴുവനും ആനന്ദത്താൽ ഇളകിമറിഞ്ഞു. പ്രഭോ! അത്ഭുതജനകവും അഭൂതപൂർവ്വവുമായ ഒരാഘോഷമായിരുന്നു അതു്.

ദുർഗ്ഗാദാസൻ:— കൊള്ളാം; വളരെ സന്തോഷം. (ശിവസിംഹനോടു്) ശിവസിംഹ! എന്തൊക്കെയാണു് ഈ ദിക്കിലെ യുദ്ധവർത്തമാനങ്ങൾ?

ശിവസിംഹൻ:— ഔരംഗസീബു് മഹമ്മദ്ഷായെ യശോവന്തസിംഹന്റെ ഒരു പുത്രനെന്നുള്ള നിലയിൽ ജോധപുരത്തിലെ രാജാവായി പ്രഖ്യാപനം ചെയ്കയുണ്ടായിട്ടു പക്ഷെ അയാൾ അധികം താമസിയാതെതന്നെ മരിച്ചുപോയി. ജോധാഹരനാഥൻ സുജായത്ഖാനെ കച്ചിന്റെ അതിർത്തിവരെ ഓടിച്ചു കളഞ്ഞു; നമ്മുടെ

മഹാരാജാവു സ്വയം അജ്മീറിൽ ചെന്നു സൈഫഖാ
നെ പരാജിതനാക്കുകയും ചെയ്യും.

മുകുന്ദദാസൻ:— സ്വാമി! എല്ലാ കാര്യങ്ങളും ശുഭമായിട്ട
ന്നെയാണു് കലാശിച്ചിരിക്കുന്നതു്. പക്ഷെ സമരമ
ദ്ധ്യേ സംഭവിച്ച ആ ശോചനീയമായ മൃത്യു ഞങ്ങളുടെ
സകല വിജയത്തെയും ഉത്സാഹശൂന്യമാക്കിത്തീർത്തിരി
ക്കുന്നു.

അജിതസിംഹൻ:— സേനാപതേ! ജയസിംഹന്റെ പുത്ര
നായ അമരസിംഹൻ പിതാവിനു വിരുദ്ധമായി വിപ്ല
വം ആരംഭിച്ചിരിക്കുന്നു. ജയസിംഹൻ ദർബാറിൽനി
ന്നും സഹായത്തെ അപേക്ഷിച്ചിട്ടുണ്ട്. നിങ്ങടെ സൈ
ന്യസമേതം ജയസിംഹനെ സഹായിക്കുവാനായി ഉട
നെ പുറപ്പെടേണ്ടിയിരിക്കുന്നു.

ദുർഗ്ഗാദാസൻ:— കല്പനപോലെ. നാളെ രാവിലെതന്നെ
ഞാൻ പുറപ്പെട്ടുകൊള്ളാം. കാസിം എവിടെ?

ശിവസിംഹൻ:— കാസിം സുഖമില്ലാതെ കിടക്കുകയാണ്.
അല്ലെന്നുവരികിൽ അയാളും എല്ലാവരോടൊപ്പമെന്നു് ഓ
ടിയെത്തി അവിടത്തെ വന്ദിക്കുമായിരുന്നു.

ദുർഗ്ഗാദാസൻ:— സുഖമില്ലാതെ കിടക്കുന്നുവോ? എന്താണു
സുഖക്കേടു്? എവിടെയാണു കിടക്കുന്നതു്?

ശിവസിംഹൻ:— അകത്തെ മുറിയിൽ കിടക്കുകയാണ്.
വലിയ വിശേഷമൊന്നുമില്ല. നിസ്സാരമായ ഒരു പനി—
ജലദോഷമേയുള്ളു.

ദുർഗ്ഗാദാസൻ:— വരുവിൻ! നമുക്കു ഒന്നുപോയി കണ്ടിട്ടു വ
ന്നുകളയാം.

(എല്ലാവരും പോകുന്നു)

---

## രംഗം 4.

സ്ഥലം.—ദക്ഷിണാപഥത്തിൽ മുഗളരുടെ ശിബിരം.
സമയം.—പ്രഭാതം.

(അറംഗസീബും ദിലിർഖാനും സംസാരിച്ചുകൊണ്ടു നില്ക്കുന്നു.)

അറംഗസിബ്:—ദിലിർഖാൻ! അക്ബർ പേൎഷ്യയിലേക്കു പുറപ്പെട്ടുപോയി എന്നുള്ള വൎത്തമാനം വാസ്തവം തന്നെയൊ!

ദിലിർഖാൻ:—അതെ തിരുമേനി! ഇംഗ്ലീഷുകാരുടെ വക ഒരു കപ്പലിൽ കയറി കുമാരൻ അവിടേയ്ക്കു പുറപ്പെട്ടു കഴിഞ്ഞു. അവിടെനിന്നു ഇനി മക്കത്തേക്കു പോകുമെന്നാണു കേട്ടതു്.

അറംഗസിബ്:—(ദീൎഘമായി ഒന്നു നിശ്വസിച്ചിട്ടു്) കഷ്ടം! അവന്റെ വിദ്യാഭ്യാസത്തിനും സ്വഭാവസംസ്കരണത്തിനുമായി നാം ഇത്രയൊക്കെ ബുദ്ധിമുട്ടിയതും പ്രയത്നിച്ചതും ധനവ്യയം ചെയ്തതും എല്ലാം നിഷ്ഫലമായിത്തീൎന്നു.

ദിലിർഖാൻ:—പ്രഭോ! അങ്ങിനെയല്ല. കുമാരനു നല്കിയ വിദ്യാഭ്യാസം ഇന്നു സഫലമായിത്തീരുകയാണു ചെയ്തതു്. വിദ്യാഭ്യാസംകൊണ്ടു മനസ്സു സംസ്കരിക്കപ്പെട്ടിരുന്നില്ലെങ്കിൽ കുമാരൻ ഒരിക്കലും പശ്ചാത്തപിക്കുമായിരുന്നില്ല.

അറംഗസിബ്:—ദിലിർഖാൻ! നാമും മക്കത്തേക്കു പോകുവാനാണെന്നു വിചാരിക്കയാണു്. നമ്മുടെ ജീവിതകൃത്യങ്ങൾ എല്ലാം അവസാനിച്ചിരിക്കുന്നു. ഒന്നു മാത്രമേ

ഇനി ബാക്കിയുള്ളു: ആ റാണിയായെ ശത്രുക്കളുടെ കയ്യിൽനിന്നു വിടുവിക്കുക എന്നുള്ളതാണ്. നിങ്ങടെ ദുർഗ്ഗാദാസനെ വിട്ടയച്ചിരുന്നില്ലെങ്കിൽ ഒരു പക്ഷെ മഹത്തുക്കൾ പോകുന്നതിന്നു മുമ്പുതന്നെ അതും സാധിക്കാമായിരുന്നു.

ദിലീർഖാൻ:—ദുർഗ്ഗാദാസനെ ഭയപ്പെടുത്തിയില്ലയോ?—പ്രഭോ! ഞാനൊരിക്കലും സാധിക്കമായിരുന്നില്ല. ഭയം എന്നുവെച്ചാൽ എന്താണെന്നു ആ വീരൻ അറിഞ്ഞിട്ടേ ഇല്ല. അന്നു രാത്രി, ദുർഗ്ഗാദാസന്റെ നേരെ കാമ്ബക്ഷ് തന്റെ ഖഡ്ഗം ഉയർത്തിയപ്പോഠം, ആ ധീരൻ അശേഷം കൂസൽകൂടാതെ പൂർവ്വാധികം വിസ്തൃതമായിത്തീൎന്ന തന്റെ നെഞ്ചിനെ നീട്ടിക്കാണിച്ചുകൊണ്ടു നിന്ന ആ നില്പു കണ്ടിട്ടു ഞാൻ അത്ഭുതപ്പെട്ടുപോയി. അപ്പോഠം ഞാൻ കണ്ട കാഴ്ച ഇനി ഒരിക്കലും എനിക്കു മറക്കുവാൻ കഴിയുന്നതല്ല—പെട്ടെന്നു ആ വീരന്റെ ശിരസ്സു പർവ്വതശിഖരംപോലെ ഉയൎന്നു; വക്ഷസ്സ് ആകാശംപോലെ അതിവിശാലമായിത്തീൎന്നു—അത്രമേൽ ദീൎഘകായനും വിസ്തൃതവക്ഷസ്സുമായ ദുർഗ്ഗാദാസനെ അതിനുമുമ്പൊരിക്കലും ഞാൻ കണ്ടിട്ടില്ല.

ആറംഗസീബ്:—ശരിതന്നെ ദിലീർഖാൻ! ദുർഗ്ഗാദാസൻ ഒരു മഹാനാണ്; അക്കാൎയ്യത്തിൽ സംശയമില്ല. 'പക്ഷെ—

ദിലീർഖാൻ:—പ്രഭോ! സ്വധൎമ്മത്തെ പാലിക്കുന്നതിന്നായി രാജപുത്രർ മരണത്തെ അശേഷം ഭയപ്പെടുകയില്ലെന്നു മാത്രമല്ല, അതിനെ സസന്തോഷം വരിക്കുന്നതിൽ അഭിമാനിക്കുകകൂടി ചെയ്യും. അങ്ങിനെയുള്ള രാജപു

ത്രസമുദായത്തിലെ അത്യുജ്ജ്വലമായ ഒരു രത്നമാണ് ദുൎഗ്ഗാദാസൻ.

ഔറംഗസീബ്:—അത് ഞാൻ സമ്മതിക്കുന്നു—അപ്പോൾ റസിയായെ വീണ്ടെടുക്കുന്ന കാൎയ്യം തീരെ അസാദ്ധ്യമെന്നോ നിങ്ങൾ പറയുന്നത്?

ദിലിർഖാൻ:—പ്രഭോ! അതു അസാദ്ധ്യമല്ല. അക്കാൎയ്യത്തിൽ വേണ്ടതെല്ലാം പ്രവൎത്തിക്കുന്നതിനുള്ള പൂൎണ്ണാധികാരം അവിടുന്നു എനിക്കു അനുവദിച്ചു തരുന്നപക്ഷം റസിയായെ രാജപുത്രരുടെ കയ്യിൽനിന്നും വീണ്ടെടുക്കുന്നകാൎയ്യം ഞാനേററു.

ഔറംഗസീബ്:—നിങ്ങൾ എങ്ങിനെ അതു സാധിക്കും?

ദിലീർഖാൻ:—തിരുമേനി! ഈ രാജപുത്രജാതിയോടു, വിശേഷിച്ച് ഈ ദുൎഗ്ഗാദാസനോട്, ഏതു പ്രകാരത്തിലാണു പെരുമാറേണ്ടതെന്ന് എനിക്കറിയാം. അവരെ വിശ്വസിക്കയും ബഹുമാനിക്കുകയും ചെയ്യുന്നപക്ഷം അവർ പൂൎണ്ണതൃപ്തരും മൃദുസ്വഭാവരാണ്; അതല്ല, ഭീഷണി പ്രയോഗിക്കുവാനാണു ഭാവമെങ്കിൽ കാരിരുമ്പിനെക്കാളും കഠിനഹൃദയന്മാരാണ്.

ഔറംഗസീബ്:— കൊള്ളാം. ഈകാൎയ്യത്തിൽ വേണ്ടതെല്ലാം പ്രവൎത്തിക്കുന്നതിനുള്ള പൂൎണ്ണമായ അധികാരം നാം നിങ്ങൾക്കു തന്നിരിക്കുന്നു. നമ്മുടെ ബുദ്ധിക്കു നല്ല സ്വാസ്ഥതയില്ല. നാം സ്വന്തം ബുദ്ധിദോഷംകൊണ്ടു മൌജമിന്റെ ശത്രുവും, ആസിമിന്റെ അത്യാഗ്രഹിയും, അക്ബറിന്റെ വിപ്ലവകാരിയും, കാംബക്ഷിന്റെ ബ്രഹ്മരാക്ഷസനും ആയിത്തീൎന്നു. എന്നാൽ എന്താണ് ആ ബുദ്ധിദോഷമെന്നു വ്യക്തമായി അറിയുവാൻ നമുക്കൊട്ടു കഴിയുന്നുമില്ല.

ദിലീർഖാൻ:— പ്രഭോ! അതാണു വിഷമം. ബുദ്ധിയുടെ ഏതുവശത്താണു ദോഷമെന്നു തന്നെത്താൻ അറിഞ്ഞാല്പിന്നെ ആ ദോഷം അവിടെ കാണുകയില്ല.

(കാബ്ളെസ്ഖാൻ പ്രവേശിച്ചു ചക്രവൎത്തിയെ വന്ദിക്കുന്നു)

അറംഗസീബ്:— കാബ്ളെസ്ഖാൻ! എന്താണു വിശേഷം?

കാബ്ളെസ്ഖാൻ:— അടിയൻ ശംഭുജിയെ കഴുതപ്പുറത്തിരുത്തി പട്ടണപ്രദക്ഷിണം നടത്തി. വഴിയിലെല്ലാം ആ കാഫർ "എന്നെ ആരെങ്കിലും കൊന്നുകളയണമേ! എന്നു നിലവിളിച്ചുകൊണ്ടേയിരുന്നു. പക്ഷേ ആരും അതിനു ധൈര്യപ്പെട്ടില്ല. ഇനി അയാളെ തിരുമുമ്പിൽ കൊണ്ടുവരട്ടെയോ?"

അറംഗസീബ്:— കൊണ്ടുവരിക.

കാബ്ളെസ്ഖാൻ:— തിരുമേനി! അടിയനുള്ള ഇനാം—

അറംഗസീബ്:— തരാം കാബ്ളെസ്! തരാം. തക്കതായ ഇനാം തരാം.

(കാബ്ളെസ്ഖാൻ തൊഴുതുകൊണ്ടു പോകുന്നു.)

അറംഗസീബ്:— ദിലിർഖാൻ! ഇനി നമുക്കു ജീവിച്ചിരിപ്പാൻ ആഗ്രഹം തോന്നുന്നില്ല. നമ്മുടെ നട്ടെല്ലു് ഒടിഞ്ഞുപോയി. (കുറെനേരം മിണ്ടാതെ ഇരുന്നതിനുശേഷം) നാം ഒരിക്കലും ഇതു വിചാരിച്ചിരുന്നില്ല. നമ്മുടെ ബീഗം!— ഭാരതചക്രവൎത്തിയുടെ ബഹുമാന്യയായ മഹിഷി!— അവൾക്കു നാം എന്താണു് നൽകാതിരുന്നിട്ടുള്ളതു്"— അവളുടെ എന്താഗ്രഹമാണു് നാം സാധിക്കാതി

ന്നിട്ടുള്ളതു ?—എന്നിട്ടും അവനും ഈവിധം പ്രവൎത്തിച്ചുവല്ലൊ. ദിലീർ! ഇങ്ങിനെ വരുമെന്നു നാം ഒരിക്കലും കരുതിയിരുന്നില്ല; സ്വപ്നത്തിൽ പോലും ശങ്കിച്ചിരുന്നില്ല.

ദിലീർഖാൻ:—പ്രഭോ! ജീവിതത്തിൽ ഒരിക്കലും വിചാരിച്ചിരിക്കാത്ത സംഗതിയാണു് എല്ലാററിനും മുമ്പായി വന്നുചേരുന്നതു്. ഇതു ഞാൻ പലനാളായി പ്രത്യക്ഷത്തിൽ കണ്ടുവരുന്ന ഒരു ലോകതത്വമാണു്.

(ഇരുമ്പുകൂട്ടിൽ അടക്കപ്പെട്ട ശംഭുജിരായരുംകൊണ്ടു് മുജിമും കാബ്ക്ലേസ്ഖാനും എതാനും ഭടന്മാരും പ്രവേശിക്കുന്നു).

അറംഗസീബ്:—ഇതാണല്ലൊ മഹാരാഷ്ട്രവീരൻ! എന്താ മഹാരാജാവേ! മേലാൽ ഖുറാനെ നിന്ദിക്കുമോ? പള്ളികളെ നശിപ്പിക്കുകയും ദുഷിപ്പിക്കയും ചെയ്യുമോ? മുല്ലമാരെ അപമാനിക്കുമോ? എന്താണു്, ഒന്നും മിണ്ടാത്തതെന്താണു്?

കാബ്ക്ലേസ്ഖാൻ:—തിരുമേനി! എങ്ങിനെയാണു മിണ്ടുന്നതു്? ഖുറാനെ നിന്ദിച്ചതിൻെറ ശിക്ഷയായി ഇയാളുടെ നാക്കു ചെത്തിക്കളഞ്ഞിരിക്കയാണു്.

അറംഗസീബ്:—അല്ലയോ മഹാരാഷ്ട്രവീര! ഇസ്ലാംമതം സ്വീകരിക്കാമെന്നു് ഇനിയെങ്കിലും സമ്മതിക്കുക; ഇപ്പോഴെങ്കിലും അതു സമ്മതിക്കുന്നപക്ഷം നിങ്ങളുടെ ജീവനെ രക്ഷിക്കാം.

(ശംഭുജി അറംഗസീബിനെ ലക്ഷ്യമാക്കി ഇരിമ്പുകൂട്ടിൻെറ അഴികളിന്മേൽ ഊക്കോടെ ചവിട്ടുന്നു).

കാബ്ക്ലേസ്ഖാൻ:—തിരുമേനി! ഇനിയത്തെ ചവിട്ടിനു്

അഴികൾ കടിച്ചുപോകും. ഇയാളെ ഉടനെതന്നെ കൊന്നുകളയുവാൻ കല്പനയാകണം. അല്ലെങ്കിൽ—

ഔറംഗസീബ്:— ശരി, ഈ ക്ഷണംതന്നെ ഇവന്റെ തല വെട്ടിക്കൊണ്ടുവന്നു നമ്മുടെ മുമ്പിൽ ഹാജരാക്കണം. പോകുവിൻ!

(ശംഭുജിയേയുംകൊണ്ടു ആജിമും കാബ്ളേസ്ഖാനും ഭടന്മാരും പോകുന്നു).

ഔറംഗസീബ്:— ദിലീർഖാൻ! എന്താണ് ഒന്നുംമിണ്ടാതെ നില്ക്കുന്നതു്?

ദിലീർഖാൻ:— ഈ കാര്യത്തിൽ ഇനി എനിക്കൊന്നും പറയുവാനില്ല. വീരന്റെ നേരെ വീരൻ കാണിക്കേണ്ടു ഉചിതപ്രവൃത്തിതന്നെയാണ് ഇതു്!

ഔറംഗസീബ്:— ശംഭുജി ഇസ്ലാംമതം സ്വീകരിക്കാമെന്നു സമ്മതിച്ചിരുന്നെങ്കിൽ നാം അയാൾക്കു മാപ്പുകൊടുക്കുമായിരുന്നു.

ദിലീർഖാൻ:— ശംഭുജി മരണത്തെ ഭയന്നു് ഈ അവസരത്തിൽ ഇസ്ലാം മതത്തെ സ്വീകരിച്ചിരുന്നെങ്കിൽ ഞാൻ അദ്ദേഹത്തെ നിശ്ചയമായും നിന്ദിക്കുമായിരുന്നു. പ്രഭോ! അവനവന്റെ വിശ്വാസത്തിനും വിവേകത്തിനും വിരുദ്ധമായി ആളുകൾ ഇസ്ലാംമതത്തെ സ്വീകരിക്കണമെന്നാണോ അവിടുന്നു് ആഗ്രഹിക്കുന്നതു്.

ഔറംഗസീബ്:— ദിലീർഖാൻ! ഇസ്ലാംമതത്തിന്റെ പ്രചാരണത്തിനായിട്ടാണ് നാം ഈ രാജ്യഭാരം കയ്യേറ്റിരിക്കുന്നതു്. നാം നമ്മുടെ പിതാവിനെ കാരാഗൃഹത്തിൽ ബന്ധിച്ചതും സഹോദരനെ വധിച്ചതും ഈ ഇ

സ്ലാംമതത്തിനുവേണ്ടിയല്ലാതെ മറെറാന്നിനുമല്ല. നമ്മുടെ ഉദ്ദേശം പരിശുദ്ധമായിട്ടുള്ളതാണെന്നു ദൈവത്തിന്ന് അറിയാം.

ദിലീർഖാൻ:— തിരുമേനി! അതെനിക്കും അറിയാം. അവിടുന്നു യഥാർത്ഥ മതനിഷ്ഠയുള്ള ഒരു നല്ല മുസൽമാനായതുകൊണ്ടാണ് ഞാൻ ഇപ്പോഴും അവിടത്തെ സേവിച്ചു പാർക്കുന്നതു്. അവിടുന്നു വെറും വ്യാജവേഷക്കാരനാണെന്നുള്ള വിചാരം എനിക്കുണ്ടായിരുന്നെങ്കിൽ എത്രയോ മുമ്പുതന്നെ ഈ ദാസൻ അവിടത്തോടു യാത്ര ചോദിക്കുമായിരുന്നു. പക്ഷേ, അല്ലയോ പ്രഭോ! ബാഹുബലംകൊണ്ടു മതപ്രചാരം സാദ്ധ്യമാണോ? വാളിന്റെ മുനയിൽ വിശ്വാസം ഉറച്ചു നില്ക്കുമോ? ചവിട്ടുന്ന കാലുകൾ രാജഭക്തിയെ സൃഷ്ടിക്കുവാൻ ശക്തങ്ങളോ? അല്ലയോ രാജാധിരാജനായ പ്രഭോ! ഞാൻ ഒരിക്കൽ കൂടി പറയുന്നു. ഇനി ഞാൻ പറയുകയില്ല. ഈ മാർഗ്ഗത്തിൽനിന്നു പിൻതിരിയുക; ഇനിയെങ്കിലും ഹിന്ദുക്കളോടുള്ള വിരോധത്തെ ഉപേക്ഷിക്കുക; ഹിന്ദുക്കളും മുസൽമാന്മാരും യോജിക്കട്ടെ; പള്ളികളിലും ക്ഷേത്രങ്ങളിലും സ്വാതന്ത്ര്യസമേതം അള്ളാവിന്റേയും ഈശ്വരന്റേയും നാമങ്ങൾ ഉച്ചരിക്കപ്പെടട്ടെ. വാങ്കുവിളിയും ശംഖനാദവും ഒന്നിച്ച് ആകാശത്തിൽ മുഴങ്ങട്ടെ. ഹിന്ദുക്കളും മുസൽമാന്മാരും ജാതിവൈരത്തെ വെടിഞ്ഞു സഹോദരഭാവത്തോടെ അന്യോന്യം ആലിംഗനം ചെയ്യട്ടെ. അന്നു കാണാം, ലോകത്തിൽ ആരുംതന്നെ ഇതുവരെ കാണാത്തവിധത്തിൽ ഹിമാലയംമുതൽ കന്യാ

കുമാരിവരെ അതിവിസ്തൃതമായ ഒരു സാമ്രാജ്യം സ്ഥാപിക്കപ്പെടുന്നതു്.

ഔറംഗസീബ്:— ഹിന്തുക്കളും മുസൽമാന്മാരും യോജിക്കുക എന്നതു സംഭവിക്കുന്ന കാൎയ്യമൊ ദിലീർഖാൻ?

ദിലീർഖാൻ:— എന്തുകൊണ്ടു സംഭവിക്കയില്ല? ഇരുകൂട്ടരും ഇത്രവളരെക്കാലമായി ഒരേ ആകാശത്തിൻകീഴിൽ വസിച്ചും, ഒരേ വായുവിനെ ശ്വസിച്ചും, ഒരേ നദിയിലെ ജലം കുടിച്ചും, ഒരേഭൂമിയിൽ വിളയുന്ന ധാന്യങ്ങൾ ഭക്ഷിച്ചും കഴിയുന്നവരാണു്. അവരുടെ ഹൃദയങ്ങൾ ഇനിയും യോജിച്ചിട്ടില്ലെന്നോ? പ്രഭോ; ഇരുകൂട്ടരും മതഭേദം, ജാതിഭേദം, ആചാരഭേദം മുതലായവയെ മറന്നു സുജലവും സുഫലവും സസ്യശ്യാമളവും ആയ ഈ മാതൃഭൂമിയുടെ മുമ്പിൽ മുട്ടുകുത്തി, കൈകൂപ്പി, ഭക്തിബാഷ്പത്താൽ ഗൽഗദകണ്ഠരായി ഹൃദയപൂൎവ്വം മാതൃഭൂമിയെ വന്ദിക്കട്ടെ! അവരുടെ ഒത്തൊരുമിച്ചുള്ള ജയഘോഷത്താൽ ആകാശം മുഖരിതമാകട്ടെ.

ഔറംഗസീബ്:— ദിലീർഖാൻ! നിങ്ങൾ സ്വപ്നം കാണുകയാണു്.

ദിലീർഖാൻ:— പ്രഭോ! ക്ഷമിക്കണം. വാസ്തവത്തിൽ ഞാൻ സ്വപ്നം കാണുകതന്നെയായിരുന്നു. പക്ഷേ അത്യാനന്ദകരമായ ഒരു സ്വപ്നമായിരുന്നു അതു്. കഷ്ടം! അതു തകൎന്നുപോയി.

ഔറംഗസീബ്:— (സ്വഗതം) അങ്ങിനെ സംഭവിച്ചിരുന്നെങ്കിൽ — അങ്ങിനെ സംഭവിക്കുവാൻ സാധിച്ചിരുന്നെങ്കിൽ — എത്ര നന്നായിരുന്നു! ഇല്ല, ഇനി അതിനു മാൎഗ്ഗമില്ല. സമയം വളരെ അതിക്രമിച്ചുപോയി. ഈ

വയസ്സുകാലത്തു് ഇനി നൂതനമായ ഒരു ഉദ്ദേശവുംകൊണ്ടു അരങ്ങത്തു പ്രവേശിപ്പാൻ അസാദ്ധ്യം. (പ്രകാശം) ദിലീർഖാൻ! ഞാൻ എന്താണു പ്രവൎത്തിക്കുന്നതെന്നു് എനിക്കുതന്നെ അറിഞ്ഞുകൂടാ. ഞാൻ കേവലം ഒരു യന്ത്രംപോലെ കാൎയ്യങ്ങൾ നടത്തുന്നു എന്നേയുള്ളു. അവയുടെ ഗുണദോഷങ്ങൾ ആലോചിപ്പാനുള്ള ശക്തി എനിക്കില്ല. എല്ലാം എന്റെ കൺമുമ്പിൽ ഇരുട്ടടഞ്ഞതായി കാണപ്പെടുന്നതു്. തലക്കു് എന്തോ കറക്കം പോലെ തോന്നുന്നു. ദിലീർ! ഞാൻ ഇപ്പോൾ പണ്ടത്തെ ഔറംഗസീബല്ല; അയാളുടെ അസ്ഥികൂടം മാത്രമാണു്.

ദിലീർഖാൻ:— പ്രഭോ! സമയം തീരെ അതിക്രമിച്ചിട്ടില്ല; ഇനിയും ഉണ്ടു് അവസരം. ആ അസ്ഥികൂടത്തിൽ ഇപ്പോഴും മാംസം തൂങ്ങിക്കിടപ്പുണ്ടു്; വീണുപോയിട്ടില്ല. എന്നാൽ വീണുപോകാൻ ഇനി വളരെ അധികം താമസവുമില്ല.

(വധിക്കപ്പെട്ട ശംഭുജിയുടെ ശിരസ്സിനെ ഒരു വെള്ളിത്തളികയിൽ എടുത്തുകൊണ്ടു കാബ്ളേസ്ഖാൻ പ്രവേശിച്ചു് അതിനെ ചക്രവൎത്തിയുടെ മുമ്പാകെ വെക്കുന്നു. കൂടെ രക്തംപുരണ്ട ദേഹത്തോടുകൂടി അജിമും ഭടന്മാരും പ്രവേശിക്കുന്നു.)

ഔറംഗസീബ്:— ശംഭുജിയുടെ തലയോ? മതി. എടുത്തു കൊണ്ടുപോകാം.

ദിലീർഖാൻ— ദാരായുടെ രക്തത്തിൽ ഉദിച്ച സാമ്രാജ്യം ഈ വീരന്റെ രക്തത്തിൽ അസ്തമിച്ചു.

(പോകുന്നു.)

**കാമ്പ്ളേസ്ഖാൻ:**— തിരുമേനി! അടിയനുള്ള സമ്മാനം.

**ആറംഗസീബ്:**— നിനക്കു സമ്മാനം വേണം അല്ലേ? ആരവിടെ? (ഭടന്മാരോട്) ഇവനെ പിടിച്ചുകെട്ടുവിൻ.

**കാമ്പ്ളേസ്ഖാൻ:**— എന്തു്! എന്നെ-

(ഭടന്മാർ കാമ്പ്ളേസ്ഖാനെ പിടിച്ചുകെട്ടുന്നു.)

**ആറംഗസീബ്:**— ആജിം! ഇവനെ കൊണ്ടുപോയി ഇവന്റെ തല വെട്ടിക്കൊണ്ടുവരിക. കാമ്പ്ളേസ്ഖാൻ! നമുക്കു പലപ്പോഴും ഗത്യന്തരമില്ലായ്കയാൽ വിശ്വാസവഞ്ചകന്മാരുടെ സഹായത്തെ സ്വീകരിക്കേണ്ടതായി വന്നിട്ടുണ്ടെന്നുള്ളതു വാസ്തവം തന്നെ. പക്ഷേ ഉള്ളുകൊണ്ടു നമുക്കു് അവരോടു കലശലായ വെറുപ്പാണുള്ളതു്. നിന്റെ യജമാനനായ ശംഭുജി പോയ സ്ഥലത്തേക്കുതന്നെ നീയും പൊയ്ക്കൊള്ളുക.

**കാമ്പ്ളേസ്ഖാൻ:**— അയ്യോ! തിരുമേനി!

**ആറംഗസീബ്:**— ഇവനെ കൊണ്ടുപോകുവിൻ.

(പോകുന്നു.)

**ആജിം:**— എടാ! നായേ! നടക്കു്.

**കാമ്പ്ളേസ്ഖാൻ**— കൊച്ചുതിരുമേനി! രക്ഷിക്കണേ! അടിയനെ കൊല്ലരുതേ! അടിയൻ എന്നും അവിടത്തെ അടിമയായി ഇരുന്നുകൊള്ളാം. അവിടത്തെ-

**ആജിം:**— നടക്കെടാ നന്ദികെട്ട നായേ! (അടിക്കുന്നു.)

**കാമ്പ്ളേസ്ഖാൻ:**— അടിക്കിൻ!-ഇടിക്കിൻ-ചവിട്ടിൻ ചെരിപ്പുകൾ ഊരി മുഖത്തു് അടിക്കിൻ! അടിയനെ ഓടിച്ചുകൊണ്ടു് അടിക്കിൻ! വേണ്ടുവോളം അടിക്കിൻ- എന്നിട്ടും അടിയനെ കൊന്നുകളയരുതേ! അയ്യോ അടിയനെ രക്ഷിക്കണേ!

കർട്ടൻ വീഴുന്നു.

## രംഗം ൩.

സ്ഥലം — ഉദയപുരത്തിലെ കൊട്ടാരം.

സമയം: — രാത്രി.

(അജിതസിംഹനും ശ്യാമസിംഹനും സംസാരിച്ചുകൊണ്ടിരിക്കുന്നു.)

ശ്യാമസിംഹൻ: — അപ്പോൾ അങ്ങു് വിവാഹം ചെയ്തിരിക്കുന്നതു റാണാവിന്റെ ഭ്രാതൃപുത്രിയെ ആണ്; അല്ലേ!

അജിതസിംഹൻ: — അതെ. ദുർഗ്ഗാദാസൻ ഇടയിടെ ഉദയപുരത്തിലേയ്ക്കു പോയിരുന്നു. മടങ്ങിവരുമ്പോൾ ഈ വിവാഹാലോചനയും കൊണ്ടാണു വന്നതു്. ഞാൻ അതു സമ്മതിക്കുകയും ചെയ്തു.

ശ്യാമസിംഹൻ: — മേവാറിലേയും മാർവാറിലേയും രാജകുടുംബങ്ങൾ ഇനി വീണ്ടും വിവാഹബന്ധത്താൽ അന്യോന്യം യോജിച്ചതു് ഇരുകൂട്ടർക്കും വലിയൊരു സൌഭാഗ്യമാണ്. ഗജസിംഹന്റെ പുത്രിയും വളരെ സുന്ദരിയാണെന്നാണല്ലോ കേട്ടതു്.

അജിതസിംഹൻ: — പക്ഷെ വെറും മരപ്പാവ— തീരെ കൊച്ചുകുട്ടിയായിപ്പോയി.

ശ്യാമസിംഹൻ: — ഈ മരപ്പാവതന്നെ കുറേ കഴിയുമ്പോൾ താനേ രക്തമാംസങ്ങൾ നിറഞ്ഞ നല്ല അറിവുള്ള യുവതിയായിത്തീരും. ആരും ഒന്നും പഠിപ്പിക്കയും മറ്റും വേണ്ട.

അജിതസിംഹൻ: — അവൾക്കു സംസാരിക്കുവാൻകൂടി അറിഞ്ഞുകൂടല്ലോ.

ശ്യാമസിംഹൻ — പഠിക്കും—എല്ലാം ക്രമേണ പഠിക്കും. പെൺകുട്ടികൾ തത്തകളെപ്പോലെയാണ്. ഒന്നാമ

പാഠം വായിപ്പിച്ചാൽ അതും വായിക്കും. ശാകുന്തളം വായിപ്പിച്ചാൽ അതും വായിക്കും. മഹാരാജാവേ! റാണാ അദ്ദേഹത്തിന്റെ ഭാര്യാംശോളിയെ ഉപേക്ഷിച്ചു എന്നു കേട്ടുവല്ലൊ. അതു വാസ്തവമാണോ?

**അജിതസിംഹൻ:**— അതെ. അദ്ദേഹം അവൾക്ക് ഇപ്പോഴും മാസംതോറും ചെലവിന് ഒരു സംഖ്യ കൊടുത്തുവരികയാണ്.

(ദുർഗ്ഗാദാസൻ പ്രവേശിക്കുന്നു.)

**ശ്യാമസിംഹൻ:**— ദുർഗ്ഗാദാസ്! രാജകുമാരി എവിടെ?

**ദുർഗ്ഗാദാസൻ:**— ഞാൻ അവരെ സേനാപതിയായ സുജാതെൽഖന്റെ കയ്യിൽ ഏല്പിച്ചു. അങ്ങയെ ഏല്പിക്കുന്നതിനേക്കാൾ അദ്ദേഹത്തെ ഏല്പിക്കുന്നതാണ് അധികം നല്ലതെന്ന് എനിക്കു തോന്നി.

**ശ്യാമസിംഹൻ:**— എന്തുകൊണ്ട്? എന്നെ വിശ്വാസമില്ലാഞ്ഞിട്ടോ?

**ദുർഗ്ഗാദാസൻ:**— മഹാരാജാവേ! വാസ്തവം പറയാമല്ലൊ. അങ്ങയെ എനിക്കു വിശ്വാസമില്ല. പക്ഷേ കാര്യം രണ്ടും ഒന്നുതന്നെയാണല്ലൊ. അവരെ ചക്രവർത്തിയുടെ അടുക്കൽ എത്തിക്കുന്നതു് ഞാനായാലെന്തു്, സുജാതെൽഖാനായാലെന്തു്? ഫലം രണ്ടും തുല്യമാണല്ലൊ.

**ശ്യാമസിംഹൻ:**— അതെ—പക്ഷേ—അല്ല—ശരിതന്നെ. അങ്ങിനെ ചെയ്തതു നന്നായി. രാജകുമാരിയെ അദ്ദേഹത്തിന്റെ കയ്യിൽ ഏല്പിക്കുന്നതും എന്നെ ഏല്പിക്കുന്നതും ഒന്നുപോലെയാണല്ലൊ.

**അജിതസിംഹൻ:**— രാജകുമാരിയോ? ഏതു രാജകുമാരിയാണ് ദുർഗ്ഗാദാസ്?

ദുർഗ്ഗാദാസൻ:—അക്ബർഷായുടെ പുത്രിയായ റസിയാ ഉൽ ഉന്നീസാ. രാജകുമാരിക്കു പകരം മാർവാർ മഹാരാജാവിനുവേണ്ടി മൂന്നു ദേശങ്ങളും യുദ്ധംകൂടാതെതന്നെ ഞാൻ കൈക്കലാക്കീട്ടുണ്ടു്.

അജിതസിംഹൻ:—എന്തു്! ദുർഗ്ഗാദാസ്! നിങ്ങൾ എന്തു പറയുന്നു? നിങ്ങൾ എന്റെ—നിങ്ങൾ റസിയായെ മുഗളരുടെ കയ്യിൽതന്നെ തിരികെ എല്പിച്ചു എന്നോ പറയുന്നതു്?

ദുർഗ്ഗാദാസൻ:—മഹാരാജാവേ! അതെ. രാജകുമാരിയെ ഞാൻ തിരികെ എല്പിച്ചിരിക്കുന്നു.

അജിതസിംഹൻ:—(കുറെനേരം മിണ്ടാതെ ഇരുന്നതിനു ശേഷം) സേനാപതേ! അവളെ മുഗളരുടെ പക്കൽ തിരികെ എല്പിക്കുന്നതിനു നിങ്ങൾക്കെന്തധികാരം? ഞാനല്ലേ രാജാവു്? എന്റെ അനുമതികൂടാതെ—

ശ്യാമസിംഹൻ:—മഹാരാജാവേ! ഞാനും അങ്ങിനെതന്നെയാണു് സേനാപതിയോടു പറഞ്ഞിരുന്നതു്. മഹാരാജാവിന്റെ അനുമതികൂടാതെ—

അജിതസിംഹൻ:—ബിക്കാനീർ രാജാവേ! അപ്പോൾ അങ്ങേക്കും ഉണ്ടു്. ഇതിൽ പങ്കു്, അല്ലേ?

ദുർഗ്ഗാദാസൻ:—മഹാരാജാവേ! ഞാൻ അവിടത്തെ അനുമതി വാങ്ങിയില്ല എന്നതു വാസ്തവംതന്നെ. അനുമതി ചോദിച്ചാൽ കിട്ടുകയില്ലെന്നു് എനിക്കു് അറിയാമായിരുന്നു. എന്നുമാത്രമല്ല അക്ബറിനും കുടുംബത്തിനും അഭയം നൽകിയതു ഞാനാണു്, മഹാരാജാവല്ല.

അജിതസിംഹൻ:—ഇത്രമേൽ ധിക്കാരമോ? നിങ്ങൾക്കു്?

ഉഗ്രദാസ്! നിങ്ങളും എന്തു കരുതി? — (ക്രോധംകൊണ്ടു അജിതസിംഹന്റെ കണ്ഠം അടഞ്ഞുപോകുന്നു).

ഉഗ്രദാസൻ:—മഹാരാജാവേ! അവിടുന്നു കേൾക്കണം; ഞാൻ തുറന്നുപറയാം:—അവിടുന്നു രാജകുമാരിയോടുള്ള പ്രണയത്തിൽ മുഴുകിയിരിക്കയാണെന്ന് എനിക്കറിയാം. ദക്ഷിണാപഥത്തിൽനിന്നു മടങ്ങിവന്ന ദിവസംതന്നെ ഈ വിവരം മുകുന്ദദാസൻ പറഞ്ഞു ഞാനറിഞ്ഞു. അതിനുശേഷവും പലപ്പോഴും അതു സത്യമാണെന്നു നേരിട്ടുതന്നെ കണ്ടറിവാൻ എനിക്കു ഇടയായിട്ടുമുണ്ട്. ഈ പ്രേമം ഇതുകൂട്ടിയും ശുഭകരമല്ല. അവിടേക്കു ആ രാജകുമാരിയെ ഒരിക്കലും വിവാഹം ചെയ്വാൻ സാധിക്കയില്ല. ഇതുകൊണ്ടുതന്നെയാണ് ഉദയപുരത്തിൽവെച്ചു ഞാൻ അവിടത്തെ വിവാഹകാര്യത്തെപ്പറ്റി ആലോചിച്ചതു്. അന്നുതന്നെ ഈ ബിക്കാനിർമഹാരാജാവു രാജകുമാരിയെ തിരികെ വിട്ടുകൊടുക്കുന്ന കാര്യത്തെപ്പറ്റി എന്നോടു് ആലോചിച്ചു. ഞാൻ അതു സമ്മതിക്കയും ചെയ്തു.

അജിതസിംഹൻ:—നിങ്ങളും സമ്മതിച്ചുവോ? ധാരാളം കൈക്കൂലിവാങ്ങിച്ചിരിക്കും; അല്ലേ ഉഗ്രദാസ്?

ഉഗ്രദാസൻ:—കൈക്കൂലിയോ! അല്ലയോ മഹാരാജാവേ! ഞാൻ കൈക്കൂലിവാങ്ങിക്കുന്നവനായിരുന്നു എങ്കിൽ— ഇല്ല, ഞാനൊന്നും പറയുന്നില്ല. തിരുമേനി ക്ഷമിക്കണം. ഞാൻ പറയുവാൻ ഭാവിച്ചതു് അന്യായമാണു്.

അജിതസിംഹൻ:—ക്ഷമിക്കണമെന്നോ? ഉഗ്രദാസ്! ഈ കൈക്കൂലി വാങ്ങിച്ച കാര്യത്തിനായി ഞാൻ നിങ്ങളെ

ദർബാറിൽനിന്നു നാടുകടത്തുവാൻ വിധിച്ചിരിക്കുന്നു. ഉടനെ പൊയ്ക്കൊള്ളണം.

ദുൎഗ്ഗാദാസൻ:—തിരുമേനി! ഉത്തരവു്! നമസ്കാരം!

(പോകുന്നു)

അജിതസിംഹൻ:—ദുരാത്മാവേ! ദ്രോഹമായ ദുരാലോചകാ! ഇതെന്തോ വലുതായ ഒരു കൃത്രിമമാണു്!

ശ്യാമസിംഹൻ:—മഹാരാജാവേ! ഞാൻ ഇതിൽ ഒന്നും ഉൾപ്പെട്ടിട്ടില്ല. ഞാൻ ആദ്യമേ പറഞ്ഞു:—

അജിതസിംഹൻ:—പോ പുറത്തു!—(കാൽകൊണ്ടു ഊക്കോടെ ചവിട്ടി ശ്യാമസിംഹനെ പുറത്താക്കുന്നു.)

അജിതസിംഹൻ:—[illegible]! മോതി എനിക്കു നഷ്ടപ്പെട്ടു! എന്നെന്നേക്കുമായി നഷ്ടപ്പെട്ടു! മോതികാരണം ഇപ്പോൾ ദുൎഗ്ഗാദാസനും എനിക്കു നഷ്ടപ്പെട്ടു. (അസ്വസ്ഥനായി മുറിയിൽ അങ്ങുമിങ്ങും ഉലാത്തുന്നു.)

(കാസിം അതിവേഗത്തിൽ നടന്നു് ആ മുറിയിൽ പ്രവേശിക്കുന്നു.)

കാസിം:—രാജാവേ! എന്റെ യജമാനനായ ദുൎഗ്ഗാദാസൻ എവിടെ?

അജിതസിംഹൻ:—അദ്ദേഹം ഈ നാടുവിട്ടുപോയിരിക്കുന്നു.

കാസിം:—അദ്ദേഹം സ്വന്തമനസ്സാലെ പോയതോ? അതോ അങ്ങു പുറത്താക്കിയതോ? ശ്യാമസിംഹൻ പറഞ്ഞുകേട്ട വർത്തമാനം ശരിതന്നെയോ?

അജിതസിംഹൻ:—അതെ. ഞാൻ അദ്ദേഹത്തെ നാടുകടത്തിയിരിക്കയാണ്.

**കാസിം** — അതു മനസ്സിലായി. പക്ഷെ എന്താണ് അതിന്റെ കാരണം?

**അജിതസിംഹൻ:** — ഒ കാഴ്. കൈക്കൂലി വാങ്ങിയതുതന്നെ.

**കാസിം:** — കൈക്കൂലിയോ! യജമാനനായ ദുർഗ്ഗാദാസൻ കൈക്കൂലി വാങ്ങിയോ? ഇതു നല്ല പുതുമതന്നെ! കഷ്ടം! ഇതു പറവാൻ നിനക്കു നാക്കു പൊങ്ങിയല്ലൊ! ദുർഗ്ഗാദാസൻ കൈക്കൂലി വാങ്ങിയെന്നോ! കൈക്കൂലി വാങ്ങുന്നവനായിരുന്നെങ്കിൽ ഇപ്പോൾ ദുർഗ്ഗാദാസൻ നിന്നെപ്പോലെ ഒരു മഹാരാജാവായി തീരുമായിരുന്നില്ലേ? അദ്ദേഹം വിചാരിച്ചിരുന്നെങ്കിൽ നിന്നെ കാൽക്കൊണ്ടു തോണ്ടി ദൂരെ എറിഞ്ഞു ജോധപൂരത്തിലെ രാജസിംഹാസനത്തിന്മേൽ കയറിയിരിപ്പാൻ അദ്ദേഹത്തിനു സാധിക്കുമായിരുന്നില്ലേ? ദുർഗ്ഗാദാസൻ കൈക്കൂലി വാങ്ങി, അല്ലേ? അകൃതജ്ഞ! നന്ദികെട്ടവനായവനും ഇതു മേൽ ഉണ്ടാകുമോ! ഇത്രയും കാലം അതു നിന്റെ ജീവനെ രക്ഷിച്ചു വന്നവരോ, ഇങ്ങിനെ ഇരുപത്തഞ്ചു സംവത്സരങ്ങൾ ഇടവിടാതെ സ്വാതന്ത്ര്യത്തിനു വേണ്ടി അദ്ദേഹത്തിന്റെ പ്രാണനെ പണയം വെച്ചും ശത്രുക്കളോടു യുദ്ധം ചെയ്തു വന്നവരോ അതു നിന്നെ ഈ വയസ്സുകാലം ഇതു കണ്ടുവരാതെ പടികടന്നു ചൊറിയുന്ന കാലം കഴിക്കേണ്ടവനായി നീ ആട്ടിപ്പുറത്താക്കിയല്ലൊ! എടാ നന്ദികെട്ടവനേ! ഇതു തന്നെയോ നീ ചെയ്യേണ്ട ധർമ്മം?

**അജിതസിംഹൻ:** — അമ്മാമ!

**കാസിം:** — അരുതരുത്! ഇനി നീ എന്നെ അമ്മാമ എന്നു വിളിക്കേണ്ട. ഇതുമുതൽ നന്ദികെട്ടവന്റെ അമ്മാമനല്ല ഞാൻ. മേലാൽ നീ തരുന്ന ചോറു തിന്നുവാൻ ഞാൻ

വിചാരിക്കുന്നുമില്ല. ഞാനും പോവുകയാണ്. വല്ല കൂലിവേലയും ചെയ്തു ഞാൻ എന്റെ ഉപജീവനം കഴിച്ചുകൊള്ളാം. ഉണ്ണാനില്ലെങ്കിലും ഞാൻ എന്റെ യജമാനനായ ദുർഗ്ഗാദാസനെ പോററിക്കൊള്ളാം. അദ്ദേഹത്തിന്റെ യോഗ്യതയുണ്ടോ നന്ദികെട്ടവനായ നിനക്ക് അറിയുവാൻ സാധിക്കുന്നു.

(പോകുന്നു.)

(അജിതൻ ഒന്നും മിണ്ടാതെ മറെറാവശത്തുകൂടെ പോകുന്നു.)

******************

## രംഗം ൩.

സ്ഥലം - ഔരംഗാബാദിലെ അരമന.

സമയം - അപരാഹ്നം.

(ഗുൽനാര മാളികമുകളിലുള്ള ഒരു മുറിയിൽ തനിച്ചിരിക്കുന്നു. ചക്രവർത്തിയുടെ ഭൃത്യൻ മുമ്പിൽ നില്ക്കുന്നു).

ഗുൽനാര: - ചക്രവർത്തി എന്തു പറഞ്ഞു? "സമയമില്ല" എന്നോ?

ഭൃത്യൻ: അതെ, തിരുമനസ്സുകൊണ്ടു മഹാരാഷ്ട്രത്തിലേക്കു പോകുവാനുള്ള ഒരുക്കങ്ങൾ ചെയ്യുകയാണ്. ഇങ്ങോട്ടു വരുന്നതിനു തിരുമനസ്സിലേക്കു സമയമില്ല.

ഗുൽനാര:— ആട്ടെ. നീ പൊയ്ക്കൊള്ളുക.

(ഭൃത്യൻ പോകുന്നു).

ഗുൽനാര:— ഹും! ഇതുമേലായോ! എന്റെ മകനെ ബീജാപുരത്തിലേക്കു പറഞ്ഞയക്കരുതെന്നു ഞാൻ ചക്രവർത്തിയോട് ആവശ്യപ്പെട്ടു. "അവൻ നിശ്ചയമായിട്ടും.

പോകണം" എന്നാണ് അതിനു മറുപടി കിട്ടിയതു്. ചക്രവർത്തിയോട് ഒന്നിത്രത്തോളം വന്നുപോകണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് ഞാൻ ആളെ അയച്ചു; "സമയമില്ല" എന്നാണ് അതിനുള്ള മറുപടി. ഹും! ഗുൽനാര്ക്ക് അധഃപതനം നേരിട്ടാൽ ഇതുതന്നെ ഗതി! കാലം പിഴച്ചു. എങ്കിലും ഞാൻ ഈ മറുപടി മിണ്ടാതെ കേട്ടുകൊണ്ടുനിന്നുവല്ലോ? അതാണ് ആശ്ചര്യം! ഞാൻ പണ്ടത്തെ ആ ഗുൽനാരതന്നെയോ? എനിക്കു നല്ല വിശ്വാസമാകുന്നില്ല. നോക്കട്ടെ. (കണ്ണാടിയുടെ മുമ്പിൽ ചെന്നുനിന്നു നോക്കീട്ട്) ഇതെന്തു്! സംശയിച്ചതു വാസ്തവംതന്നെ! ഞാൻ ഇപ്പോൾ പണ്ടത്തെ ആ ഗുൽനാരയല്ല. കണ്ണുകൾ കുഴിഞ്ഞു; കവിളുകൾ ഒട്ടി; തലമുടി മുഴുവനും നരച്ചു:—ഞാനിപ്പോൾ പണ്ടത്തെ ഗുൽനാരയല്ല. ഞാനാരു്? (വളരെ ഉറക്കെ) ഞാനാരു്?

(റസിയാ പ്രവേശിക്കുന്നു).

റസിയാ:—അല്ലയോ ബീഗം സാഹേബ്!

ഗുൽനാര:—ആര്! റസിയായോ? എന്തെന്നാണു നീ എന്നെ വിളിച്ചതു്? ബീഗം സാഹേബ്! എന്നോ? ഞാനിപ്പോൾ ചക്രവർത്തിയുടെ ബീഗംതന്നെയോ? പണ്ടത്തെ ഗുൽനാരതന്നെയോ ഞാൻ?

റസിയാ:—എന്താ വല്ലായ്മയാണ്.

ഗുൽനാര:—റസിയാ! എന്നെ നല്ലവണ്ണം ഒന്നു നോക്കൂ. എന്നിട്ടു പരമാർത്ഥം പറയൂ, ഞാൻ പണ്ടത്തെ ഗുൽനാരതന്നെയാണോ? അല്ലയോ എന്നു്.

റസിയാ:—വല്യുമ്മേ! വല്യുമ്മ പണ്ടത്തെ ഗുൽനാരതന്നെയാണോ അല്ലയോ എന്നൊന്നും എനിക്കറിഞ്ഞുകൂടാ. എന്നാൽ വല്യുമ്മ ഇപ്പോഴും എന്റെ ആ പണ്ടത്തെ വല്യുമ്മതന്നെയാണ്, യാതൊരു സംശയവുമില്ല.

ഗുൽനാർ:—പരമാർത്ഥംതന്നെയോ നീ പറയുന്നതു്? റസിയാ, എന്നെ കണ്ടിട്ടു നീ തിരിച്ചറിഞ്ഞുവോ? വാസ്തവം പറയൂ. എന്നെ കണ്ടിട്ടു നിനക്കു മനസ്സിലായോ? അന്നു നീ എന്നെ കണ്ട അവസരത്തിൽ ഞാൻ മഹാചക്രവർത്തിനിയായ ഗുൽനാരയായിരുന്നു. വീരനായ മഹാചക്രവർത്തിയും എന്റെ കൃപാകടാക്ഷത്തിനായി കാത്തുകെട്ടിക്കിടക്കുന്ന കാലമായിരുന്നു അതു്; അനേകം രാജാക്കന്മാർ അന്നു് എന്റെ പുരികം ചുളിയുന്നതു കാണുമ്പോഴേക്കും ഭയംകൊണ്ടു കിടുകിടവിറച്ചിരുന്നു; ആയുധപാണികളായ അനേകലക്ഷം ഭടന്മാർ അന്നെന്റെ അംഗുലീനിർദ്ദേശം അനുസരിച്ചു എന്തും ചെയ്യാൻ സന്നദ്ധരായി കാത്തുനിന്നിരുന്നു:—ഇന്നാകട്ടെ എന്റെ സ്ഥിതി പാടേ മറിഞ്ഞിരിക്കുന്നു:—ചക്രവർത്തി എന്നെ തിരിഞ്ഞുനോക്കുകകൂടി ചെയ്യുന്നില്ല; വേലക്കാർപോലും എന്നെ ധിക്കരിച്ചുതുടങ്ങി; ലോകംതന്നെ എന്നെ വെടിഞ്ഞ കൂട്ടത്തിലായിരിക്കുന്നു—ഞാൻ ഇപ്പോഴും പണ്ടത്തെ ആ ഗുൽനാരതന്നെയോ? നല്ലവണ്ണം നോക്കിപ്പറയൂ.

റസിയാ:—വല്യുമ്മേ! വല്യുമ്മ എന്റെ പണ്ടത്തെ ആ വല്യുമ്മതന്നെയാണ്. വല്യുമ്മയെ ലോകം വെടിഞ്ഞാലും ഞാൻ വെടിയുകയില്ല.

ഗുൽനാര:— എന്തുകൊണ്ടാണ റസിയാ അതിന്ന തക്കവണ്ണം വല്ല നാശവും നിനക്കു ഞാൻ ചെയ്തിട്ടുണ്ടോ?

റസിയാ:— ഒന്നും ചെയ്തിട്ടില്ല. എങ്കിലും വല്യമ്മയോടു എനിക്കു വലുതായ സന്താപം തോന്നുന്നുണ്ട്. ഞാനും വല്യമ്മയെപ്പോലെ ഭാഗ്യഹീനയായിരിക്കയാണ. നമുക്കിരുവൎക്കും ഒരുപോലെയുള്ള ദുഃഖമാണ നേരിട്ടിരിക്കുന്നതു. വല്യമ്മയെപ്പോലെ ഞാനും ഒരാളെ സ്നേഹിച്ചിരുന്നു.

ഗുൽനാര:— നീയും സ്നേഹിച്ചിരുന്നുവോ? സത്യമായിട്ടാണൊ റസിയാ? ആരായാലും ഞാൻ സ്നേഹിച്ചതുപോലെ നീ സ്നേഹിച്ചിരുന്നുവോ? എന്നെപ്പോലെ പ്രണയത്തിന്റെ ഉഗ്രമായ ഉഷ്ണത്തീയ്യിൽ കിടന്നു വേവുവാൻ നിനക്കു ഇടയായിട്ടുണ്ടോ? അതിവിശാലമായ ഒരു സാമ്രാജ്യത്തിന്റെ അതിരില്ലാത്ത അധികാരശക്തിയെ അയാൾക്കുവേണ്ടി നീ ഉപയോഗം ചെയ്തിട്ടുണ്ടോ? ഇതൊക്കെയും ചെയ്തിട്ടും ഒടുവിൽ ആ കാമുകനാൽ നീ നിൎദ്ദയമായി നിരാകരിക്കപ്പെടുകയുണ്ടായിട്ടുണ്ടോ?—ഇല്ല, ഒരികലും ഇല്ല. റസിയാ! നീ എന്റെ ഈ ഹൃദയതാപത്തെ ഊഹിപ്പാൻ പോലും ശക്തയല്ല. എന്റെ അന്തസ്സും അവസ്ഥയും അഭിമാനവും എല്ലാം അന്നേ പൊയ്ക്കഴിഞ്ഞു. ഇന്നു നീ കാണുന്നതു ആ ഗുൽനാരയെ അല്ല, അവളുടെ അസ്ഥിപഞ്ജരത്തെയാണ. ഞാൻ ഇനി പണ്ടത്തെ ഗുൽനാരയല്ല. അവളുടെ സൎവ്വസ്വവും നശിച്ചുകഴിഞ്ഞു.

(ഒരു ദാസി പ്രവേശിക്കുന്നു.)

ദാസി:— കൊച്ചുതമ്പുരാട്ടി! ഇങ്ങോട്ടു പോരിൻ!

റസിയാ:— നില്ലു; ഞാൻ സ്വല്പം കഴിഞ്ഞു വരാം.

ദാസി:— അതു പാടില്ല. അടിയനു തിരുമനസ്സിലെ കല്പനയില്ല.

ഗുൽനാര:— എടി! എന്തു കാൎയ്യത്തിനു കല്പനയില്ലെന്നാണു നീ പറയുന്നതു്?

ദാസി:— കൊച്ചുതമ്പുരാട്ടിയെ ഇവിടെ വരുവാൻ അനുവദിക്കുന്നതിന്. (റസിയായോടു) ഇങ്ങോട്ടു പോരണമെന്നു!

(റസിയാ അശ്രുപൂൎണ്ണനേത്രയായി ഗുൽനാരയുടെ മുഖത്തേക്കു നോക്കുന്നു).

ഗുൽനാര:— (റസിയായോടു) പൊയ്ക്കൊള്ളു. റസിയേ!

(റസിയാ പോകുന്നു.)

ഗുൽനാര:— ഞാൻ ഇന്നു് ഇതുമേൽ ഹീനയായിത്തീൎന്നു! സ്വന്തം പുത്രിയോടു സംസാരിക്കുവാൻ കൂടി എനിക്കു യോഗ്യതയില്ലെന്നായി! വെറും വേലക്കാരിപോലും എന്നെ കണ്ണുരുട്ടിക്കാണിച്ചുതുടങ്ങി. ഈ നിലയിൽ ഇനി ജീവിക്കുവാൻ പ്രയാസം. വേലക്കാരുടേയും കൂലിക്കാരുടേയും ധിക്കാരത്തിനു പാത്രമായി അരമനയുടെ ഈ ഒഴിഞ്ഞമൂലയിൽ ഒതുങ്ങിക്കിടന്നു കഴിച്ചുകൂട്ടുവാൻ ഗുൽനാര വിചാരിക്കുന്നില്ല. ചക്രവൎത്തിനിയായിട്ടാണു് ഞാൻ ഈ അരമനയിൽ പ്രവേശിച്ചതു്. അതേനിലയിൽത്തന്നെ ഞാൻ ഇവിടെനിന്നു പോവുകയും ചെയ്യും.

(താഴെയുള്ള തെരുവിൽകൂടി ഒരു ഭിക്ഷു പാടിക്കൊണ്ടു പോകുന്നു.)

ശ്ലോകം.

ജീവിതമെന്തെന്നിപ്പോഴും കണ്ടറിഞ്ഞതില്ലാ ഹന്ത!
കേവലം കോലാഹലപൂർണ്ണ,മന്തഃശൂന്യം.
കണ്ടാലും മരണത്തിൽ മട്ടിന്നിബ്ഭീതി ലേശം
തീരാതെ,യുള്ളിൽ ധൈര്യമപ്പോഴുമുണ്ടെന്നാകിൽ.
ഈ ലോകമപാരമാം സംസാരപാരാവാരം,
മാലോകരെല്ലാമതിൽ കിടന്നു നീന്തീടുന്നോർ.
തരംഗങ്ങളൊക്കെത്തള്ളിവരാകുന്നോരം
മുങ്ങിപ്പോമഖിലരുമൊരുനാളായടിത്തട്ടിൽ.
മിതവേഗത്തുച്ചത്തിൽ ഗർജ്ജിപ്പൂ തരംഗങ്ങൾ,
ഏതുനേരവുമില്ല ശാന്തിയും വിശ്രാന്തിയും.
നിത്യവുമന്തർഗതത്തിങ്കലോ കിടക്കുന്നി-
ത്ത്യഗാധമാം ജലം,മത്സ്യ,മചഞ്ചലം.
ഇതുനാളോളമങ്ങതിൻ മീതെ ഞാൻ കിടന്നല്ലോ
നിത്യവും നീന്തിനീന്തിക്കഴിച്ചു കാലം വൃഥാ.
ഊളിയിട്ടിറങ്ങു നീയിന്നതിന്നടിത്തട്ടിൽ
കോളുകളെത്രയുണ്ടെന്നറിയാമല്ലോ കാണേ.

ഗുൽനാര:—ശരിയാണതു്. ഊളിയിട്ടു് അടിയിൽ എന്തുമുള്ളതുണ്ടെന്നു് ഇന്നുഞാൻ പരീക്ഷിച്ചുകളയാം.—ശരി; അങ്ങിനെ തന്നെയാകട്ടെ. എന്തിനു ഭയപ്പെടുന്നു? അതു തന്നെയാണു നല്ലതു്. ഞാൻ ഇന്നു് ആത്മഹത്യ ചെയ്യും.

(കാമ്‌ബെൽഷ് പ്രവേശിക്കുന്നു.)

കാമ്‌ബെൽഷ്:—അമ്മേ! ഞാൻ യാത്ര പറയുവാനാണു

വന്നിരിക്കുന്നതു്. ഇപ്പോൾതന്നെ ഞാൻ ബീജാപുരത്തിലേക്ക പുറപ്പെടുകയാണു്. അങ്ങിനെയാണു് അച്ഛന്റെ കല്പന.

ഗുൽനാര:—അതു ഞാനും കേട്ടു. നിന്റെ അച്ഛന്റെ കല്പനയാണല്ലോ. അതിനു വിരോധം പറയുവാൻ എനിക്കെന്തധികാരം? പൊയ്ക്കൊള്ളുക. (കാമ്ബക്ഷ് ഗുൽനാരയുടെ പാദങ്ങളെ വന്ദിക്കുന്നു.) ഗുൽനാരയാകട്ടെ തന്റെ ശിരസ്സിനെ തെല്ലൊന്നു ചായ്ക്കുക മാത്രം ചെയ്യുന്നു) കാമ്ബക്ഷ്! മകനേ! ഇതു നമ്മുടെ അവസാന സന്ദർശനമാണു്.

കാമ്ബക്ഷ്:—എന്താണമ്മേ! ഇങ്ങിനെ പറയുന്നതു്?

ഗുൽനാര:—എന്താണെന്നോ? പറയാം, കേട്ടുകൊള്ളു. ഞാൻ ഇനി ജീവിച്ചിരിക്കുകയില്ല; ഞാൻ ചാകുവാൻ നിശ്ചയിച്ചു.—അതെ ഞാൻ ആത്മഹത്യ ചെയ്യും.

കാമ്ബക്ഷ്:—അമ്മ എന്താണു് ഈ പറയുന്നതു്? കുറെ ദിവസമായിട്ടു് അമ്മയുടെ മനസ്സിൽ എന്തോ വിഷാദമുണ്ടെന്നു് എനിക്കറിയാം. പക്ഷേ,

ഗുൽനാര:—ഞാൻ മരിക്കുവാൻ പോകുന്നതു് എന്തുകൊണ്ടാണെന്നു നിനക്കറിയണം, അല്ലേ? പറയാം; കേട്ടുകൊള്ളു. ഒരു ചക്രവർത്തിനിയായിരിക്കുവാൻ കഴിഞ്ഞിടത്തോളംകാലം ഞാൻ ജീവിച്ചു; ആജ്ഞാശക്തിയോടെ ഭരണം നടത്തുവാൻ സാധിച്ചിടത്തോളം കാലം ഞാൻ പ്രാണധാരണം ചെയ്തു; അന്തസ്സും അവസ്ഥയും വിടാതെ മാന്യപദവിയിൽ ജീവിതം നയിക്കുവാൻ നിവൃത്തിയുള്ളിടത്തോളം കാലം ഞാൻ ജീവസന്ധാരണം ചെയ്തു. ഇന്നു് ആ നിലയെല്ലാം പൊയ്പോയിരിക്കുന്നു

ചക്രവൎത്തിയുടെ അവജ്ഞകൾക്കും ഭൎത്തൃവൎഗ്ഗത്തിന്റെ ധിക്കാരത്തിനും പുത്രപൌത്രാദികളുടെ അനാദരവുകൾക്കും പാത്രമായി, അത്യുഗ്രമായ അപമാനത്തിന്റെ അസഹ്യമായ ഭാരത്തെ സഹിച്ചുകൊണ്ടു് ഗുൽനാര ഈ ലോകത്തിൽ കഴിച്ചുകൂട്ടുവാൻ വിചാരിക്കുന്നില്ല.

**കാമ്ബക്ഷ്**:— അമ്മേ! അനന്തരം ഒരു കാലം ഇനിയും വരും. അച്ഛനോടു മാപ്പപേക്ഷിക്കുക.

**ഗുൽനാര**:— എന്തു്? മാപ്പോ? ഞാൻ മാപ്പപേക്ഷിക്കണമെന്നോ? എന്റെ മകനോ നീ? കാമ്ബക്ഷ്! ആദിത്യൻ എന്നു പ്രതാപത്തോടു ഉദിക്കുന്നുവോ അന്നേ പ്രതാപത്തോടുകൂടിയേ അസ്തമിക്കയുമുള്ളു— പൊയ്ക്കൊള്ളുക. പക്ഷെ മടങ്ങിവരുമ്പോൾ നിന്റെ അമ്മയെ നീ കാണുകയില്ല.

**കാമ്ബക്ഷ്**:— അമ്മേ:—

**ഗുൽനാര**:— വേണ്ട. ഇനി യാതൊന്നും പറഞ്ഞിട്ടു പ്രയോജനമില്ല. ഞാൻ നിശ്ചയിച്ചുകഴിഞ്ഞാൽ പിന്നെ അതിനിളക്കമില്ല. ഇതു നമ്മുടെ ഇഹലോകത്തിൽവെച്ചുള്ള അവസാനസന്ദൎശനമാണെന്നു നീ ദൃഢമായി കരുതിക്കൊള്ളുക. പോകാം.

(കാമ്ബക്ഷ് തലതാഴ്ത്തിക്കൊണ്ടു മെല്ലെ മെല്ലെ നടന്നുപോകുന്നു).

**ഗുൽനാര**:— ആദിത്യൻ അസ്തമിക്കുവാൻ ഇനി അധികം താമസമില്ല. ആരവിടെ? ദാസി!— ഇല്ല; ആരേയും കാണുന്നില്ല. ഒരു വേലക്കാരിപോലും എന്റെ കല്പന കേൾക്കുവാൻ ഇനിവിടെ കാത്തുനില്ക്കുന്നില്ലേ? തോന്നിയ വഴിക്കു സകലരും പൊയ്ക്കഴിഞ്ഞു. എല്ലാം അവ

സാലിച്ച:—എന്റെ മനസ്സും പ്രതാപവും എല്ലാം അവസാനിച്ചു: ഇനി എത്രയും വേഗത്തിൽ എന്റെ കഥ തന്നെയും അവസാനിപ്പിക്കട്ടെ!

(പോകുന്നു.)

(സ്വല്പനേരം കഴിഞ്ഞു ഒരു ദാസിയാൽ അനുഗതനായി ഔറംഗസീബ് അവിടെ പ്രവേശിക്കുന്നു).

ഔറംഗസീബ്:—ബീഗം എവിടെ?

ദാസി:—തിരുമേനി! അടിയനു നിശ്ചയമില്ല. ഇവിടെ നിന്നായാണു് ഇറങ്ങിയതു്. ഒരു പക്ഷെ അകത്തേക്കു പോയിരിക്കാം.

ഔറംഗസീബ്:—അകത്തുപോയി ഞാൻ വന്നിരിക്കുന്ന വിവരം അറിയിക്കുക.

(ദാസി പോകുന്നു).

ഔറംഗസീബ്:—ദുൎഗ്ഗാദാസ്! ബാഹുബലത്താൽ ഞാൻ നിങ്ങളോടു പണ്ടേ പരാജിതനായി. എന്നാൽ ഈ പരാജയം അതിനെക്കാൾ എത്രയോ വലുതാണു്. ഗുൽനാരയെപ്പോലുള്ള ഒരു സ്ത്രീയെ നിഷ്പ്രയാസം പിടിയിൽ ഒതുങ്ങിക്കിട്ടിയിട്ടും നിങ്ങൾ വിട്ടുകളഞ്ഞുവല്ലോ. ഗുൽനാരയെപ്പോലെയുള്ള പ്രതാപശാലിനിയായ ഒരു ചക്രവൎത്തിനിയുടെ പ്രേമത്തെ നിരാകരിക്കുവാൻ നിങ്ങൾക്കു സാധിച്ചുവല്ലോ. നിങ്ങൾ ഒരു മഹാൻതന്നെ; സംശയമില്ല. ദിലീർഖാന്റെ നിൎബ്ബന്ധവും നിങ്ങളോടുള്ള ബഹുമാനവുംകൊണ്ടു് ഇന്നു ഞാൻ ഗുൽനാരക്കു മാപ്പുകൊടുക്കുവാൻ നിശ്ചയിച്ചു. ദിലീർഖാൻ പറഞ്ഞതു യഥാൎത്ഥം തന്നെയാണു്. സൎവ്വസ്വവും ഉപേക്ഷിച്ചു മക്കത്തേക്കു പോകുവാൻ തുനിഞ്ഞിരിക്കുന്ന ഞാ

ൻ താന്തോന്നിയും രൂപശാലിയുമായ ഒരു സ്ത്രീയുടെ നേരെ എന്തിനു വെറുതെ വൈരം വെച്ചുകൊണ്ടിരിക്കുന്നു?

(വളരെ മോടിയിൽ വസ്ത്രാഭരണങ്ങൾ അണിഞ്ഞു കൊണ്ടു ഗുൽനാര പ്രവേശിക്കുന്നു)

ഗുൽനാര:—ഇതാര്? ചക്രവർത്തി തിരുമനസ്സുകൊണ്ടോ? ഇവളുടെ പേരിൽ ഇത്രമാത്രം തിരുവുള്ളത്തെളിവോ അവിടത്തേക്ക്?

ആരംഗസീബ്:—ബീഗം!

ഗുൽനാര:—ആരത്! ഇനി ഞാൻ ബീഗമല്ല. അവിടത്തെ പേരിൽ എനിക്ക് അനുരാഗശക്തിയുള്ളിടത്തോളം കാലം ഞാൻ അവിടത്തെ ബീഗമായിരുന്നു. ഇന്നു ഞാൻ ബീഗമല്ല, വെറും ഗുൽനാരയാണ്. ഇനി പറയുവാനുള്ളതു പറയാം.

ആരംഗസീബ്:—ഇതെന്താണ ഗുൽനാരേ; ഇതിനിടയിൽ ഭവതിക്ക് ഇത്രമാത്രം ഭേദം വന്നുപോയതു്? എന്തു വേഷമാണിതു്? ആളെ തിരിച്ചറിയുവാൻ പ്രയാസമായിരിക്കുന്നുവല്ലോ.

ഗുൽനാര:—പ്രഭോ; എന്റെ അവസ്ഥ നശിച്ചതോടുകൂടി എന്റെ സൌന്ദര്യവും നശിച്ചുപോയി; അവിടുന്നു എന്തു വിചാരിച്ചാണ് ഇപ്പോൾ ഇവിടെ വന്നിരിക്കുന്നതു്? വേഗം പറഞ്ഞുതീർക്കണം. ഇനി അധികം സമയമില്ല. ഞാൻ മരിക്കുവാൻ പോവുകയാണ്. ഞാൻ വിഷം തിന്നിരിക്കുന്നു.

ആരംഗസീബ്:—എന്തു പറഞ്ഞു? വിഷം തിന്നുവെന്നോ? എന്തുകൊണ്ടാണ്?

ഗുൽനാര:— എന്തുകൊണ്ടാണെന്നു ചോദിക്കുന്നുവോ? കിഴവനും രാജസ്ഥാനവനുമായ അല്ലയോ ആരംഗസീബേ!

നിങ്ങളുടെ അവജ്ഞക്കു പാത്രമായി ഞാൻ ജീവധാരണം ചെയ്യുമെന്നോ നിങ്ങൾ കരുതിയതു്? നിങ്ങളുടെ കരുണക്കായി കിഴിഞ്ഞു യാചിച്ചുകൊണ്ടു ഞാൻ കാലം കഴിക്കുമെന്നോ നിങ്ങൾ വിചാരിച്ചതു്? ഈ ആദിത്യന്റെ നേരെ ഒന്നു തിരിഞ്ഞുനോക്കുക. അതിനുശേഷം എന്നെയും സൂക്ഷിച്ചുനോക്കുക. ഞങ്ങൾക്കിരുവൎക്കും സഹോദരനും സഹോദരിക്കുമെന്നപോലെ സാമ്യം ഉള്ളതായി നിങ്ങൾക്കു തോന്നുന്നില്ലേ? ഒരു കാലത്തു ചക്രവൎത്തിനിയുടെ നിലയിൽ ഞാൻ ലോകത്തിൽ ഉദിച്ചുയൎന്നു; ഇന്നിതാ ചക്രവൎത്തിനിയായിത്തന്നെ അസ്തമിക്കുവാനും പോകുന്നു.

അരംഗസീബ്:—ഗുൽനാരേ! നിനക്കു മാപ്പുതരുവാനാണു ഞാൻ വന്നിരിക്കുന്നതു്. നിന്നിൽനിന്നും എടുത്തിട്ടുള്ളതെല്ലാം നിനക്കുതന്നെ മടക്കിത്തരുവാനാണു ഞാൻ വന്നിട്ടുള്ളതു്.

ഗുൽനാര:—മാപ്പോ?

അരംഗസീബ്:—അതേ ഗുൽനാരേ! ഇനി നിന്നെ ദ്വേഷിക്കുവാൻ എന്നാൽ സാദ്ധ്യമല്ല. എന്റെ ഹൃദയത്തിൽ എത്ര വലിയ ഒരു ക്ഷതമാണു് നീ ഏല്പിച്ചിട്ടുള്ളതെന്നു നീ അറിയുന്നില്ല. എന്റെ ആശ, ഉത്സാഹം, പ്രണയം, വിശ്വാസം എന്നിവയെല്ലാം ഒന്നിച്ചു് ഒരു നിമിഷംകൊണ്ടു നീ തകൎത്തുകളഞ്ഞു. യൌവനപ്രായത്തിലാണു് ഇതെല്ലാം തകൎന്നുപോയതെങ്കിൽ ഒരുപക്ഷേ വീണ്ടും അവ യോജിച്ചു എന്നു വരാം. എന്നാൽ വാൎദ്ധക്യത്തിൽ പിരിഞ്ഞുപോകുന്ന ഹൃദയങ്ങൾ ഒരിക്കലും പിന്നെ കൂടിച്ചേരുകയില്ല. എന്റെ സൎവ്വസ്വ

വും പൊയ്പ്പോയി. ഞാനും മരിക്കുവാനാണു പോകുന്നതു്. ഇനി നിന്നെ സ്നേഹിക്കുവാൻ എന്നാൽ സാദ്ധ്യമല്ല. അതിനുള്ള ശക്തി എനിക്കില്ല. എങ്കിലും നിനക്കു മാപ്പുതരുവാൻ എനിക്കു കഴിയും.

ഉൽനാര: — മാപ്പോ? പ്രഭോ! അവിടുന്ന് എനിക്കു മാപ്പുതരാമെന്നോ?

ആംഗസിബ്:— പ്രാകൃതജനങ്ങൾ കുലടയായ ഭാൎയ്യയെ അടിക്കയും ഇടിക്കയും ചെയ്യും; സാമാന്യം വിദ്യാഭ്യാസം സിദ്ധിച്ച ഇടത്തരക്കാർ അവളെ ഉപേക്ഷിക്കും; മഹാന്മാരാകട്ടെ അവൾക്കു മാപ്പുകൊടുക്കും.

ഉൽനാര! — (പുച്ഛസ്വരത്തിൽ) ഓഹോ! അവിടുന്നു വലിയ മഹാൻ തന്നെ! പക്ഷെ, അല്ലയോ തിരുമേനി! ഉൽനാര ഒരിക്കലും ആൎക്കും മാപ്പുകൊടുത്തിട്ടില്ല. അവൾക്കു് ആരുടേയും മാപ്പു് ആവശ്യവുമില്ല.

ആംഗസിബ്:— ഉൽനാരേ! നീ തെറ്റിദ്ധരിച്ചു. ഞാനല്ല മഹാൻ. മഹാൻ ദിലീർഖാനാണു്. ഞാൻ കേവലം യന്ത്രത്തെപ്പോലെ കാൎയ്യങ്ങൾ പ്രവൎത്തിക്കുന്ന എന്നേയുള്ളു. ദിലീർഖാനാണു് നിനക്കു മാപ്പു തരുവാൻ എന്നോടു് ആവശ്യപ്പെട്ടതു്. അയാളുടെ നിൎബ്ബന്ധംകൊണ്ടാണു്.—

ഉൽനാര: — ദിലീർഖാന്റെ നിൎബ്ബന്ധംകൊണ്ടോ നിങ്ങൾ എനിക്കു മാപ്പുതരുവാൻ വന്നിരിക്കുന്നതു്? പോവൂ തിരുമേനി! എനിക്കു നിങ്ങളുടെ മാപ്പു് ആവശ്യമില്ല. ഞാൻ ഏതായാലും നരകത്തിലേക്കു പതിക്കുവാൻ പോവുകയാണല്ലോ. ആ സ്ഥിതിക്കു് ആ ദുൎഗ്ഗാദാസന്റെ പേരിലുള്ള അസീമവും അത്യൽകടവുമായ പ്രേമത്താൽ പരിപൂൎണ്ണമായ ഹൃദയത്തോടുകൂടിത്തന്നെ ഞാൻ പോ

കട്ടെ. ദുർഗ്ഗാദാസനെ എനിക്കു കിട്ടിയിരുന്നെങ്കിൽ അയാളെ ഒരു മേഘശകലത്തെപ്പോലെ എന്റെ ഈ ഘോരമായ പ്രണയക്കൊടുങ്കാറ്റുകൊണ്ടു കലശലായി ആകർഷിച്ചു കണിശമായും ഞാൻ കൂടെത്തന്നെ കൊണ്ടു പോകുമായിരുന്നു; അയാളെ ഞാൻ, ഉമിത്തീ കണക്കെ, എന്റെ പ്രണയാഗ്നിജ്വാലയിലിട്ടു ക്രമേണ ദഹിപ്പിക്കുമായിരുന്നു. എന്തു ചെയ്യാം. എനിക്കു അയാളെ കിട്ടിയില്ല. പക്ഷെ ഒരു കാലത്തു് എവിടെ വെച്ചെങ്കിലും കിട്ടാതിരിക്കയില്ലെന്നാണു് എന്റെ വിശ്വാസം. അന്നു ഞാൻ എന്റെ അഭിലാഷത്തെ പൂർത്തിയാക്കിക്കൊള്ളാം. അല്ലയോ ഔരംഗസീബേ! പ്രതികാരേച്ഛയെപ്പോലെ പ്രബലവും തീവ്രവും ദാഹാത്മകവുമായ പ്രണയമുള്ള ഒരുവക മനുഷ്യരും ലോകത്തിൽ കാണും. ആ കൂട്ടത്തിൽപ്പെട്ട ഒരു സ്ത്രീയാണ് ഞാൻ. എന്റെ തല കറങ്ങുന്നു. ഇനി എനിക്കു സംസാരിക്കുവാൻ വയ്യ. ഞാൻ മരിക്കുവാൻ പോകുന്നു. ഔരംഗസീബേ! എനിക്കു അശേഷം വ്യസനമില്ല; ഈ അധഃപതനത്തിൽ എനിക്കൊട്ടും മനസ്താപമില്ല. ഉയന്നിട്ടാണല്ലോ ഞാൻ പതിച്ചതു്. എന്നും നിലത്തോടമർന്നുതന്നെ കിടക്കുന്ന കൂട്ടർക്കു് ഒരിക്കലും പതിക്കേണ്ടിവരികയില്ല. ഇതിൽ എനിക്കു അശേഷം വിഷാദമില്ല. ഞാൻ ഒരു സ്ത്രീയായി പിറന്നുവെങ്കിൽ പുരുഷനെ ഉള്ളംകയ്യിൽ കളിക്കിനിർത്തിട്ടുണ്ടു്; ചക്രവർത്തിനിയായി വാണിട്ടുണ്ടെങ്കിൽ സാമ്രാജ്യത്തെ ഭരിച്ചിട്ടുമുണ്ടു്; സ്നേഹിച്ചിട്ടുണ്ടെങ്കിൽ പ്രണയത്തെ ദാനം ചെയ്തിട്ടുള്ളതല്ലാതെ അന്യരോടു യാചിച്ചിട്ടില്ല:— എനിക്കു അശേഷം

വ്യസനമില്ല. ഏതായാലും ഒരുദിവസം മരിക്കാതെ കഴികയില്ലല്ലൊ. അതു കുറെ നേരത്തെയാകുന്നുള്ളു എന്നെയാണു് വല്ലതു്. ഇതാ! ആദിത്യൻ അസ്തമിച്ചു കഴിഞ്ഞു. ഞാനും പോകുന്നു.

(നിലത്തു മറിഞ്ഞുവീഴുന്നു.)

ഔറംഗസീബ്:— ഇൻതാസ്! പൊയ്ക്കോളു. നീ പശ്ചാത്തപിച്ചിട്ടല്ല മരിച്ചതു്. നിൻ്റെ മൃത്യുവിൻ്റെ മറുകരയിൽ വെച്ചു് അനുതാപം അനുഭവിക്കുമായിരിക്കാം. എന്നാൽ എനിക്കു മരണത്തിനു മുമ്പുതന്നെ അതു് ആരംഭിച്ചു കഴിഞ്ഞിരിക്കുന്നു.

കട്ടിൻ വീഴുന്നു.

---

## രംഗം ൧.

സ്ഥലം— ആഗ്രായിൽ യമുനാതീരത്തിലുള്ള രാജസൌധം.
സമയം— സായാഹ്നം.

(ദിലിർഖാനും ഒരു മുഗൾ ഉദ്യോഗസ്ഥനും സംസാരിച്ചുകൊണ്ടു നില്ക്കുന്നു.)

ഉദ്യോഗസ്ഥൻ:— ചക്രവർത്തി തിരുമനസ്സുകൊണ്ടു കാലധൎമ്മം പ്രാപിച്ചുവോ?

ദിലിർഖാൻ:— ഉവ്വു്, മുബാറക്! അദ്ദേഹത്തിൻ്റെ ആ മൃത്യു അത്യന്തം ദയനീയമായ ഒന്നായിരുന്നു. മരണസമയത്തു് അദ്ദേഹത്തിൻ്റെ സമീപത്തിൽ സ്വന്തം ആളുകളായിട്ടു ബീഗമാകട്ടെ, പുത്രന്മാരാകട്ടെ ആരുംതന്നെ ഉണ്ടായിരുന്നില്ല. ഞാനൊരുത്തൻ മാത്രമേ ആ അവസരത്തിൽ അടുക്കൽ ഉണ്ടായിരുന്നുള്ളു. എത്രയും ശോചനീയമായ ഒരു മരണമായിരുന്നു അതു്.

ഉദ്യോഗസ്ഥൻ:—തിരുമനസ്സുകൊണ്ടു മക്കത്തേക്കു പോകുവാനല്ലേ നിശ്ചയിച്ചിരുന്നതു്?

ദിലീർഖാൻ:—അതെ. പക്ഷെ അതിനു തരപ്പെട്ടില്ല. ദൌലത്ത്ബാദിൽവെച്ചുതന്നെ അദ്ദേഹം കാലധൎമ്മം പ്രാപിച്ചു. മരണകാലത്തിലെ ആ ഭയനീയമായ കാഴ്ച ഞാൻ ഒരിക്കലും മറക്കുകയില്ല. അനുതാപപ്പെട്ട ഹൃദയത്തോടുകൂടി അൎദ്ധസ്വപ്നാവസ്ഥയിൽ "മഹാരാജപുത്രരേ! ക്ഷമിക്കണേ" "രാജപുത്രരേ! ക്ഷമിക്കണേ!" എന്നിങ്ങിനെ മൎമ്മഭേദകമായ ദീനസ്വരത്തിൽ ഇടക്കിടക്കുള്ള പ്രാൎത്ഥനകൾ; മരണത്തിനു അല്പം മുമ്പായി "ഇതാ! മൃത്യുവിന്റെ മഹാസമുദ്രം ഇരുട്ടടഞ്ഞു മുമ്പിൽ കാണപ്പെടുന്നു. എന്റെ ജീവിതത്തോണിയെ ഞാനിതാ അതിൽ കെട്ടഴിച്ചു വിട്ടിരിക്കുന്നു.' എന്നിങ്ങിനെ ഭയവിഹ്വലമായ ഭഗ്നസ്വരത്തിലുള്ള ഏതാനും കരുണോക്തികൾ; അവസാനമായി "ഹോ അള്ളാ!" എന്നുള്ള മൎമ്മഭേദകമായ ഒരു നിലവിളി—കഴിഞ്ഞു; കഥയും അവസാനിച്ചു.

ഉദ്യോഗസ്ഥൻ:—അഹോ! വളരെ ഭയനീയമായ മരണം തന്നെ. ഇനി ആരാണു ചക്രവൎത്തിയാവുക എന്നറിഞ്ഞുകൂടാ.

ദിലീർഖാൻ:—മൌജമും ആജിമും തമ്മിൽ യുദ്ധം ആരംഭിച്ചിട്ടുണ്ടു്. അതിന്റെ അവസാനം എന്തെന്നു ദൈവത്തിനു മാത്രമേ അറിഞ്ഞുകൂടു.

ഉദ്യോഗസ്ഥൻ:—അവിടുന്നു രാജകുമാരിയായ സഫിയായെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവന്നിരിക്കയാണു്, അല്ലേ?

ദിലീർഖാൻ:—അതെ. രാജകുമാരിക്കു് ഇന്നു് അച്ഛനില്ല, അമ്മയില്ല, ആരുമില്ല. അവരെപ്പോലെ ദുഃഖിതരുള്ളവർ

ഇന്നു മററാരാണുള്ളതു്? ഒരു വൃദ്ധയായ പരിചാരികയുടെ രക്ഷയിൽ അവരെ ഇവിടെ താമസിപ്പിച്ചിട്ടു ഞാൻ പോവുകയാണു്.

ഉദ്യോഗസ്ഥൻ:—അവിടന്നു് എങ്ങോട്ടാണു പോകുന്നതു്?

ദിലീർഖാൻ:—ദുർഗ്ഗാദാസനെ ഒന്നു കാണ്മാൻവേണ്ടി പോകുന്നു.

ഉദ്യോഗസ്ഥൻ:—എന്തിനാണു്?

ദിലീർഖാൻ:—കണ്ടിട്ടാവശ്യമുണ്ടു്. ഇപ്പോൾ നമുക്കു പിരിയാം.

(രണ്ടുപേരും പോകുന്നു)

(ചിത്തഭ്രമം നേരിട്ടവളെപ്പോലെ അലക്ഷ്യമായ ഭാവത്തിൽ മന്ദമന്ദം നടന്നു റസിയാ പ്രവേശിക്കുന്നു.)

റസിയാ:—ഞാൻ അദ്ദേഹത്തെ സ്നേഹിച്ചിരുന്നു. അതിൽ എന്താണു് ന്യായക്കേടുള്ളതു്? ഞങ്ങളെ ആർ വേർപെടുത്തി? എന്തിനു വേർപെടുത്തി? ഞങ്ങളുടെ സുഖത്തിൽ അവർക്കു് അസൂയ തോന്നിപ്പോയി!

(പരിചാരിക പ്രവേശിക്കുന്നു.)

പരിചാരിക:— കൊച്ചുതമ്പുരാട്ടി!

റസിയാ:—(കേൾക്കാത്തഭാവത്തിൽ) അന്നു് ആ ആബുപർവ്വതശൃംഗത്തിൽ വച്ചു ചന്ദ്രിക നിറഞ്ഞ ഒരു രാത്രി സമയത്താണു് ആദ്യമായി ഞങ്ങൾ തമ്മിൽ കാണുവാൻ ഇടയായതു്. അജിത് നാം തമ്മിൽ കാണുവാൻ ദൈവം എന്തിനു ഇടവരുത്തി?

പരിചാരിക:—ഇതാ! പിന്നെയും തുടങ്ങി പിറുപിറുക്കുവാൻ. തമ്പുരാട്ടി! കൊച്ചുതമ്പുരാട്ടി!

റസിയാ:—അജിത്! അജിത്! അദ്ദേഹത്തിന്റെ പേരുകൂടി എത്ര മധുരമായിരിക്കുന്നു! അല്ലയോ അജിത്!

പരിചാരിക:—ഇല്ല; ഇനിയും വിളികേൾക്കുവാനുള്ള ഭാവമില്ല. ഞാനെന്റെ പാട്ടിനു പോവുകയാണ്. തമ്പുരാട്ടിമാരുടെ സമ്പ്രദായംതന്നെ ഒന്നു വേറെ! ഇതാരറിഞ്ഞു!

(പോകുന്നു.)

ദാസിയാ:—സന്ധ്യയായി. തണുത്ത കാററു വീശിത്തുടങ്ങി; കുയിൽ പാട്ടു പാടുന്നു; നീലസലിലയായ യമുനാനദി പ്രാസാദപംക്തിയെ വേഷ്ടനംചെയ്ത് അടിഭാഗത്തുകൂടി ഒഴുകിപ്പോകുന്നു. ആകാശം എത്ര നിൎമ്മലമായിരിക്കുന്നു! എത്ര മനോഹരമായ നീലനിറം!

(പാടുന്നു.)

ശ്ലോകം.

എന്തിനു വീശുന്നു ഹാ! മലയമന്ദാനിലൻ?
എന്തിനു വൃഥാ ഹന്ത! പാടുന്നു പറവകൾ?
എൻഹൃദയോദ്യാനത്തിൽ വിരിഞ്ഞ സുഖമാകും
മോഹന വസന്തം ഹാ! മറഞ്ഞുകഴിഞ്ഞല്ലൊ.
ഭൂവിലും ദ്യോവിലുമൊരുപോൽ വ്യാപിച്ചോരു
പാവന സംഗീതമിന്നവസാനിച്ചുവല്ലൊ.
ഇന്നെന്റെ നേത്രത്തിലെ പ്രകാശം പൊലിഞ്ഞുപോയ്;
ഇന്നെന്റെ ഹൃത്തിലെച്ചൈതന്യം നശിച്ചുപോയ്.

(പാടിക്കൊണ്ടുപോകുന്നു.)

## രംഗം. ൮

സ്ഥലം—പേശോലാ തടാകത്തിന്റെ തീരത്തിലുള്ള രാജസൌധം.

സമയം—മദ്ധ്യാഹ്നം.

(ദുൎഗ്ഗാദാസൻ ഏകാകിയായി പുരോഭാഗത്തുള്ള കാഴ്ച നോക്കിക്കൊണ്ടു നില്ക്കുന്നു.)

ദുർഗ്ഗാദാസൻ:—(ആത്മഗതം) കഷ്ടം! എന്റെ ശ്രമമെല്ലാം നിഷ്ഫലമായിത്തീൎന്നു. ഈ ജാതിയെ ഉയൎത്തുവാനുള്ള എന്റെ മോഹം സാധിച്ചില്ല. മുഗൾസാമ്രാജ്യം ഇനി എത്രയായാലും നിലനില്ക്കയില്ല. അക്കാൎയ്യം തീൎച്ചതന്നെ. എന്നാൽ ഈ ജാതിക്കും ഇനി തലപൊക്കുവാൻ സാധിക്കയില്ല.

(ജയസിംഹനും സരസ്വതിയും പ്രവേശിച്ചു ദുർഗ്ഗാദാസനെ വന്ദിക്കുന്നു.)

സരസ്വതി:—സ്വാമി! അകത്തേക്കുവന്നു ആഹാരം കഴിക്കണം. നേരം ഉച്ചതിരിഞ്ഞുവല്ലോ.

ദുർഗ്ഗാദാസൻ:—ഞാൻ ഇതാ വരുന്നു. ഭവതി പൊയ്ക്കൊള്ളൂ.

ജയസിംഹൻ:—ഈ സ്ഥലത്തു് അങ്ങേക്കു ബുദ്ധിമുട്ടൊന്നും നേരിടുന്നില്ലല്ലോ.

ദുർഗ്ഗാദാസൻ:—ബുദ്ധിമുട്ടോ! രാണാവിന്റെ ആതിത്ഥ്യത്തിൽ ഞാൻ പരമസുഖമായി കഴിഞ്ഞുകൂടുകയാണു്.

ജയസിംഹൻ:—എന്റെ ആതിത്ഥ്യമെന്നു പറയരുതു്. ഇതു സരസ്വതിയുടെ ആതിത്ഥ്യമാണു്. സരസ്വതിയാണു് അങ്ങേക്കുവേണ്ടി ഈ സ്ഥലം കണ്ടുപിടിച്ചു നിശ്ചയിച്ചതു്. സരസ്വതിതന്നെയാണു് അങ്ങേക്കുവേണ്ടി ഈ സ്ഫടികഹൎമ്മ്യം പണിചെയ്യിച്ചതും. അങ്ങു് ഞങ്ങളുടെ അതിഥിയായിവന്നു ഒരു വിജനപ്രദേശത്തു താമസിച്ചാൽ കൊള്ളാമെന്നുള്ള അങ്ങയുടെ ആഗ്രഹത്തെ ഞങ്ങളെ അറിയിച്ച അന്നുതന്നെ അവൾ സ്വയം ഈ സ്ഥലത്തുവന്നു താമസത്തിനു വേണ്ടതെല്ലാം ഏൎപ്പാടു ചെയ്കയുണ്ടായി. ഇപ്പോൾ അങ്ങേക്കുവേണ്ടി നിത്യവും ഭക്ഷണം പാകംചെയ്യുന്നതും അവൾ തന്നെയാണു്.

ദുർഗ്ഗാദാസൻ:—മഹാറാണി എന്റെ നേരെ അതിരററ അനുഗ്രഹമാണ് പ്രദർശിപ്പിക്കുന്നതു്.

സരസ്വതി:— അനുഗ്രഹമോ! ദയവുചെയ്തു അങ്ങിനെ പറയരുതു്. സ്വാമിൻ! ഇതു് അനുഗ്രഹമല്ല. ഇതു ദരിദ്രർ നില്ക്കുന്ന അർഘ്യമാണു—ഭക്തർ സമർപ്പിക്കുന്ന നിവേദ്യമാണ്. റാഠോർവീരനായ ദുർഗ്ഗാദാസന്റെ പേരു കേൾക്കുന്ന മാത്രയിൽ രാജസ്ഥാനത്തിൽ ആരുടെ ഹൃദയമാണ് ആനന്ദത്താൽ പുളകിതമാകാത്തതു്? ആരുടെ ശിരസ്സാണ് അഭിമാനഗർവ്വത്താൽ തനിയെ ഉന്നതമാകാത്തതു്? ഞങ്ങളുടെ അതിരററ ഭാഗ്യംകൊണ്ടാണ് പൂർവ്വജന്മത്തിലെ സുകൃതസഞ്ചയംകൊണ്ടാണ് ഇന്നു ഈ പുണ്യദേവതയെ ഞങ്ങൾക്ക് അതിഥിയായി ലഭിക്കുവാൻ ഇടയായതു്. ഞങ്ങൾ യഥാശക്തി ആരാധിച്ചിട്ടു ഞങ്ങളുടെ മോഹത്തെ നിറവേററട്ടെ.

(തവണക്കാരൻ പ്രവേശിക്കുന്നു.)

തവണക്കാരൻ:— തിരുമേനി! റാഠോർ സേനാപതിയെ കാണ്മാനായി മുഗൾസേനാപതിയായ ദിലീർഖാൻ വന്നു നില്ക്കുന്നു.

ദുർഗ്ഗാദാസൻ:— ദിലീർഖാനോ? എന്തു്? ദിലീർഖാൻതന്നെയോ വന്നിരിക്കുന്നതു്?

തവണക്കാരൻ:— അതെ. ആ പേരുതന്നെയാണ പറഞ്ഞതു്.

ദുർഗ്ഗാദാസൻ:— വേഗംപോയി വളരെ ബഹുമാനത്തോടുകൂടി കൂട്ടിക്കൊണ്ടുവരിക. (സരസ്വതിയോടു) ഭവതി അകത്തേക്കു പൊയ്ക്കൊള്ളൂ. ഞങ്ങളും ക്ഷണത്തിൽ വന്നുകൊള്ളാം.

(തവണക്കാരനും സരസ്വതിയും പോകുന്നു.)

ദുർഗ്ഗാദാസൻ:— ദിലീർഖാൻ ഇവിടെ വന്നിരിക്കുന്നതിന്റെ ഉദ്ദേശമെന്തായിരിക്കാം?

ജയസിംഹൻ:— എന്തോ! എനിക്കൊന്നും മനസ്സിലാകുന്നില്ല.

(ദിലീർഖാൻ പ്രവേശിക്കുന്നു.)

ദിലീർഖാൻ:— അല്ലയോ വീരനായ ദുർഗ്ഗാദാസ്! വന്ദനം! എന്നെ ഓർക്കുന്നുണ്ടോ?

ദുർഗ്ഗാദാസൻ:— എന്റെ പ്രാണരക്ഷകനെ ഞാൻ മറക്കുമോ? കൊള്ളാം വരൂ. ഇന്നു നിങ്ങളെ കാണ്മാൻ സാധിച്ചതിൽ ഞാൻ അത്യന്തം ഭാഗ്യശാലിതന്നെ. ഈ യാത്രയുടെ ഉദ്ദേശമെന്തായിരിക്കാം?

ദിലീർഖാൻ:— ദുർഗ്ഗാദാസ്! ഞാൻ പുണ്യദർശനത്തിനായി പുറപ്പെട്ടതാണ്. ഹിന്തുക്കളായ നിങ്ങൾ ഇടക്കിടക്കു കാശി, ഹരിദ്വാരം, രാമേശ്വരം മുതലായ പുണ്യസ്ഥലങ്ങളിൽ പോയി ദർശനം കഴിച്ചു കൃതാർത്ഥരാവാറില്ലേ? അതുപോലെ ഞാനും മരിക്കുന്നതിനു മുമ്പായി നിങ്ങളെ ഒന്നു കണ്ടുപോകാമെന്നു വിചാരിച്ചു വന്നതാണ്.

ദുർഗ്ഗാദാസൻ:— (സ്വല്പനേരം മിണ്ടാതെ നിന്നതിനുശേഷം) ദിലീർഖാൻ! ഞാൻ ഒരു സാധാരണമനുഷ്യൻ മാത്രമാണ്; യഥാശക്തി എന്റെ കർത്തവ്യത്തെ ഞാൻ ചെയ്തുപോന്നിട്ടുമുണ്ട്. അതുമാത്രമേയുള്ളൂ.

ദിലീർഖാൻ:— അതുതന്നെ ചെയ്യുന്നവരായി, ഈ ദുരിതം മൂത്തകാലത്ത്, എത്ര പേരുണ്ട്, ദുർഗ്ഗാദാസ്? മനുഷ്യൻ അന്യന്റെ അവകാശത്തെ അന്യായമായി കൈക്കലാ-

കുവാൻവേണ്ടി സ്വന്തം സഹോദരന്റെ കഴുത്തിൽ പോലും കത്തി വെക്കുവാൻ മടിക്കാത്ത ഇക്കാലത്തു്—തുച്ഛമായ സ്വാൎത്ഥത്തിനുവേണ്ടി സ്വജാതിയെ ദ്രോഹിക്കുവാൻ മുതിരുന്ന ഇക്കാലത്തു്—എവിടെ നോക്കിയാലും മുഖസ്തുതിയും, അക്രമവും, അസത്യവും, വഞ്ചനയുമല്ലാതെ മറ്റൊന്നും കാണ്മാൻ സാധിക്കാത്ത ഇക്കാലത്തു—നിങ്ങളെപ്പോലുള്ള ഒരു ത്യാഗിയുടെ സന്ദൎശനം ആത്മാവിനു പരിശുദ്ധിയെ പ്രദാനം ചെയ്യുവാൻ പൎയ്യാപ്തമായിട്ടുള്ളതാണു്. യജമാനനുവേണ്ടി പ്രാണനെ പണയം വെക്കുകയും, മാതൃഭൂമിയുടെ ചരണങ്ങളിൽ തന്റെ സൎവ്വസ്വവും സമൎപ്പിക്കയും, ആശ്രിതരക്ഷണത്തിനായി രാജ്യത്തെക്കൂടി വെടിയുകയും, അന്യായമായി ഉപദ്രവിക്കപ്പെട്ട അബലയുടെ പ്രാണരക്ഷക്കുവേണ്ടി അശേഷം കൂസൽകൂടാതെ തന്റെ നെഞ്ചിനെത്തന്നെ നിട്ടികാണിക്കുകയും, അപ്സരസ്തുല്യയായ ചക്രവൎത്തിനിയുടെ അനുചിതമായ പ്രേമത്തെ ധൈൎയ്യപൂൎവ്വം തിരസ്കരിക്കയും, ഒടുവിൽ ആശ്രിതയായ കുമാരിയുടെ ധൎമ്മരക്ഷണത്തിനായി രാജ്യത്തിൽനിന്നുള്ള നിഷ്കാസനമാകുന്ന കഠിനശിക്ഷയെ സസന്തോഷം സ്വീകരിക്കയും ചെയ്തിട്ടുള്ള വീരന്മാർ നിങ്ങളുടെ പുരാണേതിഹാസങ്ങളിൽ എത്രപേരുണ്ടെന്നു ഒന്നു നല്ലവണ്ണം ആലോചിച്ചു നോക്കു, ദുൎഗ്ഗാദാസ്!

ദുൎഗ്ഗാദാസൻ:— ദിലീർഖാൻ! എന്തിനു പുരാണേതിഹാസങ്ങളെ അന്വേഷിക്കുന്നു. അതിനേക്കാറ്റം ഉൽകൃഷ്ടമായ ചരിത്രത്തെ കാണ്മാൻ മോഹമുണ്ടെങ്കിൽ സ്വന്തം ചരിത്രത്തിന്റെ നേരെ തന്നെ ആ കണ്ണാടി ഒന്നു തിരിച്ചു പിടിക്കു.

ദിലീർഖാൻ:— എന്റെ ചരിത്രമോ?

ദുർഗ്ഗാദാസൻ:— അതേ. നിങ്ങളുടെ ചരിത്രംതന്നെ. ഒരാളെക്കൂടി നിങ്ങൾക്കു ഞാൻ കാണിച്ചുതരുമായിരുന്നു; പക്ഷെ അയാൾ ഇപ്പോൾ ഇവിടെ ഇല്ല. ജാതികൊണ്ടും നിങ്ങളുടെ സഹോദരൻതന്നെയായ കാസിം ആണു് അതു്.

(കാസിം പ്രവേശിക്കുന്നു.)

കാസിം:— എവിടെ?— യജമാനനെവിടെ?— ശരിതന്നെ. ഇതാ നില്ക്കുന്നു. (ദുർഗ്ഗാദാസന്റെ മുമ്പിൽ സാഷ്ടാംഗം നമസ്കരിക്കുന്നു.)

ദുർഗ്ഗാദാസൻ:— കാസിം തന്നെയല്ലേ ഇതു്? ഇതെന്തത്ഭുതം! കാസിം! നീ എങ്ങിനെ ഇവിടെ അന്വേഷിച്ചെത്തി?

കാസിം:— യജമാനനേ! അന്വേഷിച്ചന്വേഷിച്ചു് ഒടുവിൽ ഇവിടെ എത്തി. എതെല്ലാം സ്ഥലങ്ങളിൽപോയി ഞാൻ അന്വേഷിച്ചു എന്നു പറയുവാൻ പ്രയാസം.

ദുർഗ്ഗാദാസൻ:— കാസിം! നീ ആരെയാണു് 'യജമാനൻ' എന്നു വിളിക്കുന്നതു്?

കാസിം:— ഞാൻ വളരെക്കാലമായി വിളിച്ചുവന്നിട്ടുള്ള ആളെത്തന്നെയാണു് യജമാനനേ!

ദുർഗ്ഗാദാസൻ:— അല്ല, കാസിം! ഇനി നിന്റെയും എന്റെയും യജമാനൻ യോധപുരത്തിലെ മഹാരാജാവായ അജിതസിംഹനാണു്.

കാസിം:— യജമാനനേ! ആ പേരു ഇനി നാവുകൊണ്ടു് ഉച്ചരിക്കരുതു്. അവൻ നന്ദികെട്ടവൻ:—

ദുർഗ്ഗാദാസൻ:— കാസിം! ആരോടാണു് നീ സംസാരിക്കുന്ന

തെന്നു നിനക്ക് അറിയാമോ? നല്ലവണ്ണം സൂക്ഷിച്ചു സംസാരിക്കൂ.

കാസിം:—എനിക്കറിയാം. എൻെറ പ്രത്യക്ഷദൈവത്തോടാണ് ഞാൻ സംസാരിക്കുന്നതു്. ആരായാലും അന്യായമായ സംഗതി പറയുന്നതു കേട്ടുകൊണ്ടു മിണ്ടാതെ പൊള്ളുളയുവാൻ കാസിമിന് അറിഞ്ഞുകൂടാ. യജമാനൻ സ്വന്തം ജീവരക്തത്തെ ചൊരിഞ്ഞു ആരെ രക്ഷിച്ചു വളർത്തിയോ, ആരുടെ അഭ്യുദയത്തിനായി യജമാനൻ സർവ്വസ്വത്തേയും ഉപേക്ഷിച്ചുവോ, ആരുടെ മാതാവു് യജമാനനെ സ്വന്തം സന്താനത്തെപ്പോലെ കരുതി സ്നേഹിച്ചുവന്നിരുന്നുവോ, അവനല്ലേ, ഇന്നു, രണ്ടിനെയെല്ലാം പ്രവർത്തിച്ചു ആ യജമാനനെ ഈ വയസ്സുകാലത്തു—ക്ഷമിക്കണം യജമാനനേ!—തൊണ്ട അടഞ്ഞുപോകുന്നു. ഒച്ച പൊന്തുന്നില്ല; എനിക്കിനി സംസാരിക്കുവാൻ വയ്യ.

ജയസിംഹൻ:—കാസിം! നിങ്ങളെപ്പോലെയുള്ള മനുഷ്യരേയും ഇസ്ലാംമതം സൃഷ്ടിക്കാറുണ്ടോ?

ദുർഗ്ഗാദാസൻ:—മഹാരാണാ! സകലമതങ്ങളും ഉപദേശിക്കുന്നതു ഒരേ നീതിയും ഒരേധർമ്മവുമാണ്. എന്നിട്ടും ആളുകൾ മനുഷ്യത്വം പ്രാപിക്കുന്നില്ലെങ്കിൽ അതു മതത്തിൻെറ ദോഷമല്ല. ഇസ്ലാംമതത്തിൽ കാബ്ബക്സ് ഖാനേയും കാണാം, ദിലീർഖാനേയും കാണാം.

ദിലീർഖാൻ:—അതുപോലെ ഹിന്ദുമതത്തിൽ ശ്യാമസിംഹനും ഉണ്ടാകും, ദുർഗ്ഗാദാസനും ഉണ്ടാകും.

കാസിം:—യജമാനനേ! കാസിമിനു ഒരാവലാതിയുണ്ട്.

ദുർഗ്ഗാദാസൻ:—എന്താണ് കാസിം?

കാസിം:—അവിടന്നു ഇപ്പോഠം റാണാവിൻെറ ചോറുതിന്നിട്ടാണ് കഴിയുന്നതെന്ന് ഇവൻ കേട്ടു. അതു പാടില്ല.

ദുർഗ്ഗാദാസൻ:—എന്തുകൊണ്ടു പാടില്ല?

കാസിം:—കാസിം ജീവിച്ചിരിക്കുമ്പോഠം യജമാനൻ മറെറാരാളുടെ പടിക്കൽ ചെല്ലുവാൻ പാടില്ല. കൂട്ടിൽ ജീവനുള്ളിടത്തോളം കാലം കാസിം അതു സമ്മതിക്കയില്ല.

ജയസിംഹൻ:—ഇതെന്തുകഥ! കാസിം! നിങ്ങഠം പിന്നെ എന്തു വേണമെന്നാണ് പറയുന്നതു്?

കാസിം:—എന്തു വേണമെന്നോ? പറയാം; കേഠക്കണം. റാണാ! എൻെറ യജമാനനെ ഞാൻ ചോറുകൊടുത്തു രക്ഷിക്കും.

ജയസിംഹൻ:—നിങ്ങഠംക്ക എങ്ങിനെ അതു സാധിക്കും?

കാസിം:—എന്തുവിധത്തിലെങ്കിലും ഞാൻ അതു സാധിക്കും. കൂലിവേലചെയ്തിട്ടോ, ഭിക്ഷയാചിച്ചിട്ടോ ഞാൻ എൻെറ യജമാനനെ രക്ഷിക്കും.

ജയസിംഹൻ:—കാസിം! നിങ്ങഠംക്ക ഭ്രാന്തു പിടിപെട്ടുവോ? നിങ്ങഠംക്ക് എവിടെനിന്നാണ് അതിനുള്ള വക കിട്ടുവാൻ പോകുന്നതു്?

കാസിം:—ഞാൻ എവിടെനിന്നെങ്കിലും അതു സമ്പാദിക്കും. മഹാറാണി ഇന്നു ജീവിച്ചിരുന്നെങ്കിൽ എൻെറ യജമാനനു വയറുപിഴപ്പിന്നായി മറെറാരുത്തൻെറ പടിക്കൽചെന്നു കിടക്കേണ്ടിവരികയില്ലായിരുന്നു. അവരുടെ കാലം കഴിഞ്ഞു. എങ്കിലും കാസിം ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്. കൂലിവേലചെയ്തു കിട്ടുന്ന താവലോ തവിടോ കൊണ്ടെങ്കിലും ഞാൻ എൻെറ യജമാനൻെറ വിശപ്പടക്കിക്കൊള്ളാം.

ജയസിംഹൻ:— അതു നടക്കുമോ?

കാസിം:— നടക്കുകയില്ലേ? (ദുർഗ്ഗാദാസനോടു്) യജമാനനേ! അവിടത്തെ ഇഷ്ടമെന്തെന്നു കേൾക്കട്ടെ. ദാസ്യം വലിച്ചെറിഞ്ഞു തന്ന രാജഭോഗങ്ങളും അനുഭവിക്കുന്നതിനോ, കാസിം ഭക്തിപൂർവ്വം കാഴ്ചവെക്കുന്ന താലവും തവിടും തിന്നുന്നതിനോ അവിടുന്നു ഇഷ്ടപ്പെടുന്നതു്? റാണാവിന്റെ കാൽക്കൽ കിടക്കുന്നതോ കാസിമിന്റെ തലയിൽ കയറി ഇരിക്കുന്നതോ അവിടേക്കു് ഇഷ്ടം? ഏതു് ഇഷ്ടമെന്നു തോന്നുന്നുവോ അതു സ്വീകരിക്കാം.

ദുർഗ്ഗാദാസൻ:— കാസിം! നീ പറയുന്നതു പരമാർത്ഥം തന്നെ. ദുർഗ്ഗാദാസൻ നീ തരുന്ന താലവും തവിടും തന്നെ തിന്മാൻ നിശ്ചയിച്ചു. (അടുത്തു ചെന്നു കാസിമിനെ ആലിംഗനം ചെയ്തിട്ടു്) പ്രിയ സഹോദരനായ കാസിം! ഇന്നു മുതൽ നമ്മളിരുവരും സഹോദരന്മാരാണു്. (ദിലീർഖാനോടു്) കണ്ടുവോ ദിലീർഖാൻ? കാസിം എത്ര മാത്രം ഉന്നത ഹൃദയനായ ഒരു മഹാപുരുഷനാണെന്നു നോക്കുക.

ദിലീർഖാൻ:— ദുർഗ്ഗാദാസ്! നിങ്ങൾ പറഞ്ഞതു യഥാർത്ഥം തന്നെ. നിങ്ങൾ ഇരുവരും സ്വല്പനേരത്തേക്കു എന്റെ മുമ്പിൽ ഒന്നു നില്ക്കുവിൻ. ഞാൻ നിങ്ങളെ കൺകുളുർക്കെ ഒന്നു കാണട്ടെ—ദൈവമേ! അങ്ങയുടെ രാജ്യമായ സ്വർഗ്ഗത്തിൽ അധിവസിക്കുന്നതായി കേട്ടിട്ടുള്ള ദേവന്മാർ ഇവരെക്കാളും ശ്രേഷ്ഠന്മാരാണോ?

കർട്ടൻ വീഴുന്നു.

ശുഭം